(മലയാളം)

**മഹതിയാം ബാബിലോൺ**

**വി. ഐ. മാത്യൂസ് കോറെപ്പിസ്ക്കോപ്പാ**

| | | |
|---|---|---|
| ഒന്നാം പതിപ്പ് | : | 2014 സെപ്റ്റംബർ |
| പകർപ്പവകാശം | : | ഗ്രന്ഥകാരന് |
| പ്രസാധകർ | : | സോഫിയാ ബുക്സ്, കോട്ടയം |
| ഡി.റ്റി.പി. & പ്രിന്റിംഗ് | : | സോഫിയാ പ്രിന്റ് ഹൗസ്, കോട്ടയം |

**Rs. 110.00**

ഈ പുസ്കം വിറ്റുകിട്ടുന്ന വരുമാനം സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന വിദ്യാർത്ഥികളുടെ വിദ്യാഭ്യാസ സഹായത്തിന് ഉപയോഗിക്കുന്നതാണ്.

## വി. ഐ. മാത്യൂസ് കോർഎപ്പിസ്കോപ്പ

ഓർത്തഡോക്സ് സഭയിലെ പ്രഗത്ഭനായ വൈദികനും ചരിത്രഗ വേഷകനും ഗ്രന്ഥകാരനും സംഘാടകനും വിദ്യാഭ്യാസ പ്രവർത്ത കനും.

പത്തനംതിട്ട ജില്ലയിൽ തിരുവല്ല താലൂക്കിൽ വളഞ്ഞവട്ടത്ത് പുരാ തന കുടുംബമായ വലിയപറമ്പിൽ ഐസക്കിന്റെയും ദീനാമ്മയു ടെയും ആറുമക്കളിൽ മൂത്തമകനായി 1931 സെപ്റ്റംബർ ഒന്നിനു ജനിച്ചു.

പെരിങ്ങര പ്രിൻസ് മാർത്താണ്ഡവർമ്മ ഹൈസ്കൂളിൽ സ്കൂൾ വിദ്യാഭ്യാസം. ഡിഗ്രിക്കു ശേഷം മൈസൂർ യൂണിവേഴ്സിറ്റിയിൽ ചരിത്ര വിഷയത്തിൽ എം.എ. ബിരുദം നേടി.

1950-ൽ കുടുംബം കർണ്ണാടകയിലെ ദക്ഷിണ കാനറയിൽ ഉൾപ്പെട്ട പുത്തൂർ താലൂക്കിലുള്ള പതാവിലേക്കു താമസം മാറിയതോടെ ഇലക്ട്രിക് എഞ്ചിനീയറിംഗ് കോഴ്സ് പൂർത്തിയാക്കാതെ വൈദിക പഠനത്തിനു ചേർന്നു. 1961-ൽ വൈദികനായി. മലബാർ, മദ്രാസ് ഭദ്രാസനങ്ങളിലെ പള്ളികളിൽ സേവനമനുഷ്ഠിച്ചു.

2002 ഏപ്രിൽ 19-നു ബാംഗ്ലൂർ സെന്റ് ഗ്രിഗോറിയോസ് കത്തീഡ്ര ലിൽ വച്ച് ബസേലിയോസ് മാർതോമാ മാത്യൂസ് രണ്ടാമൻ കാതോ ലിക്കാ ബാവാ കോർഎപ്പിസ്കോപ്പായായി ഉയർത്തി. 2007 മെയ് മാസത്തിൽ പള്ളിവികാരി പദവിയിൽ നിന്നും വിരമിച്ചു.

2005 സെപ്റ്റംബർ ഒന്നിന് ബാംഗ്ലൂരിൽ ഫാദർ മാത്യൂസ് കോളജ് ഓഫ് നഴ്സിംഗ് എന്ന സ്ഥാപനം ആരംഭിച്ചു. അതിന്റെ ചെയർമാ നായി ഇപ്പോഴും സേവനം അനുഷ്ഠിക്കുന്നു.

മക്കൾ: ഡോ. റെൻജി ഐസക് മാത്യൂസും, ഡോ. റെജി മാത്യൂസും (ഇദ്ദേഹം 1996-ൽ കാറപകടത്തിൽ മരണമടഞ്ഞു. ഡോ. റെജിയുടെ ഓർമ്മയ്ക്കായി രൂപീകരിച്ചതാണ് ജീവകാരുണ്യ പ്രവർത്തന ങ്ങൾക്കായുള്ള ഡോക്ടർ മാത്യൂസ് ചാരിറ്റബിൾ ട്രസ്റ്റ്' എന്ന സ്ഥാപനം). ഫാ. മാത്യൂസ് ഒട്ടേറെ വിദേശ രാജ്യങ്ങൾ സന്ദർശി ച്ചിട്ടുണ്ട്.

ഗ്രന്ഥങ്ങൾ: കുടിയേറ്റ കുടുംബങ്ങൾ' (ചീഫ് എഡിറ്റർ), യഹൂദൻ മുതൽ നസ്രാണി വരെ, പുതിയ ആകാശങ്ങളും പുതിയ ഭൂമിയും.

Address: 245, Brigade Court Yard, Opposite: Father Mathews College of Nursing, HMT Main Road, Jalahalli, Bangalore - 560013
Ph: 09342489889

# ആമുഖം

2014 സെപ്റ്റംബർ ഒന്ന്. ആയിരം പൂർണ്ണചന്ദ്രന്മാരെ കണ്ടു കഴിഞ്ഞ ദിവസം. എന്റെ 84-ാം ജന്മദിനം. യാതൊരു ആഘോഷവും ഇല്ല. ഈ പുസ്തകം പ്രസാധനം ചെയ്യുന്നതു മാത്രമാണ് ആഘോഷം.

'മഹതിയാം ബാബിലോൺ' ഇന്നു പ്രകാശനം ചെയ്യുന്നതിൽ ഞാൻ ദൈവത്തെ സ്തുതിക്കുന്നു.

പലർക്കും അറിയാത്ത പലതും ഈ ഗ്രന്ഥത്തിൽ ഉണ്ട്. പല രഹസ്യങ്ങളും. ബാബിലോൺ മതമാണ് ലോകത്തിലെ ആദ്യമതം. ആദ്യമായി ത്രിത്വം സൃഷ്ടിച്ചതും അവരാണ്. ആത്മാവിന്റെ അമർത്യത അവരുടെ വിശ്വാസമായിരുന്നു. ഇന്നു ലോകത്തിലുള്ള എല്ലാ മതവും ഈ ആത്മാവിന്റെ അമർത്യത സ്വീകരിച്ചുകൊണ്ടുപോകുന്നുണ്ട്. അതുകൊണ്ടുതന്നെയാണ് മതങ്ങൾ നിലനിന്നു പോകുന്നത്. ഈ മതസ്ഥാപകൻ നിമ്രോദാണ്. ബൈബിളിൽ പറയുന്ന പ്രകാരം ആദ്യ നായാട്ടുവീരൻ ഇദ്ദേഹമാണ്.

ആദി ബാബിലോണിയൻ സംസ്കാരം രൂപപ്പെട്ടത് ഹമ്മു റബിയുടെ കാലത്തോടു കൂടിയാണ് ഹമ്മു റബിയുടെ 23 കൽപനകളിൽ നിന്നാണ് മോശ ദൈവകൽപനപ്രകാരം പത്തു കൽപനകൾ യിസ്രായേൽക്കാർക്കു നൽകിയത്. Asrtonomy, Astrology, Palmistory magic ഇതെല്ലാം ബാബിലോണിയരുടെ സംഭാവനയാണ്. നിമ്രോദാണ് ബാബിലോണിയൻ നഗരം സ്ഥാപിച്ചത്.

ഇന്ന് ലോകത്തിലുള്ള എല്ലാ ജാതിമതങ്ങളുടെയും വിശ്വാസാചാരങ്ങൾ ബാബിലോണിയ മതത്തിൽ നിന്നും ഉടലെടുത്തതാണ്. മോശയാണ് യിസ്രായേൽ ജനത്തെ മിസ്രയീമിൽ നിന്നു വിടുവിച്ചു നാൽപതുവർഷം കൊണ്ട് മരുഭൂമിയാത്ര ചെയ്യിച്ചു കനാന് അടുത്തുവരെ എത്തിച്ചതും ബൈബിൾ (തോറ) മരുഭൂമി യാത്രയിൽ വച്ചു എഴുതിയതും എന്നുള്ള വസ്തുത ഒന്നാം ഭാഗത്തിൽ നിന്നും മനസ്സിലാക്കാം.

രണ്ടാം ഭാഗം റോമായുടെ വളർച്ചയും കുസ്തന്തീനോസ്പോലീസും എന്ന വിഷയത്തെ സംബന്ധിച്ചാണ്. ഒരു കൊച്ചുപട്ടണം ഒരു സാമ്രാജ്യമാകുന്ന കഥയോടു കൂടി ആരംഭിക്കുന്നു.

അനേകം റോമാ ചക്രവർത്തിമാരുടെ ക്രിസ്തീയ പീഡനത്തിനൊടുവിൽ കുസ്തന്തീനോസ് റോമാ ചക്രവർത്തിയാകുന്നു. നവറോമാ എന്ന പേരിൽ റോമിൽ നിന്നും ആസ്ഥാനം കുസ്തന്തീനോസിലേക്ക് മാറ്റുന്നു. ക്രിസ്ത്യാനികൾക്ക് സ്വാതന്ത്ര്യം കൊടുക്കുന്നു, രാജാവ് ക്രിസ്ത്യാനിയാകുന്നു, അഖിലലോക സുന്നഹദോസുകൾ വിളിച്ചുകൂട്ടുന്നു, ക്രിസ്തീയവിശ്വാസപ്രമാണം (ഇന്നത്തേത്) തയ്യാറാക്കുന്നു എന്നീ സംഭവബഹുലമായ കാര്യങ്ങൾ ഇതിൽനിന്നും മനസ്സിലാക്കാം.

ആയിരത്തോളം വർഷം ക്രിസ്ത്യാനികളുടെ സുവർണ്ണകാലമായിരുന്നു. പിന്നീട് തുർക്കികൾ രാജ്യം പിടിച്ചെടുത്ത് ഹേഗിയാ സോഫിയാ പള്ളി മുസ്ലീം മോസ്കായി രൂപാന്തരപ്പെടുത്തുന്നു. മറ്റു പള്ളികൾ നശിപ്പിക്കുന്നു. പാത്രിയർക്കീസന്മാരെയും മെത്രാന്മാരെയും തൂക്കിക്കൊല്ലുന്നു. വിഷം കൊടുത്തും മുക്കിക്കൊന്നും സ്ഥാനത്യാഗം ചെയ്യിക്കുന്നു, നാടുകടത്തുന്നു എന്നുള്ളത് സാധാരണ സംഭവമായിരുന്നു തുർക്കികളുടെ ഭരണത്തിൽ.

ക്രിസ്ത്യൻ കുഞ്ഞുങ്ങളെ പിടിച്ചു ഇസ്ലാംമതത്തിൽ ചേർത്തു. പിന്നീട് അവർക്കു മാത്രമായി സൈന്യം രൂപീകരിച്ച് യുദ്ധഭൂമിയിൽ അപകട സ്ഥലങ്ങളിൽ കൊണ്ടുവിട്ട് യുദ്ധം ചെയ്യിക്കുന്നതും മറ്റും ഇതിൽനിന്നും മനസ്സിലാക്കാം.

ഈ പുസ്തകം എഡിറ്റു ചെയ്തത് പ്രശസ്ത പത്രപ്രവർത്തകനും പ്രസാധകനുമായ ജോയ്സ് തോട്ടയ്ക്കാടാണ്. പ്രസിദ്ധീകരണവും അദ്ദേഹത്തിന്റെ ചുമതലയിൽ തന്നെ. അദ്ദേഹത്തോടുള്ള നന്ദി രേഖപ്പെടുത്തുന്നു.

അനുവാചകരുടെ മുമ്പാകെ എന്റെ 84-ാം ജന്മദിനത്തിൽ ഈ ഗ്രന്ഥം സമർപ്പിക്കുന്നു. തെറ്റുകൾ ഉണ്ടെങ്കിൽ ചൂണ്ടിക്കാണിച്ചാൽ അടുത്ത പതിപ്പിൽ തിരുത്തുന്നതാണ്. ഈ പുസ്തകം ആർക്കെങ്കിലും പ്രയോജനകരമായിത്തീർന്നാൽ ഗ്രന്ഥകാരൻ ധന്യനായി.

പ്രാർത്ഥനയോടെ,

**വി. ഐ. മാത്യൂസ് കോർഎപ്പിസ്കോപ്പാ**

ബാംഗ്ലൂർ
1-9-2014

# ഉള്ളടക്കം



## ഭാഗം രണ്ട്

# ഭാഗം 1

# മഹതിയാം ബാബിലോൺ

## (നോഹ മുതൽ യേശു വരെ)

# 1

# നോഹ

ആദാമിൽ നിന്നു സേത്തിൽ കൂടി ലാമേക്കിന്റെ പുത്രനായി പത്താം തലമുറക്കാരനായി 5000 വർഷങ്ങൾക്ക് മുമ്പ് നോഹ ജനിച്ചു.

നോഹയ്ക്ക് യഹോവയുടെ കൃപ ലഭിച്ചു. നോഹ നീതിമാനും തന്റെ തലമുറയിൽ നിഷ്കളങ്കനുമായിരുന്നു. നോഹ ദൈവത്തോടു കൂടെ നടന്നു (ഉൽപ. 6:8, 9).

നോഹയ്ക്ക് മൂന്നു പുത്രന്മാർ ഉണ്ടായിരുന്നു. മൂത്ത പുത്രൻ യാഫേത്ത്, രണ്ടാമൻ ശേം - രണ്ടു വർഷം കഴിഞ്ഞുണ്ടായി. മൂന്നാമൻ ഹാം. പ്രായമനുസരിച്ചു പറഞ്ഞാൽ യാഫേത്ത്, ശേം, ഹാം. എന്നാൽ ബൈബിളിൽ ശേം, ഹാം, യാഫേത്ത് എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. അത് ശരിയല്ല എന്നാണ് ചരിത്രകാരന്മാർ ഉറപ്പിച്ചു പറയുന്നത്.

കൂടാതെ ബൈബിളിൽ ജാഫേത്തിൽ തുടങ്ങിയാണ് മക്കളുടെ തലമുറകളുടെ പട്ടിക രേഖപ്പെടുത്തിയിരിക്കുന്നത്.

ജാഫേത്താണ് മൂത്ത പുത്രൻ എന്നു ചരിത്രകാരന്മാരും സഭാപിതാക്കന്മാരും പറയുന്നു. പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ ഇക്കാര്യം തറപ്പിച്ച് ഈ ഗ്രന്ഥകാരനോടു പറഞ്ഞിട്ടുള്ള കാര്യം ഈ സമയത്ത് ഓർക്കുകയാണ്.

ഇസ്രായേൽക്കാർ ബൈബിളിലെ ഈ ഭാഗങ്ങൾ എഴുതിയ അവസരത്തിൽ, അവരുടെ സ്വാർത്ഥത നിമിത്തം, ശേമിന് ജ്യേഷ്ഠാവകാശം കൊടുത്തതാണ് എന്നു വിചാരിക്കുന്നത് തെറ്റാണെന്നു തോന്നുന്നില്ല. ഏശാവിന്റെ ജ്യേഷ്ഠാവകാശം യാക്കോബ് തട്ടിയെടുത്തിരുന്നല്ലോ. യഹൂദന്റെ നിയമപ്രകാരം ജ്യേഷ്ഠനാണ് എല്ലാ അവകാശങ്ങളും; ബ്രാഹ്മണരെപ്പോലെ. അതുകൊണ്ട് ശേം, ഹാം, യാഫേത്ത് എന്ന് ബൈബിളിൽ രേഖപ്പെടുത്തിയെങ്കിലും ചരിത്രപരമായി സത്യം യാഫേത്ത്, നോഹയുടെ മൂത്ത മകനും ശേം രണ്ടാമനും ഹാം മൂന്നാമത്തെ മകനുമാണ് എന്നതാണ്.

ജലപ്രളയത്തിനുശേഷം ദൈവം നോഹയെയും അവന്റെ പുത്ര

ന്മാരെയും "നിങ്ങൾ സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറയുവീൻ" (ഉൽപ. 9:1) എന്ന് പറഞ്ഞ് അനുഗ്രഹിച്ചു.

ദൈവത്തിന്റെ അനുഗ്രഹത്താൽ ഇന്നു ഭൂതലത്തിൽ ഉള്ള എല്ലാ ജാതികളും നോഹയുടെ മൂന്നു മക്കളിൽ നിന്നും ഉണ്ടായതാണ്. മൂന്നു മക്കളുടെ സന്തതിപരമ്പരകൾ ലോകത്ത് എവിടെയെല്ലാം ആണെന്ന് നമുക്ക് പരിശോധിക്കാം.

# 2

# നോഹയുടെ ആദ്യജാതൻ യാഫേത്ത്

യാഫേത്തിന് ഏഴു മക്കൾ: ഗോമർ, മഗോഗ്, മദ്ദായി, യോവാൻ, തൂബാൽ, മേശക്ക്, തിരാസ്. ഇവരുടെ സന്തതിപരമ്പരകളെ ജാഫേത്തിന്റെ വംശം (Japhetic Race) എന്നു വിളിക്കും. ഇവരുടെ പിൻതലമുറകൾ അരാസ് നദീതടത്തിൽ നിന്ന് കരിങ്കടൽ കടന്ന് ഗ്രീസ് ഉൾപ്പെടെയുള്ള പടിഞ്ഞാറൻ രാജ്യങ്ങളിലേക്കും (യൂറോപ്പ്), അവരിൽ തന്നെ മറ്റൊരു കൂട്ടം കാസ്പിയൻ കടൽതീരം വഴി ഏഷ്യൻ ഭൂവിഭാഗങ്ങളിലേക്കും വ്യാപിച്ചു. ഭൂപടം പരിശോധിച്ചാൽ കൂടുതൽ വ്യക്തത കിട്ടും. ജാഫേത്തിന്റെ മൂത്ത മകൻ ഗോമർ ജർമ്മൻ നദീതടങ്ങളിലും രണ്ടാമത്തെ മകൻ മാഗോഗ് മംഗോളിയയിലേക്കും പോയി.

മദ്ദായിയുടെ പിൻതലമുറക്കാരാണ് ഇറാൻ പ്രദേശത്തുള്ള മേദ്യർ. മറ്റൊരു മകനായ യോവാന്റെ പിൻതലമുറക്കാരാണ് യവനർ (ഗ്രീസ്). ആറാമത്തെ മകനായ മേശക്കാണ് മോസ്കോയിൽ എത്തിച്ചേർന്നത്. ഈ ജാഫേത്തിന്റെ വംശങ്ങളെയാണ് ആര്യന്മാർ എന്നു പറയുന്നത്. വെളുത്ത നിറവും ചെമ്പൻ മുടിയും, നീലകണ്ണുകളും ഇവരുടെ പ്രത്യേകതകളാണ്. ഇവരിൽ ഒരു വിഭാഗമാണ് ഇന്ത്യയിലേക്ക് ദ്രാവിഡന്മാർക്കു ശേഷം വന്നവർ. ഇന്ത്യയിൽ ഇന്നു ജീവിച്ചുകൊണ്ടിരിക്കുന്ന ഉന്നതജാതികളെന്നു കരുതപ്പെട്ടുപോരുന്ന ബ്രാഹ്മണവർഗ്ഗം നോഹയുടെ മൂത്തമകനായ ജാഫേത്തിന്റെ പിൻഗാമികളാണ് എന്നുള്ളത് എത്രപേർക്കറിയാം. ഇവരുടെ വേദങ്ങളെല്ലാം അവർ ഇവിടെ വായ്മൊഴിയായി കൊണ്ടുവന്ന് ഇന്ത്യയിൽ വച്ച് എഴുതിയെന്നു മാത്രമേയുള്ളു. അവരുടെ എല്ലാ വിശ്വാസാചാരങ്ങളും നോഹയുടെ മകൻ ജാഫേത്തിന്റെ വകയാണ്.

ആര്യന്മാരായ ജാംഫറ്റിക്ക് വംശത്തിന്റെ ആദിമകേന്ദ്രം ഓക്സസ് നദീതടമായിരുന്നതുകൊണ്ടാണ് നോഹയുടെ മകനായ ജാഫേത്തിന്റെ സന്തതിപരമ്പരകളാണ് ആര്യന്മാർ എന്നു പറയുന്നത്. ഇന്ത്യാക്കാർ എന്നു സ്വയം വിശേഷിപ്പിക്കുന്ന ഭാരതീയ സവർണ്ണ

വർഗ്ഗങ്ങളെല്ലാം തന്നെ ദ്രാവിഡന്മാർക്കുശേഷം ഇന്ത്യയിൽ കുടിയേറിപാർത്ത് ഇന്ത്യാക്കാരായിത്തീർന്ന ജാഫേത്തുകളാണ് എന്നുള്ള വസ്തുത അവർക്കറിയാമോ? നമുക്കറിയാമോ? ചരിത്രപുസ്തകങ്ങൾ വായിച്ചാൽ ഇതേപോലെ മറഞ്ഞുകിടക്കുന്ന സത്യങ്ങൾ മനസ്സിലാക്കാൻ കഴിയും. ചരിത്രകുതുകികൾ എങ്കിലും അറിഞ്ഞിരിക്കട്ടെ.

# 3

# ശേം

നോഹയുടെ രണ്ടാമത്തെ പുത്രൻ ശേമിനു അഞ്ചു മക്കൾ. ഏലാം, ആശൂർ, അർപ്പക്ഷാദ്, ലൂദ്, ആരാം.

ശേമിന്റെ വംശപരമ്പരകളെ സെമിറ്റിക്കുകൾ എന്നു വിളിക്കുന്നു. ശേമിന്റെ മൂത്തമകൻ ഏലാമിന്റെ സന്തതിപരമ്പരകൾ തങ്ങളുടെ ഗോത്രപിതാവായ ഏലാമിന്റെ നാമത്തിൽ ഏലാം എന്നൊരു രാജ്യം സ്ഥാപിച്ചു. ഇന്നത്തെ ഇറാന്റെ തെക്കുപടിഞ്ഞാറു ഭാഗത്തായിരുന്നു ഏലാം രാജ്യം. തലസ്ഥാനം സൂസായായിരുന്നു. എസ്ഥേറിന്റെ രാജ്യമായിരുന്നു ഏലാം. ഏലാമ്യരുടെ പിൻതലമുറക്കാർ കേരളത്തിൽ എത്തിയിരുന്നു എന്നു ചരിത്രകാരന്മാർ പറയുന്നു. കടൽമാർഗ്ഗമാകാനാണ് ഏറെ സാദ്ധ്യത. യൂഫ്രട്ടീസ് നദീതീരത്തുണ്ടായിരുന്ന ബാബിലോണിൽനിന്നും നദീമാർഗ്ഗം കപ്പലുകൾ ഇന്ത്യയിലും ചൈനയിലും മറ്റു രാജ്യങ്ങളിലും വ്യാപാരം നടത്തിയിരുന്നതായി ചരിത്രരേഖകൾ ഉണ്ട്. അവരിൽ പലരും കേരളത്തിൽ സ്ഥിരതാമസം ഉറപ്പിച്ചിരുന്നു.

ശേമിന്റെ രണ്ടാമത്തെ മകനായ അശൂരിന്റെ പിൻഗാമികൾ വടക്കുഭാഗത്ത് അസ്സീരിയ സാമ്രാജ്യം സ്ഥാപിച്ചു. ശേമിന്റെ മൂന്നാമത്തെ പുത്രൻ അർപ്പക്ഷാദിന്റെ സന്തതിപരമ്പരകളാണ് അക്കാദ് രാജ്യം സ്ഥാപിച്ചത്.

ശേമിന്റെ നാലാമത്തെ മകൻ ലൂദിന്റെ വംശം ലിദിയയും, ഏറ്റവും ഇളയ മകൻ ആരാമിന്റെ വംശം ആരാം രാജ്യവും സ്ഥാപിച്ചു. യാക്കോബിന്റെ പിതാവ് ബഥുവേലും അമ്മയുടെ സഹോദരൻ ലാബാനും മറ്റും ആരാമ്യരാണ്. ഇവരെ സിറിയൻസ് എന്നും വിളിച്ചിരുന്നു. വ്യാപാരാർത്ഥം ഈ ആരാംകാർ കേരളത്തിൽ വന്നു സ്ഥിരതാമസമാക്കിയിരുന്നു. ഈ സിറിയൻസും മാർത്തോമ്മാ ശ്ലീഹാ വന്ന സമയത്ത് ക്രിസ്ത്യാനികളായി തീർന്നു എന്നും അനുമാനിക്കാം. അവരാണ് പിന്നീട് സുറിയാനി ക്രിസ്ത്യാനികളായി തീർന്നത്. ബാബിലോണിയർക്കു മാത്രം 3000-ൽ പരം കപ്പലുകൾ (3000 galleys = long flat ship) ലോകവ്യാപാരത്തിനുവേണ്ടി ഉണ്ടായി

രുന്നു എന്ന് ചരിത്രരേഖകൾ ഉണ്ട്. നമ്മുടെ കുരുമുളകു വ്യാപാരം അതിൽ വളരെ പ്രധാനപ്പെട്ട ഒന്നായിരുന്നു.

ആരാമിന്റെ വംശം ആരാമ്യഭാഷ സംസാരിച്ചിരുന്നു. കർത്താവും ആരാമ്യഭാഷ സംസാരിച്ചിരുന്നു.

# 4

# ഹാം

നോഹയുടെ ഇളയപുത്രൻ ഹാമിന് നാലു മക്കൾ. ഇവരുടെ സന്തതിപരമ്പരകളെ ഹാമിറ്റിക് എന്നു വിളിക്കുന്നു. കൂശ്, മിസ്രയീം, പൂത്ത്, കനാൻ എന്നീ നാലു പേരാണ് ഹാമിന്റെ മക്കൾ.

ഹാമിന്റെ മൂത്തമകൻ കൂശിന്റെ പിൻതലമുറക്കാർ യൂഫ്രട്ടീസ് നദീതീരത്ത് കീഷ് നഗരം സ്ഥാപിച്ചു. ചരിത്രാതീത കാലത്തെ ആദ്യ ഭരണാധികാരി കൂശിന്റെ മകൻ നിമ്രോദാണ്. ആദ്യ നായാട്ടു വീരൻ എന്നു ബൈബിളിൽ ഇദ്ദേഹത്തെ വിശേഷിപ്പിച്ചിട്ടുണ്ട്. ഇദ്ദേഹമാണ് ബാബേൽ നഗരം സ്ഥാപിച്ചത്. ഈ കൂഷ്യർ പിന്നീട് അസ്സീരിയ പിടിച്ചെടുത്തു. നിനവേയും പിടിച്ചെടുത്തു. കൂശ്യരെയാണ് സുമേരിയൻസ് എന്നു വിളിച്ചു വരുന്നത്. സുമേരിയൻ സംസ്കാരം ഇവരുടേതാണ് (Sumerian Civilization) ഇവരുടെ മഹാസിഗൂറകളിലൊന്നാണ് ബാബേൽ ഗോപുരം എന്നു പറയപ്പെടുന്നു.

നിമ്രോദിന്റെ കാലശേഷം ദൈവത്വം നിമ്രോദിനു കൊടുക്കുകയും മർദുക് (Marduk) എന്ന നാമത്തിൽ ദേവനായി വിളിക്കപ്പെടുകയും അമ്മയെയും പിതാവിനെയും കൂടി ചേർത്തു ത്രിത്വം സ്ഥാപിക്കുകയും ചെയ്തു. Mother and Son - പുത്രൻ മർദുക്ക്, അമ്മ ദേവനായ മർദുക്കിന്റെ അമ്മ -പിതാവായിരുന്ന കൂശിനു മൂന്നാം സ്ഥാനം മാത്രമേ കൊടുത്തിരുന്നുള്ളു. ഒരു പക്ഷേ അതിപുരാതനമായ ഒരു ത്രിത്വസങ്കൽപം ഇതാണെന്നു തോന്നുന്നു. ഈജിപ്തിലും മറ്റും ഉണ്ടായിരുന്ന ത്രിത്വസങ്കൽപം പിന്നീടുണ്ടായതാണെന്നു വേണം കരുതാൻ. അങ്ങനെ ഹാമിന്റെ സന്തതികളിൽ ഒരുവൻ ദേവനായി മാറി.

ഹാമിന്റെ രണ്ടാമത്തെ മകൻ മിസ്രയീമും പൂത്തും വടക്കേ ആഫ്രിക്കയിൽ എത്തുന്നു. യൂഫ്രട്ടീസ് ടൈഗ്രീസ് നദീതടം അതായത് മെസപ്പൊട്ടേമിയാ ഗോത്രനിയമപ്രകാരം സെമിറ്റിക്കുകളുടെ അവകാശ ഭൂമിയായിരുന്നു.

ഈ രണ്ടു മക്കൾ നൈൽ നദീതടം അവകാശപ്പെടുത്തി അവിടെ അവരുടെ പിൻഗാമികൾ പടുത്തുയർത്തിയതാണ് ഈജിപ്ഷ്യൻ

സംസ്കാരം. മിസ്രയീമിന്റെ പേരിൽ വടക്കേ ആഫ്രിക്ക അറിയപ്പെട്ടു. മിസ്രയീം എന്നു വിളിക്കപ്പെട്ടു. പൂത്തും സന്തതിപരമ്പരകളും എത്യോപ്യാ, ലിബിയാ മുതലായ പ്രദേശങ്ങളിലേക്ക് മാറി.

ഏറ്റവും ഇളയ മകനായ കനാന്റെ സന്തതി പരമ്പരകൾ, ഇന്നത്തെ യിസ്രയേലും ലബനോനും പാലസ്തീനും മെഡിറ്ററേനിയൻ തീരം വരെയുള്ളത്ര പ്രദേശങ്ങൾ മുഴുവനും - കനാൻ നാടെന്നറിയപ്പെട്ടിരുന്ന പ്രദേശങ്ങൾ - അവർ കൈവശപ്പെടുത്തി. ടൈർ, സീദോൻ എന്ന പ്രദേശങ്ങളും അതിൽപെടുന്നു. ഭൂപടം കണ്ടു മനസ്സിലാക്കുക.

ഇപ്രകാരം നോഹയുടെ മക്കൾ ലോകത്തിന്റെ നാനാഭാഗത്തും സ്ഥിരതാമസമാക്കി വലിയ ലോകസാമ്രാജ്യങ്ങൾ സ്ഥാപിച്ചു. ലോകത്തിലെ വൻശക്തികളായി അവർ മാറി.

ഈജിപ്റ്റാണ് ഒന്നാമത്തെ World Power എന്നാണ് ചരിത്രകാരന്മാർ പറയുന്നത്. ഹാമിന്റെ മക്കളായ അവർ തന്നെയാണ് മറ്റൊരു സാമ്രാജ്യശക്തിയായ ബാബിലോൺ സാമ്രാജ്യം സ്ഥാപിച്ചത്.

ശേമിന്റെ മകൻ അശൂർ, അസീരിയൻ സാമ്രാജ്യം സ്ഥാപിച്ചു. നിനവേ ആയിരുന്നു തലസ്ഥാനം. ബാബിലോൺ വീണ്ടും അസീറിയക്കാരുടെ അധീനതയിൽ ആയിത്തീർന്നു. ഹമ്മു റബി ആയിരുന്നു ചരിത്രപുരുഷനായ ഭരണാധികാരി. മോശയെക്കാൾ പ്രസിദ്ധനായിരുന്നു ഹമ്മു റബി. ഹമ്മു റബി 23 നിയമങ്ങളാണ് ജനങ്ങൾക്കു കൊടുത്തത്. ആ 23 നിയമങ്ങളിൽ നിന്നാണ് മോശ പത്തെണ്ണം കടം എടുത്തു യിസ്രയേൽക്കാർക്കു കൊടുത്തത്. ദൈവം കൊടുത്തു എന്നു പറയുന്നു എങ്കിലും പത്തും ഹമ്മു റബിയുടേതാണ്. ദൈവം പറഞ്ഞിട്ടായിരിക്കും അങ്ങനെ ചെയ്തത്. മോശയും ഹമ്മു റബിയും ശേമിന്റെ സന്തതിപരമ്പരകളായ സെമിറ്റിക്കുകളാണ്. യേശു ശേമിന്റെ സന്തതിപരമ്പരയിൽ തന്നെ.

ഹമ്മു റബിയും, മോശയും, യേശുവും തുടങ്ങിയവർ ശേമിന്റെ വംശത്തിൽപെട്ട സെമിറ്റിക്കുകളായതിനാലായിരിക്കും അനുജനായ ശേമിന് ജ്യേഷ്ഠാവകാശം കൊടുത്തത് എന്ന് വിചാരിക്കാം. മോശ ആണല്ലോ പഴയനിയമത്തിലെ ആദ്യ അഞ്ചു പുസ്തകങ്ങൾ എഴുതിയത്. ശേമിന്റെ ജ്യേഷ്ഠാവകാശം സ്ഥാപിക്കാൻ മോശ അറിഞ്ഞുകൊണ്ടു തന്നെ എഴുതിയതായിരിക്കണം.

# 5

# ബാബിലോണിയൻ സംസ്ക്കാരം

വിവിധ വിഭാഗങ്ങൾ തമ്മിൽത്തല്ലി ചിന്നിച്ചിതറുന്ന ഇറാഖിന്റെ ചോരയൊലിക്കുന്ന ദൃശ്യങ്ങൾ നമുക്കിന്നു നിത്യക്കാഴ്ചയാണ്. സദ്ദാം ഹുസൈന്റെ കാലത്തെ വംശീയ കലാപങ്ങളും വളരെക്കാലം നീണ്ടുനിന്ന ഇറാൻ-ഇറാഖ് യുദ്ധവും അതിരൂക്ഷമായ അമേരിക്കൻ ആക്രമണങ്ങളിൽ തവിടുപൊടിയായ ബഗ്ദാദും സദ്ദാമിന്റെ വധ വുമൊക്കെ ചരിത്രത്തിന്റെ ഭാഗമായിക്കഴിഞ്ഞു.

ഭരണം സ്ഥാപിക്കാനായി കലാപം ആരംഭിച്ച ഇസ്ലാമിക് സ്റ്റേറ്റ് വിമതരുടെ വെടിയൊച്ചകൾ കേട്ടാണ് ഇപ്പോൾ ലോകം ഉണരുന്ന ത്. യൂഫ്രട്ടീസ്-ടൈഗ്രീസ് നദികൾക്കിടയിലെ ഈ സുന്ദരഭൂമി മഹ ത്തായ ഒരു സാംസ്കാരിക പാരമ്പര്യത്തിന്റെ പൈതൃകഭൂമിയാണ്.

ലോകപ്രസിദ്ധ അറബിക്കഥയായ ആയിരത്തിഒന്ന് രാവുകളിലെ മിക്ക കഥകളുടെയും തട്ടകമാണിവിടം. എ.ഡി. ഏഴാം നൂറ്റാണ്ടോടെ ഇസ്ലാമിക ഭരണത്തിലായ ഇറാഖിലെ ഖലീഫമാരുടെ ഭരണം ചരി ത്രപ്രസിദ്ധമാണ്. ജനക്ഷേമം മാത്രം മുൻനിർത്തി രാജ്യം ഭരിച്ച ഹറൂൺ അൽ റഷീദിനെപ്പോലുള്ള ഖലീഫമാരുടെ സത്ഭരണ ത്തിന്റെ സമ്പന്നതയിലായിരുന്നു 14-ാം നൂറ്റാണ്ടിന്റെ അവസാന ത്തിൽ തുർക്കികൾ കീഴടക്കുന്നതുവരെയുള്ള ഇറാഖ്.

ചരിത്രത്തിന്റെ ചക്രത്തെ കുറച്ചുകൂടി പുറകോട്ടു തിരിച്ചാൽ നാമെത്തിച്ചേരുക ബി.സി. 3000 മുതൽ ബി.സി. 539 വരെ നില നിന്ന മാനവ സംസ്കാരത്തിന്റെ കളിത്തൊട്ടിലായ മെസപ്പെട്ടോമി യൻ സംസ്കാരത്തിലാണ്. രണ്ട് നദികൾക്കിടയിൽ എന്ന് അർത്ഥം വരുന്ന ഗ്രീക്ക് പദമാണ് മെസപ്പെട്ടോമിയ. ഇന്നത്തെ ഇറാഖും സിറി യയും തെക്കൻ തുർക്കിയുമൊക്കെ ഉൾച്ചേർന്ന ഫലഭൂയിഷ്ഠമായ ഈ പ്രദേശം പ്രാചീന നദീതട സംസ്കാരങ്ങളിൽ പ്രധാനപ്പെട്ട താണ്.

ഏകദേശം 2500 വർഷങ്ങൾക്കിടയിൽ പുറംലോകത്തുനിന്ന് പല കാലഘട്ടങ്ങളിലായി മെസ്സപ്പെട്ടോമിയയിൽ ചേക്കേറിയ നാലു വംശ ങ്ങളാണ് മെസപ്പെട്ടോമിയൻ സംസ്കാരം രൂപപ്പെടുത്തിയത്. സുമേ

റിയൻ, ബാബിലോണിയൻ, അസ്സീറിയൻ, കാൽഡിയൻ എന്നിവ യായിരുന്നു ഈ വംശങ്ങൾ.

## സാംസ്കാരിക നേട്ടങ്ങൾ

ഗ്രീക്കുകാർ വഴി യൂറോപ്പിലും ലോകത്തിന്റെ നാനാഭാഗങ്ങളിലും എത്തിച്ചേർന്ന ഗണിതം, ജ്യോതിശാസ്ത്രം, വൈദ്യശാസ്ത്രം, വ്യാകരണം, നിഘണ്ടു നിർമാണം, പുരാവസ്തുപഠനം, ചരിത്രം, തത്വചിന്ത എന്നിവയുടെ അടിസ്ഥാനം രൂപപ്പെടുത്തിയെടുത്തത് ബാബിലോണിയക്കാരായിരുന്നു.

ലോഹങ്ങൾ, നക്ഷത്രക്കൂട്ടങ്ങൾ, അളവുകൾ, തൂക്കങ്ങൾ, സംഗീതോപകരണങ്ങൾ, ഔഷധങ്ങൾ തുടങ്ങിയവയുടെയൊക്കെ ഗ്രീക്ക് നാമധേയങ്ങൾ ബാബിലോണിയയിൽ നിന്നാണ് രൂപപ്പെടുത്തിയെടുത്തത്.

മുസ്ലീം പള്ളികളുടെ കുംഭഗോപുരങ്ങൾ ബാബിലോണിയൻ ശിൽപകലയിൽ നിന്ന് ഉരുത്തിരിഞ്ഞതാണ്. ബീജഗണിതവും ജ്യോതിശാസ്ത്രവും ഇക്കാലത്ത് വികാസം പ്രാപിച്ചു. സുമേറിയക്കാരെപ്പോലെ ശാസ്ത്രീയമായ രീതിയിലുള്ള പഞ്ചാംഗം ഇവരും നിർമിച്ചിരുന്നു.

സമയമറിയാനായി ജലഘടികാരവും (Water clock) സൂര്യഘടികാരവും (Sun clock) ഇവർ രൂപപ്പെടുത്തി ലോകത്തിനു നൽകി.

## ഹമൂറാബിയുടെ ബാബിലോണിയ

സുമേറിയൻ സംസ്കാരത്തിന്റെ അധഃപതനത്തോടെ ആദി ബാബിലോണിയൻ സംസ്കാരം രൂപപ്പെട്ടു. ബി.സി. 2123 മുതൽ 2083 വരെ ജീവിച്ച ഹമൂറാബിയാണ് ബാബിലോണിയൻ സാമ്രാജ്യം സ്ഥാപിച്ചത്. ഹമൂറാബിയുടെ നിയമസംഹിതയാണ് ലോകസംസ്കാരത്തിന് ബാബിലോൺ നൽകിയ ഏറ്റവും മികച്ച സംഭാവന. നിലവിലുണ്ടായിരുന്ന ഇരുനൂറോളം നിയമങ്ങളെ ഭേദഗതി ചെയ്ത് ക്രോഡീകരിച്ചാണ് ഈ നിയമസംഹിത രൂപപ്പെടുത്തിയത്.

ആധുനിക ജനാധിപത്യരീതിയുമായി യോജിച്ചുപോകുന്ന ഇതിലെ പല നിയമങ്ങളും പിൽക്കാലത്ത് ഒരുപാട് രാജ്യങ്ങൾ മാതൃകയായി സ്വീകരിച്ചിട്ടുണ്ട്. പക്ഷേ ആധുനിക ലോകത്തിന്

അംഗീകരിക്കാനാവാത്ത അതിക്രൂരമായ ശിക്ഷാവിധികളാണ് ഈ നിയമസംഹിതയിൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ളത്. ബാബിലോണിയയിലെ ഒരു പ്രധാന ക്ഷേത്രത്തിൽ എട്ടടി ഉയരത്തിൽ കരിങ്കല്ലിൽ കൊത്തിയെടുത്ത ഒരു പിരമിഡിലാണ് ഈ നിയമസംഹിത ആലേഖനം ചെയ്യപ്പെട്ടിട്ടുള്ളത്.

## അടിത്തറയിട്ട സുമേറിയ

ബി.സി. 5000-നും 4000-നും ഇടയിൽ മദ്ധ്യേഷ്യയിൽ നിന്നു വന്ന് യൂഫ്രട്ടീസ്-ടൈഗ്രീസ് നദീതടങ്ങളിൽ താമസമുറപ്പിച്ച സുമേറിയക്കാരായിരുന്നു മെസ്സപ്പെട്ടോമിയൻ സംസ്കാരത്തിന് അടിത്തറ പാകിയത്. എത്തപ്പെട്ട പ്രദേശങ്ങളിൽ അനേകം നഗരങ്ങൾ സ്ഥാപിച്ചുകൊണ്ടാണ് അവർ നാടിനെ പരിപോഷിപ്പിച്ചത്.

ഉർ, ഉറുക്ക്, ലഗാഷ്, ഉമ്മ, നിപ്പൂർ എന്നീ നഗരങ്ങൾ അക്കാലത്ത് പ്രസിദ്ധമായിരുന്നു. ക്രമേണ നഗരങ്ങൾ നഗരരാഷ്ട്രങ്ങളായി വികസിക്കുകയും കാലക്രമത്തിൽ പേർഷ്യൻ ഉൾക്കടൽ മുതൽ ചെങ്കടൽ വരെ സുമേറിയൻ സാമ്രാജ്യം വിസ്തൃതമാവുകയും ചെയ്തു. രാഷ്ട്രങ്ങൾ, സാമ്രാജ്യങ്ങൾ, ജലസേചനപദ്ധതികൾ, സ്വർണ്ണവും വെള്ളിയുമുപയോഗിച്ചുള്ള ക്രയവിക്രയങ്ങൾ, കച്ചവടക്കരാറുകൾ, കടവായ്പ സമ്പ്രദായം, നിയമസംഹിത, ഗ്രന്ഥാലയങ്ങൾ, വിദ്യാലയങ്ങൾ, കവിത, സാഹിത്യം, ശിൽപം, കൊട്ടാരങ്ങൾ, ആർച്ചുകൾ, സ്തംഭങ്ങൾ, കുംഭഗോപുരങ്ങൾ എന്നിങ്ങനെ പലതും ആദ്യമായി പ്രത്യക്ഷപ്പെട്ടത് സുമേറിയയിലായിരുന്നുവെന്ന് ലോകപ്രസിദ്ധ ചരിത്രകാരനായ വിൽഡ്യൂറന്റ് അഭിപ്രായപ്പെടുന്നു. അടിമത്തം, സ്വേച്ഛാധിപത്യം, പൗരോഹിത്യം, സാമ്രാജ്യത്വം എന്നീ സംവിധാനങ്ങളും വിപുലമായ രീതിയിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങിയത് ഇവിടെത്തന്നെയാണ്.

## ക്യൂണിഫോം ലിപി

സുമേറിയക്കാർ വികസിപ്പിച്ചെടുത്ത എഴുത്തുലിപിയാണ് ക്യൂണിഫോം. കുത്തനെയും വിലങ്ങനെയുമുള്ള ആപ്പിന്റെ ആകൃതിയിലുള്ള അക്ഷരങ്ങളായതിനാലാണ് ഇവയ്ക്ക് ക്യൂണിഫോം എന്നു പേർ വന്നത്.

കളിമണ്ണ് പാകപ്പെടുത്തിയെടുത്ത് അതിൽ പ്രത്യേകതരം പെൻ

സിൽ കൊണ്ട് അക്ഷരചിഹ്നങ്ങളെ സൂചിപ്പിക്കുന്ന വിടവുകളുണ്ടാക്കി ചുട്ടെടുത്ത് സൂക്ഷിക്കുന്നു.

ഏകദേശം 3000 വർഷങ്ങളോളം മെസ്സപ്പെട്ടോമിയയിൽ ഈ ലിപി പ്രചാരത്തിൽ ഉണ്ടായിരുന്നു.

## മറ്റു കണ്ടുപിടിത്തങ്ങൾ

ചന്ദ്രന്റെ വെളുത്തപക്ഷവും കറുത്തപക്ഷവും ആധാരമാക്കി സുമേറിയക്കാർ ഒരു പ്രത്യേകതരം പഞ്ചാംഗം തയാറാക്കി. 60 സെക്കന്റിനെ ഒരു മിനിറ്റായും 60 മിനിറ്റിനെ ഒരു മണിക്കൂറായും 24 മണിക്കൂറിനെ ഒരു ദിവസമായും 360 ദിവസത്തെ ഒരു വർഷമായും ആദ്യമായി കണക്കാക്കിയത് സുമേറിയക്കാരാണ്. ഏഴു ദിവസത്തെ ഒരു ആഴ്ചയായും അവർ കണക്കാക്കി. ഗുണനം കണ്ടുപിടിച്ചതും ഇവരാണ് (അറബിക്കഥയിലെ ബഗ്ദാദ് (ലേഖനം), സുരേന്ദ്രൻ ചീക്കിലോട്, മനോരമ, 4-8-2014).

## ബാബിലോണിയ മതം

അറിയപ്പെടുന്ന അതിപുരാതനമായ മതാധിഷ്ഠിതമായ ഒരു സ്ഥലമാണ് ബാബിലോൺ. 53 ആരാധനാലയങ്ങളുടെ അവശിഷ്ടങ്ങൾ അവിടെനിന്നു കണ്ടെടുക്കപ്പെട്ടിട്ടുണ്ട്. മർദ്ദക്ക് എന്ന ദേവനോ ദൈവമോ ആണ് ബാബിലോണിന്റെ നാഥൻ. E. Sagila എന്നാൽ Lofty house, അത്യുന്നതമായ ആലയം, സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും അടിസ്ഥാനം എന്നാണ് അവിടെ പണിതിരിക്കുന്ന ഗോപുരത്തിനെ വിളിക്കുന്നത്. ബാബേൽ ഗോപുരത്തെ ആയിരിക്കും ഉദ്ദേശിക്കുന്നത് എന്നു വിചാരിക്കാം. മർദ്ദക്കിനെ ബൈബിളിൽ മെറോദാക്ക് എന്നാണ് പറയുന്നത്. ആധികാരികമായ സ്രോതസ്സുകളിൽ നിന്നും മനസ്സിലാകുന്നത് നിമ്രോദിനെയാണ് അവർ ദൈവമാക്കിയിരിക്കുന്നത് എന്നാണ്. ബാബിലോണിയ മതത്തിലെ പുരാതീതമായ സമ്പ്രദായമായിരുന്നു അതിപ്രധാനികളായ ഭരണകർത്താക്കളെ ദേവന്മാരാക്കി ചിത്രീകരിക്കുക എന്നത്. നിമ്രോദായിരുന്നല്ലോ ആദ്യവീരൻ അല്ലെങ്കിൽ ബാബിലോണിന്റെ സ്ഥാപകൻ.

മൂന്നു പേർ അടങ്ങുന്ന ഒരു ത്രിത്വ സങ്കല്പം ബാബിലോണിയ ദൈവങ്ങളെപ്പറ്റി അവർ ഉണ്ടാക്കിയിരുന്നു. രണ്ടു പുരുഷ ദൈവങ്ങളും ഒരു സ്ത്രീ ദൈവവുമായിരുന്നു അവരുടേത്. സീൻ ചന്ദ്രദേവൻ, ഷാമേഷ് സൂര്യദേവൻ, ദേവിയായി ‘ഇഷ്ടാർ.’

കൂടാതെ മറ്റൊരു ത്രിത്വം കൂടി അവർ സൃഷ്ടിച്ചിരുന്നു. സാത്താന്റെ ത്രിത്വം. ലാബാർട്ട്, ലാബാസ്, അക്കാസ് എന്നായിരുന്നു അവരുടെ പേരുകൾ.

വിഗ്രഹങ്ങൾ ധാരാളമായി എവിടെയും ഉണ്ടായിരുന്നു. ബാബിലോൺ തീർച്ചയായും വിഗ്രഹങ്ങളുടെ നാടുതന്നെയായിരുന്നു. ആത്മാവിന്റെ അമർത്യതയെ കുറിച്ച് ബാബിലോണിയർ വിശ്വസിച്ചിരുന്നു.

ഇന്നു ലോകത്തിലുള്ള എല്ലാ മതങ്ങളും (യഹൂദനും ക്രിസ്ത്യാനിയും, ഇസ്ലാമും ഉൾപ്പെടെ) ബാബിലോണിയരുടെ ആത്മാവിന്റെ അമർത്യതയിൽ വിശ്വസിക്കുന്നു.

Nergal was their god of underworld, the land of no return and his wife Eresh - Kigal its sovereign lady. ഒരിക്കലും തിരിച്ചുവരാൻ വയ്യാത്ത ലോകത്തിന്റെ അധിപതികൾ ആണ് ഈ രാജാവും രാജ്ഞിയും.

കൂഢശാസ്ത്ര ജ്യോതിഷം കണ്ടുപിടിച്ചത് ബാബിലോണിയാക്കാരാണ്. നക്ഷത്രങ്ങളിൽ കൂടിയുള്ള ശാസ്ത്രം മനുഷ്യന്റെ ഭാവി ഭാഗ്യ ദോഷങ്ങൾ കണ്ടുപിടിക്കുന്നത് ഇവരിൽ നിന്നാണ് ലോകത്ത് പ്രചരിച്ചത്.

ഇവർ കണ്ടുപിടിച്ച ഈ ശാസ്ത്രം ഇന്നുവരെയും ലോകത്തിൽ ജീവിച്ചിരുന്നതും ജീവിച്ചുകൊണ്ടിരിക്കുന്നതും ഇനിയും ജനിക്കാൻ പോകുന്നവരെയും ബാധിച്ചുകൊണ്ടിരിക്കുന്ന ശാസ്ത്രമാണ്. ഒരു ശിശു ജനിക്കുമ്പോൾ ആദ്യം അന്വേഷിക്കുന്നത് ഏതു നക്ഷത്രത്തിലാണ് എന്നാണ്. ജാതകം എഴുതുന്നവർ എല്ലാ മതവിഭാഗങ്ങളിലും ഇന്നുമുണ്ട്. എല്ലാ പത്രങ്ങളിലും ഞായറാഴ്ച ദിവസം നക്ഷത്രഫല പ്രവചനമുണ്ട്. അതു നോക്കാത്തവർ ആരെങ്കിലും ഉണ്ടോ എന്നു സംശയമാണ്; ഞാനുൾപ്പെടെ. ഈ ശാസ്ത്രം കണ്ടുപിടിച്ചത് ബാബിലോണിയരാണ് എന്ന് ആർക്കെങ്കിലും അറിയാമോ? ചിലർക്കെങ്കിലും അറിയാം എന്നു തോന്നുന്നു.

“ബാബേൽ രാജാവ് ഇരുവഴിത്തലയ്ക്കൽ വഴിതിരിവിങ്കൽ തന്നെ പ്രശ്നം നോക്കുവാൻ നിൽക്കുന്നു. അവൻ തന്റെ അമ്പുകളെ കുലുക്കി കുലദേവന്മാരോടു ചോദിക്കുകയും കരൾ നോക്കുകയും ചെയ്യുന്നു” (യെഹ. 21:21) എന്ന് വി. വേദപുസ്തകത്തിൽ കാണുന്നു.

കൈരേഖാ ശാസ്ത്രം അവരുടേതാണ്. ലോകത്തിലുള്ള മനുഷ്യർക്ക് അതിൽ ഇന്നും വിശ്വാസമുണ്ട്. ഞാൻ തീർത്തു പറയുകയല്ല, വിശ്വാസം ഉണ്ട് എന്നു മാത്രം. Astrology, Astronomy, Palm history ഇങ്ങനെ പല ശാസ്ത്രങ്ങളും അവരുടേതാണ്.

മാജിക്ക് കണ്ടുപിടിച്ചത് നിമ്രോദ് ആണെന്ന് എപ്പിപ്പാനസ് എന്ന ചരിത്രകാരൻ എ.ഡി. 4-ാം നൂറ്റാണ്ടിൽ പറഞ്ഞിട്ടുണ്ട്.

ഭാവിഫല പ്രവചനം ബാബിലോണിയ മതത്തിന്റെ വിശ്വാസത്തിൽ പെട്ടിരുന്നു. നെബുക്കദനേസർ തീരുമാനങ്ങൾ എടുക്കുന്നതിന് ഭാവിഫലം പറയുന്നവരെ ആശ്രയിച്ചിരുന്നു (എസക്കി. 21:20-22).

ഇന്നും ജനങ്ങൾ ഇക്കാര്യങ്ങളിൽ മുൻപന്തിയിൽ തന്നെയാണ് എന്നതിൽ തർക്കമില്ല. ഇതും ബാബിലോണിയരുടെ കണ്ടുപിടുത്തമായിരുന്നു.

ചുരുക്കത്തിൽ ബാബിലോണിയ മതത്തിന്റെ സ്വാധീനം ഇന്നും ലോകമൊക്കെയും ഉള്ള മനുഷ്യരെ സ്വാധീനിച്ചുകൊണ്ടിരിക്കുന്നു. അതിന്റെ കാരണം എന്താണെന്നുള്ളത് ഈ പുസ്തകത്തിൽ അടുത്ത ഭാഗങ്ങളിൽ നിന്നും മനസ്സിലാക്കാവുന്നതാണ്.

* * * * * * * * * * *

പ്രാചീന സംസ്കാരകേന്ദ്രമായിരുന്ന ബാബിലോണിലെയും നിനുവയിലെയും സംസ്കാരങ്ങൾ (ബി. സി. 700-680) തകർന്നടിഞ്ഞപ്പോൾ അവയിലെ പല സംഘങ്ങളും ഇന്ത്യയുടെ പല ഭാഗങ്ങളിലും അഭയം തേടി (ബൈബിളിൽ വിവരിക്കുന്ന ബാബേൽ സംഭവം ഓർക്കുക. ഉല്പത്തി 11:1-11). മലനാട്ടിലെ വിഭവങ്ങളുടെ അനന്തസാദ്ധ്യതകൾ തിരിച്ചറിഞ്ഞ ഈ നവാഗതർ നേരത്തെ ഉണ്ടായിരുന്ന വ്യാപാര മേഖലകളെ വിശാലതരമാക്കി. ഫാ. ഡോ. ജോസഫ് ചീരൻ കാര്യങ്ങളെ നിരീക്ഷിക്കുന്നത് കാണുക:

> “ബാബിലോൺ - നിനുവാ കുടിയേറ്റക്കാരിൽ അധികവും അബ്രഹാമ്യ വംശപരമ്പരയിൽപ്പെട്ടവരായിരുന്നു. വ്യാപാരസംബന്ധമായ കേരളത്തിലെ കേന്ദ്രങ്ങൾ കാലാകാലങ്ങളായി തലശ്ശേരി, ഫറേക്ക്, കടലുണ്ടി, പൊന്നാനി, കൊടുങ്ങല്ലൂർ, കൊച്ചി എന്നിവയും വിദേശ

കേന്ദ്രങ്ങൾ അലക്സാന്ത്രിയാ – പേർഷ്യൻ തുറമുഖങ്ങൾ എന്നിവയും ആയിരുന്നു. വ്യാപാരാർത്ഥം ഗ്രീക്കുകാർ, പാർസികൾ, ചൈനക്കാർ, റോമ്മാക്കാർ എന്നിങ്ങനെ നിരവധി നാടുകളിലെ സംസ്കാരങ്ങളെ കേരളതീരം പരിചയപ്പെട്ടിട്ടുണ്ട്. ബി. സി. എട്ടാം നൂറ്റാണ്ടിൽ അസ്സീറിയാക്കാരും ബി. സി. ആറാം നൂറ്റാണ്ടിൽ ബാബിലോണിയക്കാരും യിസ്രായേൽ രാജ്യവും യഹൂദാരാജ്യവും നശിച്ചപ്പോൾ അവരിൽ പലരും പ്രാണരക്ഷാർത്ഥം ഓടിയെത്തിയത് മലബാർ തീരത്താണ്. ഈ സംസ്കാര പ്രവാഹങ്ങൾ കേരളത്തെ അനുഗ്രഹിച്ചു. വ്യാപാര വികസനം കൂടാതെ ജ്യോതിശ്ശാസ്ത്രം, തച്ചുശാസ്ത്രം, ശില്പവിദ്യ, കല്പഗണിതം തുടങ്ങിയ ശാസ്ത്രശാഖകൾ കേരളം പരിചയപ്പെട്ടത് ഈ യഹൂദന്മാരായ അഭയാർത്ഥികളിൽ നിന്നാണെന്ന് 'കേരളം' മഹാകാവ്യത്തിൽ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ നിരീക്ഷിച്ചിട്ടുണ്ട്. ഇന്ത്യയുടെ പടിഞ്ഞാറൻ തീരപ്രദേശങ്ങളും ബാബിലോണിയൻ – അസ്സീറിയൻ പ്രദേശങ്ങളുമായി സാംസ്കാരിക വിനിമയം നടത്തിയിട്ടുള്ളതായി നമ്മുടെ പ്രാചീന പുരാണങ്ങളിൽ അനിഷേധ്യമായ പരാമർശങ്ങളുണ്ട്. നിനുവയെ ശോണിതപുരമെന്നാണ് പുരാണങ്ങളിൽ പരാമർശിച്ചിട്ടുള്ളത്. ശ്രീകൃഷ്ണന്റെ പൗത്രനായ അനിരുദ്ധൻ പടിഞ്ഞാറൻ കടൽ കടന്ന് ബാണാസുരപുത്രിയെ പ്രണയിച്ചതും ബാണാസുര രാജധാനിയിൽ തടവുകാരനാക്കപ്പെട്ടതും ശ്രീകൃഷ്ണൻ കടൽ കടന്നുചെന്ന് പൗത്രനെ സാഹസികമായി മോചിപ്പിച്ചതുമായ പുരാണ പരാമർശങ്ങളിൽ ഈ വിസ്മയ ബന്ധത്തിന്റെ ചരിത്രമാണുള്ളതെന്ന് എൻ. വി. കൃഷ്ണവാരിയർ അതിസൂക്ഷ്മവും അതിവിദഗ്ദ്ധവുമായ അപഗ്രഥന പഠനത്തിലൂടെ കണ്ടെത്തിയിട്ടുണ്ട് (കലോത്സവം). ഇന്ത്യയുടെ പ്രാചീന ഭാഷയായ ബ്രാഹ്മി ആദ്യകാലത്ത് വലത്തുനിന്ന് ഇടത്തോട്ടാണ് എഴുതിയിരുന്നതെന്ന് ലിപി ചരിത്രകാരന്മാർ വ്യക്തമാക്കിയിട്ടുള്ളതും ഈ സെമിറ്റിക്ക് പ്രവാഹത്തിന്റെ ചരിത്രപരമായ സാധുതയെ അംഗീകരിക്കുന്നുണ്ട്.

ക്രിസ്തുവിന് വളരെ വർഷങ്ങൾക്കു മുമ്പ് തന്നെ യഹൂദന്മാർ പാലൂരിലും കൊടുങ്ങല്ലൂരിലും മാളയിലും എയ്യാലിലും കുടിയേറിപ്പാർത്തിരുന്നു. ഏഴോ എട്ടോ പ്രബലമായ അധിവാസകേന്ദ്രങ്ങൾ കേരളത്തിൽ അവർക്ക് ഉണ്ടായിരുന്നതായി ചരിത്രരേഖയുണ്ട്. കേരളത്തിലേയ്ക്കുള്ള യഹൂദ കുടിയേറ്റങ്ങളെക്കുറിച്ച്, കൊച്ചിയിൽ ഉണ്ടായിരുന്ന യഹൂദ നേതാവ് എസ്. എസ്. കോഡർ എഴുതി പ്രസിദ്ധീകരിച്ച കേരളത്തിലെ *യഹൂദന്മാരുടെ ചരിത്രം* എന്ന ഗ്രന്ഥത്തിൽ ഇങ്ങനെ പറയുന്നു: "അസ്സിറിയാ സാമ്രാജ്യത്തിന്റെ പതനത്തോടു കൂടി ബി. സി. 605-ൽ പേർഷ്യൻ ചക്രവർത്തിയായിരുന്ന ഷൻമനേസ്സർ, ബാബിലോണിൽ നിന്നും യിസ്രായേൽ മക്കളെ അടിമകളായി കൊണ്ടുപോയപ്പോൾ കുറച്ചുപേർ സ്വതന്ത്രരായി രക്ഷപ്പെട്ടു. അവർ കൊടുങ്ങല്ലൂരിൽ വന്ന് വാസമുറപ്പിച്ചു. ബാബിലോണിലെ നെബുക്ക്ദനേസ്സർ രാജാവ് ബി. സി. 586-ൽ യഹൂദനാട് പിടിച്ചെടുത്തപ്പോൾ ഒരു കൂട്ടം യഹൂദന്മാർ കേരളത്തിൽ അഭയം തേടുകയുണ്ടായി. പേർഷ്യൻ ചക്രവർത്തിയായ സൈറസ് ബി. സി. 539-ൽ ബാബിലോൺ പിടിച്ചെടുത്തപ്പോൾ മറ്റൊരു കൂട്ടം യഹൂദന്മാർ ഇവിടെ അഭയം പ്രാപിച്ചു. ..." (*നിരണം പള്ളി ചരിത്രം,* അഡ്വ. പി. സി. മാത്യു, പു. 38).

'മഹാബലി എന്ന അസുര രാജാവ്' എന്ന ലേഖനത്തിൽ (ഇടവക പത്രിക, പുസ്തകം 1, ലക്കം 6, 2003, പു. 11-15) എൻ. വി. കൃഷ്ണവാരിയർ നടത്തുന്ന ചില നിരീക്ഷണങ്ങൾ ഇവിടെ പ്രസക്തമാവുന്നു (കലോത്സവം):

".... നമ്മുടെ പ്രപിതാമഹന്മാർ അസ്സീറിയാക്കാർ ആയിരുന്നു എന്നതിന് അസന്നിഗ്ദ്ധമായ തെളിവൊന്നുമില്ലെന്ന് ഞാൻ സമ്മതിക്കുന്നു. എന്നാലും ഊഹങ്ങൾക്ക് വഴി നൽകുന്ന ചില വസ്തുതകൾ ഇല്ലായ്കയില്ല. ഇന്ത്യൻ അർദ്ധ ദ്വീപിലെ കവിടികൾ സുമേറിൽ കുഴിച്ചപ്പോൾ കിട്ടിയിട്ടുണ്ട്. നീലഗിരിയിലെ കുന്നുകളിൽ നിന്ന് കൊണ്ടുപോയ ഒരു പച്ചക്കല്ല് അവിടെ മണ്ണിനടിയിൽ നിന്ന് സർ ലിയോണാർഡ് വൂളി കണ്ടെടുത്തിട്ടുണ്ട്. സുമേർ -

ബാബിലോൺ - അസ്സീറിയാ പ്രദേശക്കാർക്ക് കേരളക്കര അതിപ്രാചീനകാലം മുതല്ക്ക് തന്നെ പരിചിതമായിരുന്നിരിക്കണം. അന്നുതന്നെ അവിടെനിന്ന് ആളുകൾ ഇവിടെ കുടിയേറിപ്പാർക്കാനും തുടങ്ങിയിരിക്കണം. വാമനകഥയിൽ സൂചിപ്പിക്കുന്നതുപോലെയുള്ള ഒരു വിദേശീയാക്രമണം ഈ കുടിയേറിപ്പാർപ്പിനെ ത്വരിപ്പിച്ചിട്ടുണ്ടാവാം. ഇത്തരം ആക്രമണങ്ങൾ മൂലമോ പ്രളയങ്ങൾ മൂലമോ ഈ കുടിയേറിപ്പാർപ്പുകാർക്ക് മൂലകുടുംബവുമായുള്ള ബന്ധം വിച്ഛേദിക്കപ്പെട്ടു പോയിരിക്കണം. പുതിയൊരു ചതുപ്പുനിലത്തിലെത്തി അവിടത്തെ അർധനഗ്നരായ ആദിവാസികളോടും കല്ല്, കരട്, കാഞ്ഞിരക്കുറ്റി, മുള്ള്, മുരട്, മൂർഖൻ പാമ്പുകളോടും മല്ലിടുന്നതിനും ഇടയ്ക്ക് ആ പഴയ സ്വർഗ്ഗസമാനമായ സമ്പന്ന നഗരജീവിതത്തെ ഈ കുടിയേറ്റക്കാർ പേർത്തും പേർത്തും സ്വപ്നം കണ്ടുവന്നിരുന്നുവെങ്കിൽ അതിലെന്താണത്ഭുതം? ഈ ജീവിതത്തിന്റെ സ്മരണ നിലനിർത്തുവാനായി അവർ തങ്ങളുടെ പഴയ ദേശീയ മഹോത്സവത്തെ ഇവിടെയും ആഘോഷിച്ചു തുടങ്ങി എന്നതും അത് ക്രമേണ അവരുടെ മഹാനായൊരു പുരാതന രാജാവിന്റെ പേരുമായി ബന്ധപ്പെട്ടുവെന്നതും അത്ഭുതമല്ല. നിനുവെയിൽ ഇത്തരത്തിൽ ഒരു ദേശീയോത്സവം ഏതാണ്ടിക്കാലത്തു തന്നെ ആണ്ടുതോറും ആഘോഷിക്കപ്പെട്ടു വന്നിരുന്നുവെന്ന് ഈ ലേഖനത്തിന്റെ ഒടുവിൽ പ്രസ്താവിക്കുന്നതാണ്. ഈ ഉത്സവത്തിന്റെ കേരളപ്പതിപ്പാവണം ഓണം. ... അതുകൊണ്ടാവണം പൂർവ്വജന്മാർജിതമായോരു സംസ്കാരവിശേഷം പോലെ ഓണം ഇന്നും മലയാളികളുടെ ചോരയിൽ ഇഴുകിച്ചേർന്ന് കിടക്കുന്നത്" (കലോത്സവം).

കേരളത്തിലേക്കുള്ള വിദേശ കുടിയേറ്റങ്ങളെക്കുറിച്ച് അതേ ലേഖനത്തിലുള്ള മറ്റൊരു പരാമർശം കാണുക: "ഗ്രീസിലെ പീറ്റർ രാജകുമാരൻ എഴുതിയ "തോടരുടെ ആരാധനാച്ചടങ്ങുകളിൽ സംഭാവ്യമായ സുമേറിയൻ ആചാരാവശിഷ്ടങ്ങൾ" എന്ന ഗ്രന്ഥമാണ് ഈ ലേഖനത്തിനാസ്പദമായ ചില സംഗതികളിലേക്ക് എന്റെ ശ്രദ്ധയാകർഷിച്ചത് എന്നും പ്രാസംഗികമായി പ്രസ്താ

വിച്ചുകൊള്ളട്ടെ. തോടരുടെ പതിനൊന്നു ദൈവങ്ങളുടെ മന്ത്രനാമങ്ങൾക്ക് സുമേറിയൻ ദൈവങ്ങളുടെ പേരുകളോടുള്ള അത്യാശ്ചര്യകരമായ സാദൃശ്യമാണ് പീറ്ററുടെ പുസ്തകത്തിന്റെ വിഷയം. ക്രി. മു. 2169–ന് മുമ്പ് സുമേറിയായിൽ നിന്ന് കേരളത്തിൽ വന്ന് കുടിപാർക്കുകയും പിന്നീട് എന്തോ കാരണത്താൽ മാതൃഭൂമിയോടുള്ള ബന്ധം നിശ്ശേഷം അറുത്ത് കിഴക്കോട്ടു നീങ്ങി നീലഗിരി കാടുകളിൽ ഏകാന്തജീവിതം അനുഷ്ഠിച്ചു തുടങ്ങുകയും ചെയ്ത ഒരു സുമേർ – അസ്സീറിയൻ – ബാബിലോണിയൻ കോളനിയുടെ സന്താനപരമ്പരയാണോ തോടർ എന്ന് ഈ ഗ്രന്ഥത്തിൽ പീറ്റർ ബലമായി സംശയിക്കുന്നുണ്ട്."

വിഷു, ഓണം തുടങ്ങിയ കേരളീയ ഉത്സവങ്ങൾ ബാബിലോണിയ – അസ്സീറിയ തുടങ്ങിയ നാടുകളിലെ ഉത്സവങ്ങൾ ആയിരുന്നുവെന്നും കേരളത്തിൽ ഓണവും വിഷുവും ആഘോഷിക്കുന്ന ജനതയ്ക്ക് ഈ പൂർവ സംസ്കൃതിയോട് ബന്ധമുണ്ടെന്നും എൻ. വി. കൃഷ്ണവാരിയർ കലോത്സവ ലേഖനത്തിൽ നിരീക്ഷിച്ചിട്ടുള്ളത് നമ്മുടെ ദേശ – സഭാ ചരിത്രകാരന്മാർ ഇനിയെങ്കിലും ശ്രദ്ധിച്ചാൽ കൊള്ളാം.

വടക്കേ ഇന്ത്യയിൽ നിന്ന് പില്ക്കാലത്ത് കേരളത്തിൽ കുടിയേറിപ്പാർത്ത ദ്രാവിഡ വംശജരിൽ ബുദ്ധ – ജൈന വിശ്വാസികൾ വളരെയുണ്ടായിരുന്നു. വനപ്രദേശങ്ങളിൽ നിന്ന് വനവിഭവങ്ങൾ ശേഖരിച്ച് തുറമുഖ പ്രദേശങ്ങളിലേക്ക് എത്തിക്കുന്നതിൽ ഇവർ വലിയ പങ്കാളിത്തം വഹിച്ചിരുന്നു. ബി. സി. ഒന്നാം നൂറ്റാണ്ടു മുതൽ സംഘകാലഘട്ടമായ എ. ഡി. ആദ്യനൂറ്റാണ്ടുകൾ വരെ ജൈന – ബുദ്ധ (ശ്രമണ) പള്ളികൾ വ്യാപിച്ചത് ഇവരുടെ ബാഹുല്യത്തെ സൂചിപ്പിക്കുന്നു. വാർഡും കോണറും 1800 നോടടുത്ത് സർവേ റിപ്പോർട്ട് തയാറാക്കുമ്പോൾ തലപ്പള്ളി താലൂക്കിൽ മാത്രം രണ്ടായിരത്തോളം പഗോഡകൾ (ആരാധനാലയങ്ങൾ) ഉണ്ടായിരുന്നതായി അവർ രേഖപ്പെടുത്തിയിട്ടുണ്ട് (Geographical and statistical memoir of the survey of the Travancore and Cochi State, Vol. 2, Part

II, Cochin, p. 276). പൊന്നാനി തുറമുഖത്തോടു ചേർന്നുകിടക്കുന്ന ചാവക്കാട്, തലപ്പള്ളി, വള്ളുവനാട് താലൂക്കുകളിൽ അസംഖ്യം ബുദ്ധ ജൈന ദേവാലയങ്ങളും അവയിലെ ചീരധാരികൾ (ചീവരം = മരവുരി) ആയ ബുദ്ധ - ജൈന സന്യാസിമാരും ഉണ്ടായിരുന്നു. തുറമുഖ പട്ടണമായ പാലൂരിൽ 'ചീരൻകുളം' ഇപ്പോഴും ഉണ്ട്. ചീരൻ കുളം ക്ഷേത്രവും ഉണ്ട്. ശൈവമത സംക്രമണകാലത്ത് പഗോഡ ഭഗവതിക്ഷേത്രമായി പരിണമിച്ചുവെന്ന് മാത്രം. ഉത്തരേന്ത്യയിൽ വച്ച് ജന്തുബലി സംസ്കാരം പുലർത്തിയ ആര്യന്മാരോട് കലഹിച്ച് ഉടലെടുത്ത ബുദ്ധ - ജൈന പ്രസ്ഥാനങ്ങൾ നിരീശ്വരവാദക്കാർ ആയിരുന്നുവെങ്കിലും സാത്വികർ ആയിരുന്നു. കേരളക്കരയിൽ വലിയൊരു ജന സാമാന്യത്തെ ബുദ്ധ - ജൈന വിശ്വാസങ്ങളിലേക്കാകർഷിക്കുവാൻ ഇവർക്ക് കഴിഞ്ഞു. അറബികളും യഹൂദന്മാരും ഒഴികെ മറ്റു മിക്ക വിഭാഗങ്ങളും ക്രമേണ ബുദ്ധ-ജൈന വിശ്വാസികൾ ആയി. കേരളത്തിൽ ഇവരുടെ ആദ്യ ആസ്ഥാനം തലപ്പള്ളി താലൂക്കിൽ പാലൂർ പ്രദേശത്തുള്ള തിരുമറൈക്കാട് ആയിരുന്നു. പോർക്കളം എന്ന് ഇപ്പോൾ അറിയപ്പെടുന്ന ഈ സ്ഥലം മറയൂർ, മറൈക്കാട്, വേദവനം, വേദക്കാട് തുടങ്ങിയ പല പേരുകളിൽ അറിയപ്പെട്ടിട്ടുണ്ട്. ഭൂമിക്കടിയിലും മുകളിലുമായി വിവിധതരം പ്രാചീന ഗുഹകൾ ഇന്നും അവിടെ കാണപ്പെടുന്നുണ്ട്. പ്രകൃതി സുന്ദരവും പ്രശാന്ത ഗംഭീരവുമായ ഈ പ്രദേശം ബുദ്ധ-ജൈന മതസ്ഥരുടെയും ശൈവ - വൈഷ്ണവ - ബ്രാഹ്മണ മതസ്ഥരുടെയും വിശ്വാസ പരിശീലനവേദിയായി വർത്തിച്ചതിന്റെ സൂചനകൾ 12-ാം നൂറ്റാണ്ടിൽ ചേക്കിഴാർ രചിച്ച ശൈവപുരാണത്തിൽ - പെരിയ പുരാണം എന്ന് പേർ - വ്യക്തമായി കാണുന്നുണ്ട്. 28-ാം ഭാഗം. തിരുജ്ഞാന സംബന്ധ മൂർത്തീ നായനാർ, പു. 118-142)."

(*മലങ്കരസഭയുടെ സമ്പൂർണ്ണ സചിത്ര ചരിത്രം*, കോട്ടയം, 2014, പേജ് 2-6)

# 6

# Babylonian Deities

After the death of Nimrod, the Babylonians would have been inclined to hold him in high regard as the founder and builder and first king of their city and on the organiser of the original Babylonian empire.

Tradition has it that Nimrod was worshiped under his own name, some scholars believe that his death was commorated by the annual weaping for Thammuz (Ezek. 8:14). Also, since the God Martuk was regarded as the founder of Babylon, this would suggest that Marduk represents non other than the deified Nimrod. Thus the International Standard Bible Encyclopeadia (Vol. IV, p. 214) says Nimrod's identification: "The most admiriable correspondence is with Marduk, chief god of Babylon, probably its historic founder, just as Asshur, the god of Assyria appears in Gensis 10:11 as the founder of Assyrian empire.

# 7

# Nimrod

Nimrod, king of Shinar, was, according to the Book of Genesis and Books of Chronicles, the son of Cush and great-grandson of Noah. He is depicted in the Bible as a man of power and a mighty hunter. Extra-biblical traditions associating him with the Tower of Babel led to his reputation as a king who was rebellious against God. Several Mesopotamian ruins were given Nimrod's name by 8th-century Arabs, including the ruins of the Assyrian city of Kalhu (the biblical Calah), built by Shalmaneser I (1274-1244 BC). A number of attempts to connect him with historical figures have been made

The first mention of Nimrod is in the Table of Nations. He is described as the son of Cush, grandson of Ham, and great-grandson of Noah; and as "a mighty one on the earth" and "a mighty hunter before God". This is repeated in the First Book of Chronicles 1:10, and the "Land of Nimrod" used as a synonym for Assyria or Mesopotamia, is mentioned in the Book of Micah 5:6:

And they shall waste the land of Assyria with the sword, and the land of Nimrod in the entrances thereof: thus shall he deliver us from the Assyrian, when he cometh into our land, and when he treadeth within our borders.

Genesis says that the "beginning of his kingdom" (reshit memelketo) was the towns of "Babel, Uruk, Akkad and Calneh in the land of Shinar" (Mesopotamia) - understood variously to imply that he either founded these cities, ruled over them, or both. Owing to an ambiguity in the original Hebrew text, it is unclear whether it is he or Asshur who additionally built Nineveh, Resen, Rehoboth-Ir and Calah (both interpretations are reflected in various English versions). (Genesis 10:8–12) (Genesis 10:8-12; 1 Chronicles 1:10, Micah 5:6). Sir Walter Raleigh devoted several pages in his History of the World (c. 1616) to reciting past scholarship regarding the question of whether it had been Nimrod or Ashur who built the cities in Assyria.

## Traditions and legends

In Hebrew and Christian tradition, Nimrod is considered the leader of those who built the Tower of Babel in the land of Shinar, though the Bible never actually states this. Nimrod's kingdom included the cities of Babel, Erech, Accad, and Calneh, all in Shinar. (Ge 10:10) Therefore it was likely under his direction that the building of Babel and its tower began; in addition to Flavius Josephus, this is also the view found in the Talmud (Chullin 89a, Pesahim 94b, Erubin 53a, Avodah Zarah 53b), and later midrash such as Genesis Rabba. Several of these early Judaic sources also assert that the king Amraphel, who wars with Abraham later in Genesis, is none other than Nimrod himself.

Since Accad (Babylonian Akkad), was destroyed and lost with the destruction of its Empire in the period 2200-2154 BCE (long chronology), the stories mentioning Nimrod seem to recall the late Early Bronze Age. The association with Erech (Babylonian Uruk), a city that lost its prime importance around 2,000 BCE as a result of struggles between Isin, Larsa and Elam, also attests the early provenance of the stories of Nimrod. According to some modern-day theorists, their placement in the Bible suggests a Babylonian origin - possibly inserted during the Babylonian captivity.

Judaic interpreters as early as Philo and Yochanan ben Zakai (1st century AD) interpreted "a mighty hunter before the Lord" (lit. "in the face of the Lord") as signifying "in opposition to the Lord"; a similar interpretation is found in Pseudo-Philo, as well as later in Symmachus. Some rabbinic commentators have also connected the name Nimrod with a Hebrew word meaning 'rebel'. In Pseudo-Philo (dated ca. AD 70), Nimrod is made leader of the Hamites, while Joktan as leader of the Semites, and Fenech as leader of the Japhethites, are also associated with the building of the Tower. Versions of this story are again picked up in later works such as Apocalypse of Pseudo-Methodius (7th century AD).

The Book of Jubilees mentions the name of "Nebrod" (the Greek form of Nimrod) only as being the father of Azurad, the wife of Eber and mother of Peleg (8:7). This account would thus make him an ancestor of Abraham, and hence of all Hebrews.

Josephus wrote:

"Now it was Nimrod who excited them to such an affront and contempt of God. He was the grandson of Ham, the son of Noah, a bold man, and of great strength of hand. He persuaded them not to ascribe it to God, as if it were through his means they were happy, but to believe that it was their own courage which procured that happiness. He also gradually changed the government into tyranny, seeing no other way of turning men from the fear of God, but to bring them into a constant dependence on his power. He also said he would be revenged on God, if he should have a mind to drown the world again; for that he would build a tower too high for the waters to reach. And that he would avenge himself on God for destroying their forefathers.

Now the multitude were very ready to follow the determination of Nimrod, and to esteem it a piece of cowardice to submit to God; and they built a tower, neither sparing any pains, nor being in any degree negligent about the work: and, by reason of the multitude of hands employed in it, it grew very high, sooner than any one could expect; but the thickness of it was so great, and it was so strongly built, that thereby its great height seemed, upon the view, to be less than it really was. It was built of burnt brick, cemented together with mortar, made of bitumen, that it might not be liable to admit water. When God saw that they acted so madly, he did not resolve to destroy them utterly, since they were not grown wiser by the destruction of the former sinners; but he caused a tumult among them, by producing in them diverse languages, and causing that, through the multitude of those languages, they should not be able to understand one another. The place wherein they built the tower is now called Babylon, because of the confusion of that language which they readily understood before; for the Hebrews mean by the word Babel, confusion…"

An early Arabic work known as Kitab al-Magall or the Book of Rolls (part of Clementine literature) states that Nimrod built the towns of Hadâniûn, Ellasar, Seleucia, Ctesiphon, Rûhîn, Atrapatene, Telalôn, and others, that he began his reign as king over earth when Reu was 163, and that he reigned for 69 years, building Nisibis, Raha (Edessa) and Harran when Peleg was 50. It further adds that Nimrod "saw in

the sky a piece of black cloth and a crown." He called upon Sasan the weaver and commanded him to make him a crown like it, which he set jewels on and wore. He was allegedly the first king to wear a crown. "For this reason people who knew nothing about it, said that a crown came down to him from heaven." Later, the book describes how Nimrod established fire worship and idolatry, then received instruction in divination for three years from Bouniter, the fourth son of Noah.

In the Recognitions (R 4.29), one version of the Clementines, Nimrod is equated with the legendary Assyrian king Ninus, who first appears in the Greek historian Ctesias as the founder of Nineveh. However, in another version, the Homilies (H 9.4-6), Nimrod is made to be the same as Zoroaster.

The Syriac Cave of Treasures (ca. 350) contains an account of Nimrod very similar to that in the Kitab al-Magall, except that Nisibis, Edessa and Harran are said to be built by Nimrod when Reu was 50, and that he began his reign as the first king when Reu was 130. In this version, the weaver is called Sisan, and the fourth son of Noah is called Yonton.

Jerome, writing ca. 390, explains in Hebrew Questions on Genesis that after Nimrod reigned in Babel, "he also reigned in Arach [Erech], that is, in Edissa; and in Achad [Accad], which is now called Nisibis; and in Chalanne [Calneh], which was later called Seleucia after King Seleucus when its name had been changed, and which is now in actual fact called Ctesiphon." However, this traditional identification of the cities built by Nimrod in Genesis is no longer accepted by modern scholars, who consider them to be located in Sumer, not Syria.

The Ge'ez Conflict of Adam and Eve with Satan (ca. 5th century) also contains a version similar to that in the Cave of Treasures, but the crown maker is called Santal, and the name of Noah's fourth son who instructs Nimrod is Barvin.

However, Ephrem the Syrian (306-373) relates a contradictory view, that Nimrod was righteous and opposed the builders of the Tower. Similarly, Targum Pseudo-Jonathan (date uncertain) mentions

a Jewish tradition that Nimrod left Shinar in southern Mesopotamia and fled to Assyria in northern Mesopotamia, because he refused to take part in building the Tower - for which God rewarded him with the four cities in Assyria, to substitute for the ones in Babel.

Pirke De-Rabbi Eliezer (c. 833) relates the Jewish traditions that Nimrod inherited the garments of Adam and Eve from his father Cush, and that these made him invincible. Nimrod's party then defeated the Japhethites to assume universal rulership. Later, Esau (grandson of Abraham), ambushed, beheaded, and robbed Nimrod. These stories later reappear in other sources including the 16th century Sefer haYashar, which adds that Nimrod had a son named Mardon who was even more wicked.

In the History of the Prophets and Kings by the 9th century Muslim historian al-Tabari, Nimrod has the tower built in Babil, Allah destroys it, and the language of mankind, formerly Syriac, is then confused into 72 languages. Another Muslim historian of the 13th century, Abu al-Fida, relates the same story, adding that the patriarch Eber (an ancestor of Abraham) was allowed to keep the original tongue, Hebrew in this case, because he would not partake in the building. The 10th-century Muslim historian Masudi recounts a legend making the Nimrod who built the tower to be the son of Mash, the son of Aram, son of Shem, adding that he reigned 500 years over the Nabateans. Later, Masudi lists Nimrod as the first king of Babylon, and states that he dug great canals and reigned 60 years. Still elsewhere, he mentions another king Nimrod, son of Canaan, as the one who introduced astrology and attempted to kill Abraham.

In Armenian legend, the ancestor of the Armenian people, Hayk, defeated Nimrod (sometimes equated with Bel) in a battle near Lake Van.

In the Hungarian legend of the Enchanted Stag (more commonly known as the White Stag [Fehér Szarvas] or Silver Stag), King Nimród (aka Ménrót and often described as "Nimród the Giant" or "the giant Nimród", descendant of one of Noah's "most wicked" sons, Kam - references abound in traditions, legends, several religions and historical sources to persons and nations bearing the name of Kam or Kám,

and overwhelmingly, the connotations are negative), is the first person referred to as forefather of the Hungarians. He, along with his entire nation, is also the giant responsible for the building of the Tower of Babel - construction of which was supposedly started by him 201 years after the event of the Great Flood (see biblical story of Noah's Ark &c.). After the catastrophic failure (through God's will) of that most ambitious endeavour and in the midst of the ensuing linguistic cacophony, Nimród the giant moved to the land of Evilát, where his wife, Enéh gave birth to twin brothers Hunor and Magyar (aka Magor). Father and sons were, all three of them, prodigious hunters, but Nimród especially is the archetypal, consummate, legendary hunter and archer. Both the Huns' and Magyars' historically attested skill with the recurve bow and arrow are attributed to Nimród. (Simon Kézai, personal "court priest" of King László Kún, in his Gesta Hungarorum, 1282-85. This tradition can also be found in over twenty other medieval Hungarian chronicles, as well as a German one, according to Dr Antal Endrey in an article published in 1979).

The twin sons of King Nimród, Hunor and Magor, each with 100 warriors, followed the White Stag through the Meotis Marsh, where they lost sight of the magnificent animal. Hunor and Magor found the two daughters of King Dul of the Alans, together with their handmaidens, whom they kidnapped. Hungarian legends held Hunor and Magyar (aka Magor) to be ancestors of the Huns and the Magyars (Hungarians), respectively. According to the Miholjanec legend, Stephen V of Hungary had in front of his tent a golden plate with the inscription: "Attila, the son of Bendeuci, grandson of the great Nimrod, born at Engedi: By the Grace of God King of the Huns, Medes, Goths, Dacians, the horrors of the world and the scourge of God."

## The evil Nimrod vs. the righteous Abraham

Abraham sacrificing his son, Ishmael. Abraham cast into fire by Nimrod.

The Bible does not mention any meeting between Nimrod and Abraham, although a confrontation between the two is said to have taken place, according to several Jewish and Islamic traditions. Some stories bring them both together in a cataclysmic collision, seen as a

symbol of the confrontation between Good and Evil, and/or as a symbol of monotheism against polytheism. On the other hand, some Jewish traditions say only that the two men met and had a discussion.

According to K. van der Toorn; P. W. van der Horst, this tradition is first attested in the writings of Pseudo-Philo. The story is also found in the Talmud, and in rabbinical writings in the Middle Ages.

In some versions (as in Flavius Josephus), Nimrod is a man who sets his will against that of God. In others, he proclaims himself a god and is worshipped as such by his subjects, sometimes with his consort Semiramis worshipped as a goddess at his side. (See also Ninus.)

A portent in the stars tells Nimrod and his astrologers of the impending birth of Abraham, who would put an end to idolatry. Nimrod therefore orders the killing of all newborn babies. However, Abraham's mother escapes into the fields and gives birth secretly. At a young age, Abraham recognizes God and starts worshiping Him. He confronts Nimrod and tells him face-to-face to cease his idolatry, whereupon Nimrod orders him burned at the stake. In some versions, Nimrod has his subjects gather wood for four whole years, so as to burn Abraham in the biggest bonfire the world had ever seen. Yet when the fire is lit, Abraham walks out unscathed.

In some versions, Nimrod then challenges Abraham to battle. When Nimrod appears at the head of enormous armies, Abraham produces an army of gnats which destroys Nimrod's army. Some accounts have a gnat or mosquito enter Nimrod's brain and drive him out of his mind (a divine retribution which Jewish tradition also assigned to the Roman Emperor Titus, destroyer of the Temple in Jerusalem).

In some versions, Nimrod repents and accepts God, offering numerous sacrifices that God rejects (as with Cain). Other versions have Nimrod give to Abraham, as a conciliatory gift, the slave Eliezer, whom some accounts describe as Nimrod's own son. (The Bible also mentions Eliezer as Abraham's majordomo, though not making any connection between him and Nimrod.)

Still other versions have Nimrod persisting in his rebellion against

God, or resuming it. Indeed, Abraham's crucial act of leaving Mesopotamia and settling in Canaan is sometimes interpreted as an escape from Nimrod's revenge. Accounts considered canonical place the building of the Tower many generations before Abraham's birth (as in the Bible, also Jubilees); however in others, it is a later rebellion after Nimrod failed in his confrontation with Abraham. In still other versions, Nimrod does not give up after the Tower fails, but goes on to try storming Heaven in person, in a chariot driven by birds.

The story attributes to Abraham elements from the story of Moses' birth (the cruel king killing innocent babies, with the midwives ordered to kill them) and from the careers of Shadrach, Meshach, and Abednego who emerged unscathed from the fire. Nimrod is thus given attributes of two archetypal cruel and persecuting kings - Nebuchadnezzar and Pharaoh. Some Jewish traditions also identified him with Cyrus whose birth according to Herodotus was accompanied by portents which made his grandfather try to kill him.

A confrontation is also found in the Islamic Qur'an, between a king, not mentioned by name, and the Prophet Ibrahim (Arabic version of "Abraham"). Muslim commentators assign Nimrod as the king based on Jewish sources. In Ibrahim's confrontation with the king, the former argues that Allah (God) is the one who gives life and gives death. The king responds by bringing out two people sentenced to death. He releases one and kills the other as a poor attempt at making a point that he also brings life and death. Ibrahim refutes him by stating that Allah brings the Sun up from the East, and so he asks the king to bring it from the West. The king is then perplexed and angered.

Whether or not conceived as having ultimately repented, Nimrod remained in Jewish and Islamic tradition an emblematic evil person, an archetype of an idolater and a tyrannical king. In rabbinical writings up to the present, he is almost invariably referred to as "Nimrod the Evil."

The story of Abraham's confrontation with Nimrod did not remain within the confines of learned writings and religious treatises,

but also conspicuously influenced popular culture. A notable example is “Quando el Rey Nimrod” (“When King Nimrod”), one of the most well-known folksongs in Ladino (the Judeo-Spanish language), apparently written during the reign of King Alfonso X of Castile. Beginning with the words: “When King Nimrod went out to the fields/ Looked at the heavens and at the stars/He saw a holy light in the Jewish quarter/A sign that Abraham, our father, was about to be born”, the song gives a poetic account of the persecutions perpetrated by the cruel Nimrod and the miraculous birth and deeds of the savior Abraham.

### Text of the Midrash Rabba version

The following version of the Abraham vs. Nimrod confrontation appears in the Midrash Rabba, a major compilation of Jewish Scriptural exegesis. The part relating to Genesis, in which this appears (Chapter 38, 13), is considered to date from the sixth century.

(...) He [Abraham] was given over to Nimrod. [Nimrod] told him: Worship the Fire! Abraham said to him: Shall I then worship the water, which puts off the fire! Nimrod told him: Worship the water! [Abraham] said to him: If so, shall I worship the cloud, which carries the water? [Nimrod] told him: Worship the cloud! [Abraham] said to him: If so, shall I worship the wind, which scatters the clouds? [Nimrod] said to him: Worship the wind! [Abraham] said to him: And shall we worship the human, who withstands the wind? Said [Nimrod] to him: You pile words upon words, I bow to none but the fire - in it shall I throw you, and let the God to whom you bow come and save you from it!

Haran [Abraham’s brother] was standing there. He said [to himself]: what shall I do? If Abraham wins, I shall say: “I am of Abraham’s [followers]”, if Nimrod wins I shall say “I am of Nimrod’s [followers]”. When Abraham went into the furnace and survived, Haran was asked: “Whose [follower] are you?” and he answered: “I am Abraham’s!”. [Then] they took him and threw him into the furnace, and his belly opened and he died and predeceased Terach, his father.

[The Bible, Genesis 11:28, mentions Haran predeceasing Terach, but gives no details.]

# 8

# Ancient Babylonia: The Babylonian Pantheon of Gods

The Babylonians had many gods. Some of these were Sumerian, some Akkadian and other later groups and some imported from the mountainous regions to the north and east of Mesopotamia. These gods reflected the various needs and fears of the different peoples. The Sumerians would have had city gods and gods of the harvest. The desert nomads who invaded Mesopotamia at various times would have had water gods and sand gods. The people of the high mountains may have had gods of thunder and lighting. Obviously some gods would have had importance to the city-dwellers of Babylon as well as desert nomads and the inhabitants. These would have been amalgamated into the existing pantheon either as a completely new god or, much more often, be joined into an existing god. Often when this happened the combined god continued under the name of the new people arriving in Mesopotamia. Because of this the Babylonians had a great many gods. Of these not many would be important and only a few would be city gods.

**List of some of the more important Babylonian gods**

**Anu**: the god of the highest heaven

**Marduk**: national god of the Babylonians

**Tiamat**: dragon goddess

**Kingu**: husband of Tiamat

**Enlil**: god of weather and storms

**Nabu**: god of the scribal arts

**Ishtar**: goddess of love

**Ea**: god of wisdom

**Enurta**: god of war

**Anshar**: father of heaven

**Shamash**: god of the sun and of justice

**Ashur**: national god of the Assyrians

**Kishar**: father of earth

# 9

# എല്ലാ മതവിഭാഗങ്ങളുടെയും വിസ്മയാവഹമായ സമാനത

നോഹയുടെ മകനായ ഹാമിന്റെ മൂത്തമകൻ കൂശിന്റെ പിൻമുറക്കാർ യൂഫ്രട്ടീസ് നദിയുടെ തീരത്ത് എത്തിച്ചേർന്നു. അവിടെ കൂശ് നഗരം സ്ഥാപിച്ചു. ഹാമിന്റെ മകനായ കൂശിന്റെ പുത്രനാണ് നിമ്രോദ് എന്ന നായാട്ടുവീരൻ. ഈ നിമ്രോദാണ് ചരിത്രാതീത കാലത്തെ അറിയപ്പെടുന്ന ഭരണാധികാരി. ഇദ്ദേഹമാണ് ബാബിലോൺ നഗരം സ്ഥാപിക്കുന്നത്.

ഈ നിമ്രോദിനെയാണ് മരണാനന്തരം മർദുക്ക് എന്ന ദേവനായി പ്രഖ്യാപിക്കുന്നത്. ഇവിടെ ത്രിത്വം സൃഷ്ടിക്കപ്പെടുന്നു - ആദ്യത്തെ ത്രിത്വം എന്നു വിചാരിക്കാം. നിമ്രോദ് ദേവനും അമ്മയും അപ്പനും ചേർന്നത്. ഈ ത്രിത്വത്തിൽ ഒന്നാം സ്ഥാനം മകനും രണ്ടാം സ്ഥാനം അമ്മയ്ക്കും മൂന്നാം സ്ഥാനം പിതാവായ കൂശിനും. ഇപ്രകാരം ആദ്യ ബാബിലോണിയ മതം സ്ഥാപിക്കുന്നു.

ഉൽപത്തി പുസ്തകം 11-ാം അദ്ധ്യായം ഒന്നു മുതൽ ഒമ്പതു വരെയുള്ള വാക്യങ്ങൾ വായിക്കുക. "ഭൂമിയിലൊക്കെയും ഒരേ ഭാഷയും .... യഹോവ അവരെ അവിടെനിന്നും ഭൂതലത്തിലെങ്ങും ചിന്നിച്ചുകളഞ്ഞു" (ഉൽപ. 11:1-9).

എന്നാൽ ഇവർ ചിന്നിച്ചിതറിയത് ഒന്നോ രണ്ടോ വർഷങ്ങൾ കൊണ്ടാണെന്നു വിചാരിക്കരുത്. നൂറ്റാണ്ടുകൾ കൊണ്ട് നടന്ന ഒരു പ്രക്രിയ എന്നു വിചാരിച്ചാൽ മതി. നോഹയുടെ വംശങ്ങൾ തമ്മിൽ ഉണ്ടായ ആഭ്യന്തര വിപ്ലവമായിരുന്നു ഇതെന്നു കരുതാം. ബൈബിൾ വായിച്ചാൽ ഇതു മനസ്സിലാക്കാൻ പ്രയാസമില്ല. വിസ്തൃതമായ ലോകത്തിന്റെ നാനാഭാഗത്തേക്കും അവർ ഗോത്രം ഗോത്രമായി മേച്ചിൽസ്ഥലങ്ങൾ അന്വേഷിച്ചു പോയി.

നിമ്രോദ് വളരെ വർഷങ്ങളോളം സ്വന്തം ഭാഷയും സംസ്കാരവും മതവും നിലനിർത്തിക്കൊണ്ട് ബാബിലോണിൽ തന്നെ ഉറച്ചുനിന്നു.

ഇന്നു ലോകത്തുള്ള എല്ലാ ജാതിമതങ്ങളുടെയും ആചാരങ്ങളും വിശ്വാസങ്ങളും ആദിയിൽ ഉണ്ടായിരുന്ന ഒരു മതവിശ്വാസത്തിൽ നിന്നും ഉടലെടുത്തതാണ്. ആ മതം അല്ലെങ്കിൽ ആ വിശ്വാസം എവിടെയായിരുന്നു എന്നറിയണ്ടേ, ബാബിലോണിലായിരുന്നു ആദ്യ മതം ഉടലെടുത്തത്.

ബാബിലോണിനെ സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും അടിസ്ഥാനം (House of the foundation of Heaven and Earth) എന്ന് വിളിക്കുന്നു. ബാബിലോണിന്റെ സ്ഥാപകൻ നോഹയുടെ മകൻ കൂശിന്റെ മകൻ നിമ്രോദാണ്.

"ഭൂമിയിൽ ഒക്കെയും ഒരേ ഭാഷയും ഒരേ വാക്കും ആയിരുന്നു. അവർ ശീനാർ ദേശത്ത് ഇഷ്ടിക അറുത്ത് ഒരു പട്ടണവും ആകാശത്തോളം എത്തുന്ന ഒരു ഗോപുരവും പണിതു. എന്നാൽ ദൈവം അവരെ ഭൂതലത്തിൽ എങ്ങും ചിതറിച്ചു" (ഉൽപ. 11:1-9).

ജലപ്രളയത്തിൽ നോഹയും അവന്റെ കുടുംബവും മാത്രം രക്ഷപെട്ടതിനുശേഷം അവന്റെ സന്തതികളാണ് ഈ ബാബേൽ പട്ടണവും ഗോപുരവും പണിതത് എന്നുള്ള കാര്യം ഇവിടെ വീണ്ടും ഓർപ്പിക്കട്ടെ. ഈ പട്ടണവും ഗോപുരവും പണിതതിനുശേഷം ദൈവം ഇവരെ ലോകമൊക്കെയും ചിതറിച്ചു കളയുന്നു. ഇന്നു ലോകത്തുള്ള എല്ലാ ജാതിമതസ്ഥരും അവർ എവിടേയ്ക്കു പോയോ അവരോടൊത്തു അവരുടെ മതവിശ്വാസാചാരങ്ങളും കൂടി കൊണ്ടുപോയി. അവർ പഴയ വിശ്വാസാചാരത്തിൽ തന്നെ ഇന്നും തുടർന്നുകൊണ്ടിരിക്കുന്നു.

# 10

# പ്രളയകഥകൾ

നോഹിന്റെ കാലത്തെ പ്രളയകഥകൾ, യിസ്രായേൽ ജനത അവരുടെ മക്കളോടും മക്കളുടെ മക്കളോടും പറഞ്ഞുകൊടുത്തിരുന്നു. പ്രളയത്തിനുശേഷം 500 വർഷത്തോളം ശേം ജീവിച്ചിരുന്ന് അനേകം തലമുറകളോട് ഈ വിവരം പറഞ്ഞു കൊടുത്തുകൊണ്ടിരുന്നു. ഈ ദൃക്സാക്ഷി വിവരണം തലമുറകൾക്ക് വളരെ ഹൃദയസ്പർക്കായി തീർന്നിരിക്കുമല്ലോ. ഗോത്രപിതാവായ യാക്കോബ് ജനിക്കുന്നതിന് പത്ത് വർഷം മുമ്പ് വരെ ശേം ജീവിച്ചിരുന്നു. എബ്രായരും യിസ്രായേൽക്കാരും യിസ്മായേല്യരും മറ്റ് എല്ലാവരുംതന്നെ നേരിട്ട് ശേമിൽ നിന്ന് ഈ സംഭവം അറിഞ്ഞിരുന്നു. അങ്ങനെയാണ് മോശയും ഈ വിവരം അറിയുന്നതും ഇതു ബൈബിളിൽ രേഖപ്പെടുത്താൻ കഴിഞ്ഞതും.

ലോകത്തിന്റെ നാനാഭാഗത്തേക്കും ചിതറിപ്പോയ നോഹയുടെ സന്തതിപരമ്പരകൾക്കെല്ലാം ഈ സംഭവം നേരിട്ടു പിതാക്കന്മാരിൽ നിന്നും പിൻഗാമികൾക്കും തലമുറകളായി മനസ്സിലാക്കാൻ കഴിഞ്ഞിരുന്നു. തലമുറകൾ ഈ വിവരങ്ങൾ ഒക്കെ കൈമാറിക്കൊണ്ടിരുന്നു. പാരമ്പര്യമായി വാമൊഴിയായി കിട്ടുന്ന കാര്യങ്ങൾ ചരിത്രസത്യമായിരിക്കും. അതിനു എഴുത്തോ പുസ്തകങ്ങളോ ഒന്നും ആവശ്യമില്ല. ബൈബിളും വേദങ്ങളും മറ്റും എഴുതിയത് തലമുറകളായി വാമൊഴിയായി കൈമാറിയ സത്യങ്ങളാണ്.

പ്രളയാനന്തരം അവർ ബാബേൽകോട്ട പണിതു. ദൈവഇഷ്ടത്തിനു വിപരീതമായതിനാൽ ദൈവം അവരെ ഭൂതലത്തിൽ എങ്ങും ചിന്നിച്ചു കളഞ്ഞു. അവർ അവരോടുകൂടി വെള്ളപ്പൊക്കകഥയും പിതാക്കന്മാരിൽ നിന്നും മക്കളിലേക്കും അവരുടെ മക്കളിലേക്കും പകർന്നു കൊടുത്തു.

സത്യമിതാണ് തൊണ്ണൂറോളം കഥകൾ ഇവരുടെ ഇടയിൽ ലോകത്തിന്റെ പല ഭാഗത്തായി നിലനിൽക്കുന്നുണ്ട്. ഇതിൽ നിന്നും മനസ്സിലാകുന്നത് ഇവർക്കെല്ലാം ഒന്നിൽനിന്ന് ഉള്ള ആരംഭം, പൊതുവായി ഒരു ആരംഭം ഉണ്ടായിരുന്നു (same originality) എന്നുള്ള വസ്തുതയാണ്.

## മഹാപ്രളയം

നോഹയുടെ കാലത്തുണ്ടായ അത്യുഗ്ര ആക്രാന്ത മഹാപ്രളയം മനുഷ്യന്റെയും മൃഗങ്ങളുടെയും സർവ്വനാശത്തിൽ കലാശിച്ചു. മനുഷ്യചരിത്രത്തിൽ ഉണ്ടായ ഒരേ ഒരു മഹാപ്രളയമായിരുന്നു ഇത്.

ദൈവം നോഹയോടു കൽപിച്ചതെന്തെന്നാൽ സകല ജഡത്തിന്റെയും അവസാനം എന്റെ മുമ്പിൽ വന്നിരിക്കുന്നു (ഉൽപ. 6:13). "ആകാശത്തിൻ കീഴിൽ നിന്നും ജീവശ്വാസമുള്ള സർവ്വജഡത്തെയും നശിപ്പിപ്പാൻ ഞാൻ ഭൂമിയിൽ ഒരു ജലപ്രളയം വരുത്തും. ഭൂമിയിലുള്ളതൊക്കെയും നശിച്ചുപോകും" (ഉൽപ. 6:17). നീയും നിന്റെ പുത്രന്മാരും ഭാര്യയും പെട്ടകത്തിൽ കടക്കണം.... ദൈവം തന്നോടു കൽപിച്ചതൊക്കെയും നോഹ ചെയ്തു. (ഉൽപ. 6:18-22).

ഇതൊരു സാധാരണ വെള്ളപ്പൊക്കമായിരുന്നില്ല. ഒരു പ്രദേശത്തേതു മാത്രമായിരുന്നില്ല. സാധാരണ വെള്ളപ്പൊക്കമായിരുന്നെങ്കിൽ ഏതാനും ദിവസത്തേക്ക് അതു ഒതുങ്ങിയിരുന്നേനെ. എന്നാൽ ഈ പ്രളയം ഒരു വർഷം മുഴുവൻ നീണ്ടുനിന്നു.

നോഹ കപ്പൽ നിർമ്മിക്കുന്നത് 50, 60 വർഷങ്ങൾ കൊണ്ടായിരുന്നു. അതേപോലെ ഈ പണിത പെട്ടകത്തിന് one and a fifth million cubic feet വലുപ്പം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ കുടുംബത്തിനും ഓരോ ജോഡി ജീവജന്തുക്കൾക്കും വസിക്കുന്നതിനു വേണ്ടി നിർമ്മിച്ചത് ഒരു സാധാരണ വെള്ളപ്പൊക്കത്തെ അതിജീവിക്കാനാണെന്നു വിശ്വസിക്കാൻ കഴിയുമോ? അത് ഒരു സാധാരണ വെള്ളപ്പൊക്കമല്ലായിരുന്നു എന്നുള്ളതിനു തെളിവാണ് നോഹ വർഷങ്ങളോളം എടുത്തു പണിത ഈ മഹാപെട്ടകം തന്നെ. 'നീയും നിന്റെ പുത്രന്മാരും ഭാര്യയും പുത്രന്മാരുടെ ഭാര്യമാരും പെട്ടകത്തിൽ കടക്കണം. സകല ജീവികളിൽ നിന്നും ഈരണ്ടീരണ്ടായി ജീവരക്ഷയ്ക്കായി പെട്ടകത്തിൽ കയറ്റണം. ആണും പെണ്ണും ആയിരിക്കണം' (ഉൽപ. 6:18, 19).

അതുകൊണ്ട് ഈ പ്രളയം ലോകം മുഴുവനായി നടന്നതാണെന്നുള്ള കാര്യത്തിൽ സംശയം ഒന്നും വേണ്ട. ഇതുപോലൊരു പ്രളയം മുമ്പും അതിൽ പിന്നെയും ഉണ്ടായിട്ടും ഇല്ല. വെള്ളം ഭൂമിയിൽ അത്യധികം പൊങ്ങി. ആകാശത്തിൻ കീഴെങ്ങുമുള്ള ഉയർന്ന പർവ്വതങ്ങളൊക്കെയും മൂടിപ്പോയി. പർവ്വതങ്ങൾ മൂടുവാൻ തക്ക വണ്ണമുള്ള വെള്ളം, പതിനഞ്ചു മുഴം അവയ്ക്കു മീതെ പൊങ്ങി.

പറവകളും കന്നുകാലികളും കാട്ടുമൃഗങ്ങളും നിലത്തിഴയുന്ന എല്ലാ ഇഴജാതിയുമായി സകല സൃഷ്ടികളും ചത്തുപോയി. നോഹയും പെട്ടകത്തിൽ ഉണ്ടായിരുന്നവരും മാത്രം ശേഷിച്ചു. വെള്ളം ഭൂമിയിൽ 150 ദിവസം പൊങ്ങിക്കൊണ്ടിരുന്നു (ഉൽപ. 7: 18-24).

150 ദിവസം കഴിഞ്ഞശേഷം വെള്ളം കുറഞ്ഞു തുടങ്ങി (ഉൽപ. 8:3). ഏഴാമത്തെ മാസം 17-ാം തീയതി പെട്ടകം ആറാറാത്ത് പർവ്വ തത്തിൽ ഉറച്ചു. പത്താം മാസം ഒന്നാം തീയതി പർവ്വതശിഖര ങ്ങൾ കാണാൻ തുടങ്ങി. പിന്നീട് 40 ദിവസം കൂടി കഴിഞ്ഞശേഷം നോഹ പെട്ടകത്തിന്റെ കിളിവാതിൽ തുറന്നു. 370 ദിവസം നോഹയും കുടുംബവും പെട്ടകത്തിൽ വസിച്ചിരുന്നു (ഉൽപ. 8:13, 14). 601-ാം സംവത്സരം ഒന്നാം മാസം ഒന്നാം തീയതി വെള്ളം വറ്റിപ്പോയി രുന്നു (ഉൽപ. 8:13, 14).

നോഹയുടെ കാലത്തുണ്ടായ വെള്ളപ്പൊക്കം അഥവാ പ്രളയം ഏതെങ്കിലും ഒരു പ്രദേശത്തെ മാത്രം ബാധിച്ച ഒരു സാധാരണ വെള്ളപ്പൊക്കമായിരുന്നില്ല. അതു ഭൂലോകം മുഴുവൻ നടന്ന ഒന്നാ യിരുന്നു എന്നതിനു ചില ശാസ്ത്രീയമായ തെളിവുകൾ ബൈബിൾ പണ്ഡിതർ ചൂണ്ടിക്കാണിക്കുന്നുണ്ട് ((The International Standard Bible Encyclopaedia, Vol. II, p. 822).

ഇതേപോലെ തന്നെ ലോകമതങ്ങൾ എല്ലാം തന്നെയും ബാബി ലോണിയ മതവുമായി വിശ്വാസാചാരങ്ങളിൽ ബന്ധിക്കപ്പെട്ടു കിട ക്കുന്നു. ഇവരെല്ലാം തന്നെ ബാബിലോണിൽ നിന്നും പ്രയാണം ചെയ്തു ലോകമൊക്കെയും പരക്കെ പാർത്തു എന്നേ ഉള്ളു. അതു കൊണ്ട് ലോകമതങ്ങളുടെ കാര്യത്തിൽ പലതെന്നു പറയുന്നു എങ്കിലും ഇതെല്ലാം ബാബിലോണിയ മതത്തിന്റെ തുടർച്ച മാത്ര മാണ്.

## പ്രളയം ഭാരത പുരാണങ്ങളിലും

ഭവിഷ്യപുരാണത്തിൽ പ്രളയത്തെക്കുറിച്ച് കൊടുത്തിരിക്കുന്ന പരാമർശനങ്ങൾ കാണുക:

> "ആദാം, ഹവ്യവതി ഇവരുടെ സന്താനങ്ങളിൽ ശ്രേഷ്ഠൻ ശ്വേതനാമാവ് (ശേത്ത് എന്ന് ബൈബിൾ) എന്ന പേരിൽ പ്രസിദ്ധനായി. അദ്ദേഹത്തിന്റെ പുത്രൻ

അനൂഹൻ. പിന്നെ പുത്ര പൗത്ര പരമ്പര ഇപ്രകാരമാണ്. കീനാശൻ, മഹല്ലലൻ, വിരദൻ. വിരദൻ തന്റെ പേരിൽ ഒരു നഗരം നിർമ്മിച്ചു. അദ്ദേഹത്തിന്റെ പുത്രൻ ഹനൂകൻ (ഹാനോക്ക് – ബൈബിൾ) വിഷ്ണുഭക്തൻ ആയിരുന്നു. അദ്ദേഹം ഫലങ്ങൾ ഹോമിച്ച് ഉടലോടെ സ്വർഗ്ഗപ്രാപ്തി നേടി. ആചാരം, വിവേകം, ബ്രാഹ്മണ്യം, ദേവപൂജ ഇത്യാദികൾ നടത്തിയതിനാൽ അദ്ദേഹത്തെ വിവേകികൾ മ്ലേച്ഛനെന്ന് വിശേഷിപ്പിച്ചു.... ഹനൂകന്റെ പുത്രൻ മനോച്ഛീലൻ, പിന്നെ ലോമകൻ, ന്യൂഹൻ (മനശ്ശെ, ലാമെക്, നോഹ എന്ന് ബൈബിൾ). വിഷ്ണു ഭക്തനായ ന്യൂഹന് ഭഗവാൻ ഒരിക്കൽ സ്വപ്നത്തിൽ ദർശനം നൽകി ഇപ്രകാരം അരുളിച്ചെയ്തു: “വത്സാ, ന്യൂഹാ ഇന്നു മുതൽ ഏഴാം ദിവസം പ്രളയമുണ്ടാകും. സ്വന്തക്കാരോടുകൂടി ഒരു കപ്പലിൽ അഭയം തേടിയാലും.” ഇതു കേട്ട ന്യൂഹാൻ വലുതായ ഒരു കപ്പൽ നിർമ്മിച്ചു. തന്റെ ജനങ്ങളോടുകൂടി അതിൽ കേറി. ഇന്ദ്രനാൽ പ്രേരിതങ്ങളായ സംവർത്തകങ്ങൾ എന്ന മേഘങ്ങൾ നാല്പത് ദിവസം ഘോരമായി മഴ പെയ്യിച്ചു. ഭാരതഖണ്ഡം മുഴുവൻ സമുദ്രത്തിൽ മുങ്ങി. നാലു കടലും തമ്മിൽ യോജിച്ചു. ബദര്യാശ്രമം സമുദ്രം വിഴുങ്ങിയില്ല. അവിടെയുള്ള എൺപത്തി എണ്ണായിരം മഹർഷിവര്യന്മാരും ന്യൂഹനും സ്വജനങ്ങളും മാത്രം അവശേഷിച്ചു. അപ്പോൾ മുനിമാർ മഹാമായയെ സ്തുതിച്ചു. അതിൽ സന്തുഷ്ടയായ ദേവിയുടെ അനുഗ്രഹത്താൽ ഒരു സംവത്സരം കൊണ്ട് ഭാരതം പ്രളയവിമുക്തമായി. ന്യൂഹൻ അവിടെ ആധിപത്യം സ്ഥാപിക്കുകയും ചെയ്തു.

സൂതൻ പറയുകയാണ്: ന്യൂഹൻ ഭഗവാനെ സന്തോഷിപ്പിച്ചു. ഭഗവാൻ അദ്ദേഹത്തിന്റെ വംശം അഭിവൃദ്ധിപ്പെടുത്തി. വേദവാക്യത്തിന് വിപരീതമായ മ്ലേച്ഛഭാഷയ്ക്ക് അദ്ദേഹം രൂപംകൊടുത്തു. വൈദികഭാഷയ്ക്ക് അപശബ്ദസംയോഗമുണ്ടായതാണ് മ്ലേച്ഛഭാഷ. ഇത് കലിയുടെ അഭിവൃദ്ധിയ്ക്കുവേണ്ടിയാണ്. ന്യൂഹൻ തന്റെ പുത്രന്മാരുടെ പേരുകൾ സിമൻ, ഹാമൻ, യാകൂതൻ (ശേം,

ഹാം, യാഫേത്ത് – ബൈബിൾ) എന്നിങ്ങനെ യാഗം ചെയ്തു. യാകൂതന് ജൂമ്രർ, മാജ്ജൂജൻ, മാദി, യൂനാനസ്, തുവലൻ, മസകൻ, തിരാസൻ എന്നിങ്ങനെ ഏഴ് പുത്രന്മാരുണ്ടായി. രാജ്യം അവർക്ക് വിഭജിച്ചു. അവർക്കോരോരുത്തർക്കും പുത്രന്മാരുണ്ടായി. അവരുടെയെല്ലാം പേരുകളും രാജ്യവിഭാഗങ്ങളും ശൗനകാദികളെ കേൾപ്പിച്ചു...

മ്ലേച്ഛവംശത്തിലെ പ്രസിദ്ധനായ ഒരു രാജാവാണ് സിമൻ. അദ്ദേഹം അഞ്ഞൂറ് സംവത്സരം രാജ്യം ഭരിച്ചു. അദ്ദേഹത്തിന്റെ പുത്രനാണ് അർക്കൻ സദൻ. അദ്ദേഹത്തിന്റെ പുത്രൻ സിംഹ്ലൻ.... സരസ്വതിയുടെ ശാപം ഹേതുവായി മ്ലേച്ഛഭാഷ അധമമായി ഭവിച്ചു. അതോടെ ഭാരതത്തിൽ സംസ്കൃതഭാഷ ഉദ്ധരിക്കപ്പെട്ടു. അന്യ രാജ്യങ്ങളിൽ മ്ലേച്ഛഭാഷയ്ക്ക് പ്രചാരം സിദ്ധിച്ചു.... മ്ലേച്ഛ വംശം അഭിവൃദ്ധിപ്പെട്ടത് പറയാം. കലിയുഗം രണ്ടായിരം വർഷം ചെന്നപ്പോഴാണ് മ്ലേച്ഛവംശം അഭിവൃദ്ധിപ്പെട്ടത്. അന്ന് മുതൽ സരസ്വതീതീരത്തുള്ള ബ്രഹ്മാവർത്തം എന്ന പ്രദേശം ഒഴികെ ഭൂമി മുഴുവനും മ്ലേച്ഛാധിപത്യമായിരുന്നു. മൂശൻ (മോശ) എന്ന ഒരു മ്ലേച്ഛാചാര്യനുണ്ടായി. അദ്ദേഹത്തിന്റെ മതം ലോകം മുഴുവൻ വ്യാപിച്ചു..." (*ഭവിഷ്യ മഹാപുരാണം തർജ്ജിമ*, പു. 267–272).

മേൽക്കാണിച്ച ഭാഗങ്ങൾ ബൈബിൾ പഴയനിയമത്തിൽ നിന്നാണ് സ്വീകരിച്ചത്. പുതിയനിയമഭാഗവും ഭവിഷ്യപുരാണത്തിൽ ഉൾക്കൊള്ളിക്കുവാൻ ശ്രമിച്ചിട്ടുണ്ട്.

(*മലങ്കരസഭയുടെ സമ്പൂർണ്ണ സചിത്ര ചരിത്രം*, കോട്ടയം, 2014, പേജ് 46–47)

# 11

# മോശ

വലിച്ചെടുക്കപ്പെട്ടവൻ, വെള്ളത്തിൽ നിന്നും രക്ഷപെടുത്തപ്പെട്ടവൻ എന്നിങ്ങനെയാണ് മോശ എന്ന പേരിന്റെ പൊരുൾ.

മോശയുടെ പേരിന് പത്തു വിശേഷണങ്ങൾ ഉണ്ട്: 1. വലിച്ചെടുക്കപ്പെട്ടവൻ, 2. വെള്ളത്തിൽ നിന്നും രക്ഷപെടുത്തപ്പെട്ടവൻ, 3. സത്യദൈവത്തിന്റെ മനുഷ്യൻ, 4. ഇസ്രായേലിന്റെ നായകൻ, 5. ന്യായപ്രമാണത്തിന്റെ മദ്ധ്യസ്ഥൻ, 6. പ്രവാചകൻ, 7. ന്യായാധിപൻ, 8. കമാൻഡർ, 9. ചരിത്രകാരൻ, 10. ഗ്രന്ഥകർത്താവ്.

യേശുക്രിസ്തുവിന് 1600 വർഷങ്ങൾക്കു മുമ്പാണ് മോശ ജനിച്ചത്. യിസ്രായേൽക്കാരനായ മോശ, ലേവി ഗോത്രത്തിൽ ഈജിപ്തിൽ ജനിച്ചു. മൂത്ത സഹോദരൻ അഹറോനേക്കാൾ മൂന്നു വയസ്സിന് ഇളയതായിരുന്നു മോശ. സഹോദരി മിരിയാമിന് അഹറോനേക്കാൾ മൂന്നു വയസ് കൂടുതലാണ് (പുറ. 6:16, 18, 20; 2:7).

അമ്രാം തന്റെ പിതാവിന്റെ സഹോദരിയായ യോക്കോദേബിനെ വിവാഹം കഴിച്ചു. അവൾ അവന് അഹറോനെയും മോശയെയും പ്രസവിച്ചു (പുറ. 6:20).

### മോശയുടെ ജനനം

ലേവി കുടുംബത്തിലെ ഒരു പുരുഷൻ ഒരു ലേവ്യ കന്യകയെ പരിഗ്രഹിച്ചു. അവൾ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിച്ചു. അവൻ സൗന്ദര്യമുള്ളവൻ എന്നു കണ്ടിട്ട് അവനെ മൂന്നു മാസം ഒളിപ്പിച്ചു വച്ചു. പിന്നെ ഒരു ഞാങ്ങണപെട്ടകം വാങ്ങി അതിനു പശയും കീലും തേച്ചു പൈതലിനെ അതിൽ കിടത്തി നദിയുടെ അരികിൽ ഞാങ്ങണയുടെ ഇടയിൽ വച്ചു. അവന് എന്തു സംഭവിക്കുമെന്ന് അറിയുവാൻ അവന്റെ പെങ്ങൾ മിരിയാം ദൂരത്തു നിന്നു.

അപ്പോൾ ഫറവോന്റെ പുത്രി നദിയിൽ കുളിപ്പാൻ വന്നു. അവളുടെ ദാസിമാർ നദീതീരത്തുകൂടി നടന്നു, അവൾ ഞാങ്ങണയുടെ ഇടയിൽ പെട്ടകം കണ്ടപ്പോൾ അതിനെ എടുത്തുകൊണ്ടു വരുവാൻ ദാസിയെ അയച്ചു. അവൾ അതു തുറന്നാറെ പൈതലിനെ

കണ്ടു! കുട്ടി ഇതാ കരയുന്നു. അവൾക്ക് അതിനോടു അലിവു തോന്നി, 'ഇത് എബ്രായരുടെ പൈതങ്ങളിൽ ഒന്ന്' എന്നു പറഞ്ഞു.

അവന്റെ പെങ്ങൾ മിരിയാം ഫറവോന്റെ പുത്രിയോട് 'ഈ പൈതലിന് മുല കൊടുക്കേണ്ടതിന് ഒരു എബ്രായ സ്ത്രീയെ ഞാൻ ചെന്നു വിളിച്ചുകൊണ്ടു വരണമോ' എന്നു ചോദിച്ചു. ഫറവോന്റെ പുത്രിയുടെ സമ്മതപ്രകാരം മിരിയാം പൈതലിന്റെ അമ്മയെ വിളിച്ചു കൊണ്ടുവന്നു. ഫറവോന്റെ പുത്രി അവളോട് 'ഈ പൈതലിനെ കൊണ്ടുപോയി മുല കൊടുത്തു വളർത്തണം. ഞാൻ നിനക്കു ശമ്പളം തരാം' എന്നു പറഞ്ഞു. സ്ത്രീ പൈതലിനെ എടുത്തുകൊണ്ടുപോയി മുല കൊടുത്തു വളർത്തി.

പൈതൽ വളർന്നശേഷം അവൾ അവനെ ഫറവോന്റെ പുത്രിയുടെ അടുക്കൽ കൊണ്ടുപോയി. അവൻ അവൾക്ക് മകനായി. 'ഞാൻ അവനെ വെള്ളത്തിൽ നിന്ന് വലിച്ചെടുത്തു' എന്നു പറഞ്ഞ് അവൾ അവന് 'മോശ' എന്നു പേരിട്ടു.

മോശ മിസ്രയീമ്യരുടെ സകല ജ്ഞാനവും അഭ്യസിച്ചു. വാക്കിലും പ്രവൃത്തിയിലും സമർത്ഥനായിത്തീർന്നു. അവനു 40 വയസ്സ് തികയാറായപ്പോൾ യിസ്രായേൽ മക്കളായ തന്റെ സഹോദരന്മാരെ ചെന്നു കാണണമെന്നു മനസ്സിൽ തോന്നി. അവരിൽ ഒരുത്തൻ അന്യായം ഏൽക്കുന്നതു കണ്ടിട്ട് അവനു തുണ നിന്നു. മിസ്രയീമ്യനെ അടിച്ചുകൊന്നു. പീഡിതനുവേണ്ടി പ്രതിക്രിയ ചെയ്തു. ദൈവം താൻ മുഖാന്തിരം അവർക്ക് രക്ഷ നൽകും എന്ന് സഹോദരന്മാർ ഗ്രഹിച്ചില്ല.

പിറ്റെന്നാൾ അവർ കലഹിച്ചുകൊണ്ടിരിക്കുമ്പോൾ അവൻ അവരുടെ അടുക്കൽ വന്നു. 'പുരുഷന്മാരേ, നിങ്ങൾ സഹോദരന്മാരല്ലോ. തമ്മിൽ അന്യായം ചെയ്യുന്നത് എന്ത്' എന്നു പറഞ്ഞു അവരെ സമാധാനപ്പെടുത്തുവാൻ നോക്കി. എന്നാൽ കൂട്ടുകാരനോട് അന്യായം ചെയ്യുന്നവൻ അവനെ ഉന്തിക്കളഞ്ഞു. 'നിന്നെ ഞങ്ങൾക്കു അധികാരിയും ന്യായകർത്താവും ആക്കിയത് ആർ? ഇന്നലെ മിസ്രയീമ്യനെ കൊന്നതുപോലെ എന്നെയും കൊല്ലുവാൻ ഭാവിക്കുന്നുവോ?' എന്നു പറഞ്ഞു.

ഈ വാക്കു കേട്ടിട്ട് മോശ ഓടിപ്പോയി മിദ്യാൻ ദേശത്തു ചെന്നു പാർത്തു. അവിടെ രണ്ടു പുത്രന്മാരെ ജനിപ്പിച്ചു. 40 ആണ്ടു കഴി

ഞ്ഞപ്പോൾ സീനായി മലയിലെ മരുഭൂമിയിൽ ഒരു ദൈവദൂതൻ മുൾപടർപ്പിലെ അഗ്നിജ്വാലയിൽ അവനു പ്രത്യക്ഷനായി. മോശ ആ ദർശനം കണ്ട് ആശ്ചര്യപ്പെട്ടു. മോശ ദൈവത്തിന്റെ ശബ്ദം കേട്ടു. കർത്താവ് അവനോട് 'നീ നിൽക്കുന്ന സ്ഥലം വിശുദ്ധ ഭൂമി യാകയാൽ കാലിൽനിന്നു ചെരിപ്പ് ഊരികളയുക' എന്ന് പറഞ്ഞു.

'മിസ്രയീമിൽ എന്റെ ജനത്തിന്റെ പീഡ ഞാൻ കണ്ടു. അവരുടെ ഞരക്കവും കേട്ടു. അവരെ വിടുവിപ്പാൻ ഇറങ്ങിവന്നിരിക്കുന്നു. ഞാൻ നിന്നെ മിസ്രയീമിലേക്ക് അയയ്ക്കും' എന്ന് യഹോവാ മോശയോട് കല്പിച്ചു.

എന്നാൽ മോശ മിദ്യാനിലേക്ക് ഓടിപ്പോയ സമയത്തേക്ക് ഒന്നു തിരിഞ്ഞുനോക്കാം. അവൻ മിസ്രയീമിൽ നിന്നും ഓടി മിദ്യാൻ ദേശത്തു എത്തിച്ചേർന്നു. അവൻ ഒരു കിണറ്റിനരികെ ഇരുന്നു.

മിദ്യാനിലെ പുരോഹിതന് ഏഴു പുത്രിമാർ ഉണ്ടായിരുന്നു. അവർ വന്നു അപ്പന്റെ ആടുകൾക്ക് കുടിപ്പാൻ വെള്ളം കോരി നിറച്ചപ്പോൾ ഇടയന്മാർ വന്ന് അവരെ ആട്ടിഓടിച്ചുകളഞ്ഞു. മോശ അവരെ സഹായിക്കുകയും അതിന്റെ ഫലമായി മോശയെ വീട്ടിലേക്കു ക്ഷണിക്കുകയും തന്റെ ആടുകളെ നോക്കാൻ മോശയെ ചുമതല പ്പെടുത്തുകയും ചെയ്തതു കൂടാതെ തന്റെ മകൾ സിപ്പോറായെ വിവാഹം ചെയ്തുകൊടുക്കുകയും ചെയ്തു. അതിൽ മോശയ്ക്കു ഗെർഷോം, എലിയാസ്സർ എന്നീ രണ്ടു പുത്രന്മാർ ജനിച്ചു (പുറ. 2:16-22, 18:2-24).

ഈ സംഭവിച്ചതെല്ലാം ദൈവനിശ്ചയപ്രകാരം തന്നെ ആയിരുന്നു. എബ്രായരെ മിസ്രയീമിൽ നിന്നും മോചിപ്പിക്കുന്നതിനുള്ള ദൈവ ത്തിന്റെ പദ്ധതികളുടെ ഭാഗമായിരുന്നു മോശയുടെ മിദ്യാനിലേ ക്കുള്ള ഈ ഓട്ടവും 40 വർഷം അവിടെ താമസിക്കേണ്ടി വന്നതും.

മിസ്രയീമിനു പുറത്തു മോശ 40 വർഷം താമസിച്ച് ഭൂമിശാസ്ത്ര പരമായും രാഷ്ട്രീയമായും പഠിച്ച് ലക്ഷോപലക്ഷം യിസ്രായേ ല്യരെ യാത്ര ചെയ്യിച്ചും സുരക്ഷിതമായി പാർപ്പിച്ചും കനാൻനാട്ടിൽ എത്തിക്കുന്നതിനുള്ള മോശയുടെ പരിശീലനകാലമായിരുന്നു 40 വർഷത്തെ മരുഭൂമിയിലെ പരിശീലനം.

ഈ കാലഘട്ടത്തിലായിരുന്നു ദൈവത്തെ മുൾപടർപ്പിൽ കണ്ടതും ദൈവം മോശയോടു നേരിട്ടു സംസാരിച്ചതും. മോശ

ഈ ദൗത്യം ഏറ്റെടുക്കുന്നതിനു പല ഒഴിവുകഴിവുകളും പറഞ്ഞു നോക്കിയെങ്കിലും ദൈവം ആ ദൗത്യം മോശയെ ഏൽപിച്ചു.

യഹോവ മോശയോട് നിന്റെ കൈയിൽ ഇരിക്കുന്നത് എന്തു എന്നു ചോദിച്ചു. ഒരു വടി എന്ന് അവൻ പറഞ്ഞു. അത് നിലത്തി ടുക എന്ന് പറഞ്ഞു. അവൻ നിലത്തിട്ടു. അത് ഒരു സർപ്പമായി ത്തീർന്നു. മോശ അതിനെ കണ്ട് ഓടിപ്പോയി. യഹോവ മോശ യോട് നിന്റെ കൈ നീട്ടി അതിനെ വാലിനു പിടിക്കുക എന്ന് കല്പിച്ചു. മോശ അതിന്റെ വാലിനു പിടിച്ചു. അത് അവന്റെ കൈയിൽ വടിയായിത്തീർന്നു.

യഹോവ അവനോട് നിന്റെ കൈ മാർവിടത്തിൽ ഇടുക എന്ന് പറഞ്ഞു. അവൻ കൈ മാർവിടത്തിൽ ഇട്ടു. പുറത്തെടുത്തപ്പോൾ കൈ ഹിമം പോലെ വെളുത്തു കുഷ്ഠം ഉള്ളതായി കണ്ടു. നിന്റെ കൈ വീണ്ടും മാർവിടത്തിൽ ഇടുക എന്ന് പറഞ്ഞു. മോശ ദൈവം പറഞ്ഞപ്രകാരം ചെയ്തു. കൈ തിരികെ എടുത്തപ്പോൾ പഴയ മാംസം പോലെ തന്നെ ആയി കണ്ടു.

എന്നാൽ അവൻ വിശ്വസിക്കാതെയും ആദ്യത്തെ അടയാളം അനുസരിക്കാതെയും ഇരുന്നാൽ അവൻ പിന്നത്തെ അടയാളം വിശ്വസിക്കും.

ഈ രണ്ട് അടയാളങ്ങളും വിശ്വസിക്കാതെയും നിന്റെ വാക്കു കേൾക്കാതെയും ഇരുന്നാൽ നീ നദിയിലെ വെള്ളം കോരി ഉണ ങ്ങിയ നിലത്ത് ഒഴിക്കണം. അത് രക്തമായി തീരും.

ഇത്രയുമെല്ലാം അടയാളങ്ങൾ ദൈവം കാണിച്ചുകൊടുത്തിട്ടും മോശ ഒഴിവുകഴിവുകൾ ദൈവത്തോടു പറയുന്നു. ഞാൻ വാക് സാമർത്ഥ്യമുള്ളവനല്ല. ഞാൻ വിക്കനും തടിച്ച നാവുള്ളവനും ആകുന്നു എന്ന് പറഞ്ഞു. അതിനു യഹോവ “ഞാൻ നിന്റെ വായോ ടുകൂടി ഇരുന്ന് നീ സംസാരിക്കേണ്ടത് നിനക്ക് ഉപദേശിച്ചു തരും” എന്ന് കല്പിച്ചു. അതിനു മോശ നിനക്ക് ബോധിച്ച മറ്റാരെയെ ങ്കിലും അയയ്ക്കണമേ എന്നപേക്ഷിച്ചു.

അപ്പോൾ യഹോവയുടെ കോപം മോശയുടെ നേരെ ജ്വലിച്ചു. അവൻ അരുളിചെയ്തത്, “ലേവ്യനായ അഹരോൻ നിന്റെ സഹോ ദരൻ അല്ലയോ, അവനു നല്ലവണ്ണം സംസാരിക്കാമെന്നു ഞാൻ അറിയുന്നു. അവൻ നിന്നെ എതിരേൽപാൻ പുറപ്പെട്ടു വരുന്നു.

ഞാൻ നിന്റെ വായോടും അവന്റെ വായോടും കൂടെ ഇരിക്കും, നിങ്ങൾ ചെയ്യേണ്ടത് ഉപദേശിച്ചു തരും. നിനക്ക് പകരം അവൻ ജനത്തോടു സംസാരിക്കും. അവൻ നിനക്കു വായ് ആയിരിക്കും. നീ അവനു ദൈവവുമായിരിക്കും. അടയാളങ്ങൾ പ്രവർത്തിക്കേണ്ടതിന് ഈ വടിയും നിന്റെ കൈയിൽ എടുത്തുകൊള്ളുക."

യഹോവ മോശയോട് "ഞാൻ നിന്നെ ഫറവോനു ദൈവമാക്കിയിരിക്കുന്നു. നിന്റെ സഹോദരൻ നിനക്കു പ്രവാചകനായിരിക്കും. നിന്റെ സഹോദരനായ അഹറോൻ യിസ്രായേൽ മക്കളെ തന്റെ ദേശത്തുനിന്നു വിട്ടയപ്പാൻ ഫറവോനോടു പറയണം. ഫറവോൻ നിങ്ങളുടെ വാക്കു കേൾക്കുകയില്ല, ഞാൻ മിസ്രയീമിന്മേൽ എന്റെ കൈ വച്ച് വലിയ ശിക്ഷാവിധികളാൽ നടത്തും" എന്ന് കല്പിച്ചു.

മോശയും അഹറോനും യഹോവ കൽപിച്ചതുപോലെ തന്നെ ചെയ്തു. അവർ ഫറവോനോടു സംസാരിച്ച കാലത്ത് മോശയ്ക്ക് 80 വയസ്സും അഹറോനു 83 വയസ്സും ആയിരുന്നു.

(ഇതെഴുതുന്ന സമയത്ത് എന്റെ വയസ്സ് അഹറോന്റെ പ്രായമായ 83 വയസ്സ്. മോശയ്ക്ക് എന്നേക്കാൾ മൂന്നു വയസ് കുറവ്. ഞാൻ പ്രായമായി ഇരിക്കുകയാണെന്നാണ് മറ്റുള്ളവർ പറയുന്നത്. എനിക്ക് ആ തോന്നൽ ഇല്ല. 80-ഉം 83-ഉം വയസ്സായപ്പോൾ ആണ് മോശയും അഹറോനും ലോകത്തിൽ വച്ചു നടന്നിട്ടുള്ളതിൽ വച്ച് ഉള്ളതിൽ ഏറ്റവും വലിയ വിമോചനപ്രസ്ഥാനം ഏറ്റെടുക്കുന്നത്. എന്നെ സംബന്ധിച്ച് ഇവർ വലിയ പ്രചോദനം നൽകുന്നു. വായനക്കാർക്കെന്തു തോന്നുന്നു. തൽക്കാലം അതങ്ങനെ നിൽക്കട്ടെ. - ഗ്രന്ഥകാരൻ)

രണ്ടു പുരോഹിതന്മാരെ - ജാനസും ജാംബ്രസും - ഫറവോൻ തന്റെ മുമ്പാകെ വരുത്തുന്നു.

ദൈവകൽപനപ്രകാരം അഹറോൻ തന്റെ വടി ഫറവോന്റെയും അവന്റെ ഭൃത്യന്മാരുടെയും മുമ്പാകെ നിലത്തിട്ടു. അത് സർപ്പമായി തീർന്നു. മിസ്രയീമിലെ മന്ത്രവാദികളും അങ്ങനെ ചെയ്തു. അവരുടെ എല്ലാ വടികളും സർപ്പമായി തീർന്നു. എന്നാൽ അഹറോന്റെ വടി മറ്റു മന്ത്രവാദികളുടെ വടികളെ വിഴുങ്ങിക്കളഞ്ഞു. ഫറവോൻ ഇതിലൊന്നും വഴങ്ങുന്നില്ല. ഹൃദയം കഠിനമായിത്തീർന്നു (പുറ. 7:10-13).

അവസാനം മിസ്രയീമിൽ പത്തു ബാധകൾ ദൈവം അയച്ചു. അതിന്റെ അന്ത്യത്തിൽ ഫറവോൻ യിസ്രായേല്യരെ വിടുവിക്കുവാൻ കൽപന പുറപ്പെടുവിക്കുന്നു.

## പെസഹാ ആരംഭിക്കുന്നു

യഹോവ മോശയോടും അഹറോനോടും മിസ്രയീം ദേശത്തു വച്ച് അരുളിചെയ്തത് എന്തെന്നാൽ, ഈ മാസം നിങ്ങൾക്ക് മാസങ്ങളുടെ ആരംഭമായി ആണ്ടിൽ ഒന്നാം മാസം ആയിരിക്കണം. ഈ മാസം പത്താം തീയതി അതതു കുടുംബത്തിന് ഒരു ആട്ടിൻകുട്ടിയെ വീതം ഓരോരുത്തൻ ഓരോ ആട്ടിൻകുട്ടിയെ എടുക്കേണം. ... ഇസ്രായേൽ സഭയുടെ കൂട്ടമെല്ലാം സന്ധ്യാസമയത്ത് അതിനെ അറുക്കേണം. അതിന്റെ കുറെ രക്തമെടുത്ത് തങ്ങൾ തിന്നുന്ന വീടുകളുടെ വാതിൽ കട്ടിളക്കാൽ രണ്ടിന്മേലും കുറുമ്പടിമേലും പുരട്ടേണം. അന്നു രാത്രി അവർ തീയിൽ ചുട്ടതായ ആ മാംസവും പുളിപ്പില്ലാത്ത അപ്പവും തിന്നണം. ... അരകെട്ടിയും കൈയിൽ വടി പിടിച്ചുംകൊണ്ടു നിങ്ങൾ തിന്നണം. അതു യഹോവയുടെ പെസഹാ ആകുന്നു.

ഈ രാത്രിയിൽ ഞാൻ ഇസ്രായേൽ ദേശത്തു കൂടി കടന്നു മിസ്രയീം ദേശത്തുള്ള മനുഷ്യന്റെയും മൃഗത്തിന്റെയും കടിഞ്ഞൂലിനെ ഒക്കെയും സംഹരിക്കും (ഉൽപ. 8–ാം അദ്ധ്യായം).

ഫറവോന്റെ അനുവാദപ്രകാരം മോശയുടെയും അഹറോന്റെയും നേതൃത്വത്തിൽ മിസ്രയീമിൽ നിന്നും ലക്ഷക്കണക്കിനുള്ള യിസ്രയേൽക്കാർ പുറപ്പെട്ടു. അവർ പകലും രാവും യാത്രചെയ്യുവാൻ അവർക്കു വഴി കാണിക്കേണ്ടതിന് പകൽ മേഘസ്തംഭത്തിലും അവർക്കു വെളിച്ചം കൊടുക്കേണ്ടതിന് രാത്രി അഗ്നിസ്തംഭത്തിലും യഹോവ അവർക്കു മുമ്പിൽ പൊയ്ക്കൊണ്ടിരുന്നു.

യഹോവ ഫറവോന്റെ ഹൃദയം കഠിനമാക്കിയതിനാൽ അവൻ യിസ്രായേൽ മക്കളെ പിന്തുടർന്നു. എന്നാൽ യിസ്രായേൽ മക്കൾ യുദ്ധസന്നദ്ധരായി പുറപ്പെട്ടിരുന്നു. ഫറവോന്റെ എല്ലാ കുതിരയും രഥവും കുതിരപ്പടയും സൈന്യവുമായി മിസ്രയേമ്യർ അവരെ പിന്തുടർന്നു. കടൽക്കരയിൽ അവർ പാളയം ഇറങ്ങിയിരിക്കുമ്പോൾ അവരോട് ഫറവോന്റെ സൈന്യങ്ങൾ അടുത്തു യിസ്രായേൽ മക്കൾ മിസ്രയേമ്യർ പിന്നാലെ വരുന്നതു കണ്ടു ഏറ്റവും ഭയപ്പെട്ടു ദൈവ

ത്തോട് നിലവിളിച്ചു. അവർ മോശയോട്, “ഞങ്ങളോട് നീ ഈ ചെയ്തതെന്ത്” എന്നു ചോദിച്ചു.

“മിസ്രയേമ്യർക്ക് വേല ചെയ്യുവാൻ ഞങ്ങളെ വിടണം. മരുഭൂമിയിൽ മരിക്കുന്നതിനേക്കാൾ മിസ്രയീമ്യർക്ക് വേല ചെയ്യുന്നതായിരുന്നു ഞങ്ങൾക്കു നല്ലത്” എന്ന് ജനം പരിതപിച്ചു.

മോശ ജനത്തോട്, “ഭയപ്പെടേണ്ട, ഉറച്ചു നിൽപ്പീൻ. യഹോവ ഇന്നു നിങ്ങൾക്കു ചെയ്വാനിരിക്കുന്ന രക്ഷ കണ്ടുകൊൾവീൻ! നിങ്ങൾ ഇന്നു കണ്ടിട്ടുള്ള മിസ്രയീമ്യരെ ഇനിയും ഒരുനാളും കാണുകയില്ല. യഹോവ നിങ്ങൾക്കുവേണ്ടി യുദ്ധം ചെയ്യും. നിങ്ങൾ മിണ്ടാതിരിപ്പീൻ” എന്നു പറഞ്ഞു.

അപ്പോൾ യഹോവ മോശയോട്, “നീ എന്നോടു നിലവിളിക്കുന്നത് എന്ത്? മുമ്പോട്ട് പോകാൻ യിസ്രായേൽ മക്കളോടു പറക” എന്ന് അരുളിച്ചെയ്തു.

“നിന്റെ കൈയിൽ ഇരിക്കുന്നത് എന്ത്?”

“വടി.”

“അത് എടുത്ത് കടലിന്മേൽ നീട്ടി അതിനെ വിഭാഗിക്ക. യിസ്രായേൽ മക്കൾ കടലിന്റെ നടുവെ ഉണങ്ങിയ നിലത്തുകൂടി കടന്നു പോകും.”

ഉടൻതന്നെ യിസ്രായേൽ സൈന്യത്തിനു മുമ്പായി നടന്ന ദൈവദൂതൻ അവിടെനിന്നു മാറി അവരുടെ പിന്നാലെ വന്നു. മേഘസ്തംഭവും അവരുടെ മുമ്പിൽ നിന്നും മാറി പിമ്പിൽ പോയി നിന്നു. രാത്രി മുഴുവൻ മിസ്രയീമ്യരുടെ സൈന്യവും യിസ്രായേല്യരുടെ സൈന്യവും തമ്മിൽ അടുക്കാതെവണ്ണം അത് അവരുടെ മദ്ധ്യേ വന്നു. അവർക്ക് മേഘവും അന്ധകാരവും ആയിരുന്നു. ഇവർക്കോ രാത്രിയെ പ്രകാശമാക്കി കൊടുത്തു.

മോശ കടലിന്മേൽ കൈ നീട്ടി. യഹോവ അന്നു രാത്രി മുഴുവൻ മഹാശക്തിയുള്ള കിഴക്കൻ കാറ്റുകൊണ്ട് കടലിനെ പിൻവാങ്ങിച്ചു ഉണങ്ങിയ നിലമാക്കി. യിസ്രായേൽ കടലിന്റെ നടുവിൽ ഉണങ്ങിയ നിലത്തുകൂടി നടന്നുപോയി.

ഫറവോന്റെ കുതിരയും രഥങ്ങളും കുതിരപ്പടയും എല്ലാം അവ

രുടെ പിന്നാലെ കടലിന്റെ നടുവിലേക്ക് ചെന്നു. ... മോശ വീണ്ടും കടലിലേക്ക് കൈനീട്ടിയപ്പോൾ കടൽ അതിന്റെ പൂർവ്വസ്ഥിതിയിലേക്ക് മടങ്ങി. ഫറവോന്റെ സൈന്യത്തെയെല്ലാം മുക്കിക്കളഞ്ഞു. അവരിൽ ഒരുത്തൻ പോലും ശേഷിച്ചില്ല. അങ്ങനെ യിസ്രായേല്യർ ചെങ്കടൽ കടന്നു ഇക്കരെ സുരക്ഷിതരായി എത്തി. ജനം യഹോവയിലും അവന്റെ ദാസനായ മോശയിലും വിശ്വസിച്ചു.

മോശയും യിസ്രായേൽ മക്കളും നന്ദി നിറഞ്ഞ ഹൃദയത്തോടുകൂടി ദൈവത്തിനു സങ്കീർത്തനം പാടി സ്തുതിച്ചു.

## കരഞ്ഞുകൊണ്ടു നിൽപ്പാനുള്ള അവസരമല്ല

ദൈവം ചെയ്ത അതിശയകരമായ രക്ഷപെടുത്തൽ ഓർത്തു നോക്കുക. ഫറവോനും സൈന്യവും അടുത്തു വന്നപ്പോൾ ദൈവം മോശയോടു പറഞ്ഞത്, 'നീ ഇപ്പോൾ കരഞ്ഞുകൊണ്ടു നിൽപ്പാനുള്ള അവസരമല്ല. പ്രവർത്തിപ്പാനുള്ള സമയമാണ്. നിന്റെ കൈയിൽ ഇരിക്കുന്നത് എന്താണ്, അതെടുത്ത് കടലിനെ ഭാഗിക്കുക' എന്നാണ്. ചിന്തിക്കാനുള്ള ഒരു വിഷയമാണിത്. പ്രതിസന്ധി സമയത്ത് അതിനെ മറികടക്കുവാൻ നാം തന്നെ പ്രവർത്തിച്ചു പ്രതിവിധി കാണണം. ദൈവത്തോട് കരഞ്ഞുകൊണ്ടിരിക്കുകയല്ല വേണ്ടത്. ദൈവം തന്ന കഴിവുകൾ ഉപയോഗിച്ച് പ്രതിസന്ധിയിൽ നിന്നും രക്ഷപെടുന്നതിന് ആ സമയം പ്രയോജനപ്പെടുത്തണം എന്നാണ് ദൈവം ഓർമ്മിപ്പിച്ചത്.

നമ്മുടെ പ്രാർത്ഥനകൾ ദൈവത്തിനു നന്ദി പറയുവാനുള്ള അവസരങ്ങളാണ്. അല്ലാതെ അതു തരണമേ, ഇതു തരണമേ എന്നു യാചിക്കാനുള്ള അവസരമല്ല. Thanks giving ആണ് പ്രാർത്ഥന. അതാണ് യിസ്രായേൽ മക്കൾ കടൽ കടന്നപ്പോൾ ചെയ്തത്. ദൈവത്തിനു സ്തുതി പാടി, ദൈവത്തിനു നന്ദി പറഞ്ഞു.

പുറപ്പാട് പുസ്തകം 15-ാം അദ്ധ്യായത്തിൽ അവരുടെ നന്ദി സങ്കീർത്തനം രേഖപ്പെടുത്തിയിട്ടുണ്ട്. വായിക്കുക.

അഹറോന്റെ സഹോദരി മിറിയാം കൈയിൽ തപ്പ് എടുത്തു. സ്ത്രീകൾ എല്ലാം തപ്പുകളോടും നൃത്തങ്ങളോടും കൂടെ അവളുടെ പിന്നാലെ ചെന്നു. അവരോടുകൂടി പ്രതിഗാനമായി മിര്യാം ചൊല്ലിയത്.

"യഹോവയ്ക്കു പുതിയ പാട്ടു പാടുവീൻ, അവൻ മഹോന്ന തൻ കുതിരയേയും അതിന്മേൽ ഇരുന്നവരേയും അവൻ കടലിൽ തള്ളിയിട്ടിരിക്കുന്നു."

# 12

# മോശ – 2

യിസ്രായേൽ മക്കൾ മിസ്രയീംദേശത്തു നിന്നു പുറപ്പെട്ടതിന്റെ മൂന്നാം മാസത്തിൽ അതേ ദിവസം അവർ സീനായ് മരുഭൂമിയിൽ എത്തി. അവിടെ പർവ്വതത്തിനെതിരെ യിസ്രായേൽ പാളയമിറങ്ങി. മോശ ദൈവത്തിന്റെ അടുക്കൽ കയറിച്ചെന്നു. യഹോവ പർവ്വതത്തിൽ നിന്ന് അവനോടു വിളിച്ചു കൽപിച്ചത്: "ഞാൻ മിസ്രയീമ്യരോടു ചെയ്തതും നിങ്ങളെ കഴുകന്മാരുടെ ചിറകിന്മേൽ വഹിച്ചു എന്റെ അടുക്കൽ വരുത്തിയതും നിങ്ങൾ കണ്ടുവല്ലോ (പുറ. 19:4). ആകയാൽ നിങ്ങൾ എന്റെ വാക്കു കേട്ട് അനുസരിക്കുകയും എന്റെ നിയമം പ്രമാണിക്കുകയും ചെയ്താൽ നിങ്ങൾ എനിക്ക് സകല ജാതികളിലും വച്ച് പ്രത്യേക സമ്പത്തായിരിക്കും. ഭൂമിയൊക്കെയും എനിക്കുള്ളതല്ലോ. നിങ്ങൾ എനിക്ക് ഒരു പുരോഹിത രാജത്വവും വിശുദ്ധജനവും ആകും" (പുറ. 19:6).

നീ ജനത്തിന്റെ അടുക്കൽ ചെന്നു ഇന്നും നാളെയും അവരെ ശുദ്ധീകരിക്കുക. അവർ വസ്ത്രം അലക്കി മൂന്നാം ദിവസത്തേക്ക് ഒരുങ്ങിയിരിക്കട്ടെ. മൂന്നാം ദിവസം യഹോവ സകല ജനവും കാൺകെ സീനായ് പർവ്വതത്തിൽ കയറാതെയും അതിന്റെ അടിവാരം തൊടാതെയും ഇരിപ്പാൻ സൂക്ഷിക്കണം. നീ അവർക്കായ് ചുറ്റും അതിർ തിരിക്കേണം (ലക്ഷ്മണരേഖ വരയ്ക്കണം – ഗ്രന്ഥകാരൻ). പർവ്വതം തൊടുന്നവൻ എല്ലാം മരണശിക്ഷ അനുഭവിക്കണം. കൈ തൊടാതെ അവനെ കല്ലെറിഞ്ഞോ എയ്തോ കൊന്നുകളയേണം. മൃഗമായാലും മനുഷ്യനായാലും ജീവനോടിരിക്കരുത്.

കാഹളം ദീർഘമായി ധ്വനിക്കുമ്പോൾ അവർ പർവ്വതത്തിൽ അടുത്തുവരട്ടെ. മോശ പർവ്വതത്തിൽ നിന്ന് ജനത്തിന്റെ അടുക്കൽ ഇറങ്ങിച്ചെന്ന് ജനത്തെ ശുദ്ധീകരിച്ചു. അവർ വസ്ത്രം അലക്കുകയും ചെയ്തു. അവൻ ജനത്തോട് മൂന്നാം ദിവസത്തേക്ക് ഒരുങ്ങിയിരിപ്പീൻ എന്ന് പറഞ്ഞു.

നിങ്ങളുടെ ഭാര്യമാരുടെ അടുക്കൽ ചെല്ലരുത് എന്നു പറഞ്ഞു (പുറ. 19:15). മൂന്നാം ദിവസം നേരംവെളുത്തപ്പോൾ ഇടിമുഴക്കവും

മിന്നലും പർവ്വതത്തിൽ കാർമേഘവും മഹാഗംഭീരമായ കാഹള ധ്വനിയും ഉണ്ടായി. പാളയത്തിലുള്ള ജനമൊക്കെയും നടുങ്ങി (പുറ. 19:17).

ദൈവത്തെ എതിരേൽപാൻ മോശ ജനത്തെ പാളയത്തിൽ നിന്നും പുറപ്പെടുവിച്ചു. അവർ പർവ്വതത്തിന്റെ അടിവാരത്തു നിന്നു.

യഹോവ തീയിൽ സീനായ് പർവ്വതത്തിൽ ഇറങ്ങുകയാൽ അതു മുഴുവനും പുക കൊണ്ടു മൂടി. അതിന്റെ പുക തീച്ചൂളയിലെ പുക പോലെ പൊങ്ങി. പർവ്വതമൊക്കെയും ഏറ്റവും കുലുങ്ങി.

കാഹളധ്വനി ദീർഘമായി ഉറച്ചുവന്നപ്പോൾ മോശ സംസാരിച്ചു. ദൈവം ഉച്ചത്തിൽ അവനോട് ഉത്തരം അരുളി. യഹോവ സീനായ് പർവ്വതത്തിന്റെ കൊടുമുടിയിൽ ഇറങ്ങി. യഹോവ മോശയെ പർവ്വ തത്തിന്റെ കൊടുമുടിയിലേക്ക് വിളിച്ചു, മോശ കയറിച്ചെന്നു.

യഹോവ മോശയോടു കൽപിച്ചതെന്തെന്നാൽ, ജനം നോക്കേ ണ്ടതിന് യഹോവയുടെ അടുക്കൽ കടന്നുവന്നിട്ടു അവരാൽ പലരും നശിച്ചുപോകാതിരിപ്പാൻ നീ ഇറങ്ങിച്ചെന്നു അവരോട് അമർച്ച യായി കൽപിക്ക. പുരോഹിതന്മാരും തങ്ങളെത്തന്നെ ശുദ്ധീകരി ക്കട്ടെ. ജനം പർവ്വതത്തിൽ കയറാൻ പാടില്ല എന്നു വീണ്ടും പറഞ്ഞു.

യഹോവ മോശയോട് ഇറങ്ങിപ്പോകുക. നീ അഹറോനുമായി കയറിവരിക. അങ്ങനെ മോശ ജനത്തിന്റെ അടുക്കൽ ചെന്നു (പുറ. 19:).

ദൈവം ഈ വചനങ്ങളൊക്കെയും അരുളിചെയ്തു:

## പത്തു കൽപനകൾ

1. യഹോവയായ ഞാൻ നിന്റെ ദൈവമാകുന്നു. ഞാൻ അല്ലാതെ അന്യദൈവങ്ങൾ നിനക്കുണ്ടാകരുത്.

2. ഒരു വിഗ്രഹം ഉണ്ടാക്കരുത്. മീതെ സ്വർഗ്ഗത്തിൽ എങ്കിലും താഴെ ഭൂമിയിലെങ്കിലും ഭൂമിക്കു കീഴെ വെള്ളത്തിൽ എങ്കിലും ഉള്ള യാതൊന്നിന്റെ പ്രതിമയും അരുത്. അവയെ നമസ്കരി ക്കുകയോ സേവിക്കുകയോ ചെയ്യരുത്. നിന്റെ ദൈവമായ യഹോ വയായ ഞാൻ തീക്ഷ്ണതയുള്ള ദൈവമാകുന്നു. എന്നെ പകയ്ക്കു ന്നവരിൽ പിതാക്കന്മാരുടെ അകൃത്യം മൂന്നാമത്തേയും നാലാമ

ത്തേയും തലമുറ വരെ മക്കളുടെമേൽ സന്ദർശിക്കുകയും എന്നെ സ്നേഹിച്ച് എന്റെ കൽപനകളെ പ്രമാണിക്കുന്നവർക്ക് ആയിരം തലമുറ വരെ ദയ കാണിക്കുകയും ചെയ്യുന്നു.

3. നിന്റെ ദൈവമായ യഹോവയുടെ നാമം വൃഥാ എടുക്കരുത്. തന്റെ നാമം വൃഥാ എടുക്കുന്നവനെ യഹോവ ശിക്ഷിക്കാതെ വിടുകയില്ല.

4. ശാബതുനാളിനെ ശുദ്ധീകരിപ്പാൻ ഓർക്ക. ആറു ദിവസം അദ്ധ്വാനിച്ച് നിന്റെ വേല ഒക്കെയും ചെയ്ക. ഏഴാം ദിവസം നിന്റെ ദൈവമായ യഹോവയുടെ ശബത്ത് ആകുന്നു. അന്നു നീയും നിന്റെ പുത്രനും പുത്രിയും നിന്റെ വേലക്കാരനും നിന്റെ കന്നുകാലികളും നിന്റെ പടിവാതിൽക്കൽക്കടുത്തുള്ള പരദേശിയും ഒരു വേലയും ചെയ്യരുത്. ആറു ദിവസം കൊണ്ട് യഹോവ ആകാശവും ഭൂമിയും സമുദ്രവും അവയിലുള്ളതൊക്കെയും ഉണ്ടാക്കി. ഏഴാം ദിവസം സ്വസ്ഥമായിരുന്നു. അതുകൊണ്ട് യഹോവ ശബത്തുനാളിനെ അനുഗ്രഹിച്ചു ശുദ്ധീകരിച്ചിരിക്കുന്നു.

5. നിന്റെ ദൈവമായ യഹോവ നിനക്കു തരുന്ന ദേശത്തു നിനക്കു ദീർഘായുസ്സുണ്ടാകുവാൻ നിന്റെ അപ്പനേയും അമ്മയേയും ബഹുമാനിക്ക.

6. കൊല ചെയ്യരുത്.

7. വ്യഭിചാരം ചെയ്യരുത്.

8. മോഷ്ടിക്കരുത്.

9. കൂട്ടുകാരനു നേരെ കള്ളസാക്ഷ്യം പറയരുത്.

10. കൂട്ടുകാരന്റെ ഭവനത്തെ മോഹിക്കരുത്, കൂട്ടുകാരന്റെ ഭാര്യയേയും അവന്റെ ദാസനേയും ദാസിയേയും അവന്റെ കാളയേയും കഴുതയേയും കൂട്ടുകാരനുള്ള യാതൊന്നിനേയും മോഹിക്കരുത്.

ജനമൊക്കെയും ഇടിമുഴക്കവും മിന്നലും കാഹളധ്വനിയും പർവ്വതം പുകയുന്നതും കണ്ടു. ജനം അതു കണ്ടപ്പോൾ വിറച്ചുകൊണ്ട് ദൂരത്തു നിന്നു. അവർ മോശയോട്, ‘നീ ഞങ്ങളോട് സംസാരിക്ക. ഞങ്ങൾ കേട്ടുകൊള്ളാം. ഞങ്ങൾ മരിക്കാതിരിക്കേണ്ടതിനു ദൈവം ഞങ്ങളോട് സംസാരിക്കരുതേ’ എന്നു പറഞ്ഞു.

മോശ ജനത്തോട്, 'ഭയപ്പെടേണ്ട, നിങ്ങളെ പരീക്ഷിക്കേണ്ട തിനും, നിങ്ങൾ പാപം ചെയ്യാതിരിപ്പാൻ അവങ്കലുള്ള ഭയം നിങ്ങൾ ക്കുണ്ടായിരിക്കേണ്ടതിനും അത്രേ ദൈവം വന്നിരിക്കുന്നത് എന്നു പറഞ്ഞു. അങ്ങനെ ജനം ദൂരത്തു നിന്നു. മോശയോ ദൈവം ഇരുന്ന ഇരുളിനടുത്തു ചെന്നു.

അപ്പോൾ യഹോവ മോശയോട് കൽപിച്ചത്, നീ യിസ്രായേൽ മക്കളോട് ഇപ്രകാരം പറയണം. ഞാൻ സ്വർഗ്ഗത്തിൽ നിന്നു നിങ്ങ ളോട് സംസാരിച്ചത് നിങ്ങൾ കണ്ടിരിക്കുന്നുവല്ലോ. എന്റെ സന്നി ധിയിൽ വെള്ളി കൊണ്ടുള്ള ദേവന്മാരെയോ പൊന്നു കൊണ്ടുള്ള ദേവന്മാരെയോ നിങ്ങൾ ഉണ്ടാക്കരുത്.

എനിക്ക് മണ്ണുകൊണ്ട് ഒരു യാഗപീഠമുണ്ടാക്കി അതിന്മേൽ നിന്റെ ഹോമയാഗങ്ങളെയും നിന്റെ ആടുകളെയും കന്നുകാലികളെയും അർപ്പിക്കേണം.

കല്ലു കൊണ്ട് എനിക്ക് യാഗപീഠം ഉണ്ടാക്കുന്നു എങ്കിൽ ചെത്തിയ കല്ലു കൊണ്ട് അത് പണിയരുത്. നിന്റെ ആയുധം കൊണ്ട് അതിനെ തൊട്ടാൽ നീ അതിനെ അശുദ്ധമാക്കും. എന്റെ യാഗ പീഠത്തിങ്കൽ നിന്റെ നഗ്നത കാണാതിരിപ്പാൻ നീ അതിങ്കൽ പടി കളാൽ കയറരുത്.

## മോശയുടെ കാൽ ഇടറുന്നു അഥവാ മോശയുടെ വീഴ്ച

യിസ്രായേൽ മക്കളുടെ സർവ്വസഭയും ഒന്നാം മാസം സീൻ മരു ഭൂമിയിൽ എത്തി. ജനം കാദേശിൽ പാർത്തു. നാൽപതാം വർഷ ത്തിൽ മിറിയാമിന്റെ മരണം. മിറിയാം അവിടെവച്ച് 126-ാം വയ സ്സിൽ മരിക്കുന്നു. അവിടെ അവളെ കബറടക്കി.

ജനത്തിനു കുടിപ്പാൻ വെള്ളം ഇല്ലായിരുന്നു. അവർ മോശയ്ക്കും അഹറോനും വിരോധമായി കൂട്ടം കൂടി. ജനം മോശയോടു കല ഹിച്ചു. "ഞങ്ങളുടെ സഹോദരന്മാർ യഹോവയുടെ സന്നിധിയിൽ മരിച്ചപ്പോൾ ഞങ്ങളും മരിച്ചു പോയിരുന്നെങ്കിൽ കൊള്ളാമായി രുന്നു. ഞങ്ങളും ഞങ്ങളുടെ മൃഗങ്ങളും ഇവിടെ കിടന്നു ചാകേ ണ്ടതിനു നിങ്ങൾ യഹോവയുടെ സഭയെ ഈ മരുഭൂമിയിൽ കൊണ്ടു വന്നത് എന്ത്. ഈ വല്ലാത്ത സ്ഥലത്ത് ഞങ്ങളെ കൊണ്ടുവരുവാൻ നിങ്ങൾ മിസ്രയീമിൽ നിന്നും ഞങ്ങളെ പുറപ്പെടുവിച്ചത് എന്തിന്?

ഇവിടെ വിത്തും അത്തിപ്പഴവും മുന്തിരിപ്പഴവും മാതളപ്പഴവും ഇല്ല. കുടിപ്പാൻ വെള്ളവുമില്ല.”

മോശയും അഹറോനും സഭയുടെ മുമ്പിൽ സമാഗമനകൂടാരത്തിന്റെ വാതിൽക്കൽ ചെന്നു കവിണ്ണുവീണു. യഹോവയുടെ തേജസ്സ് അവർക്കു പ്രത്യക്ഷമായി. യഹോവ മോശയോട്, എന്റെ വടിയെടുത്ത് നീയും അഹറോനും സഭയെ വിളിച്ചുകൂട്ടി കാൺകെ പാറയോട് കൽപിക്കുക എന്നാൽ അതു വെള്ളം തരും. പാറയിൽ നിന്ന് അവർക്കു വെള്ളം പുറപ്പെടുവിപ്പിച്ചു ജനത്തിനും അവരുടെ കന്നുകാലികൾക്കും കുടിപ്പാൻ കൊടുക്കണം എന്നരുളിച്ചെയ്തു. തന്നോടു കൽപിച്ചതുപോലെ യഹോവയുടെ സന്നിധിയിൽ നിന്നും വടി എടുത്തു മോശയും അഹറോനും പാറയുടെ അടുക്കൽ സഭയെ വിളിച്ചുകൂട്ടി അവരോട്, “മത്സരികളേ കേൾപ്പീൻ, ഈ പാറയിൽ നിന്നു ഞങ്ങൾ നിങ്ങൾക്കുവേണ്ടി വെള്ളം പുറപ്പെടുവിക്കുമോ” എന്നു പറഞ്ഞു (സംഖ്യ 20:10). മോശ കൈ ഉയർത്തി വടി കൊണ്ട് പാറ മേൽ രണ്ടു പ്രാവശ്യം അടിച്ചു. വളരെ വെള്ളം പുറപ്പെട്ടു. ജനവും അവരുടെ കന്നുകാലികളും കുടിച്ചു.

പിന്നെ യഹോവ മോശയോടും അഹറോനോടും നിങ്ങൾ യിസ്രായേൽ മക്കൾ കാൺകെ എന്നെ ശുദ്ധീകരിപ്പാൻ തക്കവണ്ണം എന്നെ വിശ്വസിക്കാതിരുന്നതുകൊണ്ട് നിങ്ങൾ ഈ സഭയെ ഞാൻ അവർക്കു കൊടുത്തിരിക്കുന്ന ദേശത്തേക്ക് കൊണ്ടുപോകയില്ല എന്നരുളിച്ചെയ്തു (സംഖ്യ 20:12). ഇത് ഇസ്രായേൽ മക്കൾ യഹോവയോടു കലഹിച്ചതും അവർ അവരിൽ ശുദ്ധീകരിക്കപ്പെട്ടതുമായ കലഹജലം.

### **അഗ്നിസർപ്പം** (സംഖ്യ 21:4-10)

അവർ ഏദോം ദേശത്തെ ചുറ്റിപോകുവാൻ ഹോർ പർവ്വതത്തിങ്കൽ നിന്നും ചെങ്കടൽ വഴിയായി യാത്ര പുറപ്പെട്ടു. വഴി നിമിത്തം ജനത്തിന്റെ മനസ്സു ക്ഷീണിച്ചു. ജനം ദൈവത്തിനും മോശയ്ക്കും വിരോധമായി സംസാരിച്ചു.

“മരുഭൂമിയിൽ മരിക്കേണ്ടതിനു നിങ്ങൾ ഞങ്ങളെ മിസ്രയീം ദേശത്തു നിന്നു കൊണ്ടുവന്നത് എന്തിന്. ഇവിടെ അപ്പവുമില്ല വെള്ളവുമില്ല. ഈ സാരമില്ലാത്ത ആഹാരം ഞങ്ങൾക്കു വെറുപ്പാകുന്നു” എന്നു പറഞ്ഞു.

അപ്പോൾ യഹോവ ജനത്തിന്റെ ഇടയിൽ അഗ്നിസർപ്പങ്ങളെ അയച്ചു. അവ ജനത്തെ കടിച്ചു. ഇസ്രായേലിൽ വളരെ ജനം മരിച്ചു. ആകയാൽ ജനം മോശയുടെ അടുക്കൽ വന്നു. ഞങ്ങൾ യഹോവയ്ക്കും നിനക്കും വിരോധമായി സംസാരിച്ചതിനാൽ പാപം ചെയ്തിരിക്കുന്നു. സർപ്പങ്ങളെ ഞങ്ങളുടെ ഇടയിൽ നിന്നു നീക്കികളവാൻ യഹോവയോടു പ്രാർത്ഥിക്കണം എന്നു പറഞ്ഞു. മോശ ജനത്തിനുവേണ്ടി പ്രാർത്ഥിച്ചു.

യഹോവ മോശയോട് ഒരു അഗ്നിസർപ്പത്തെ ഉണ്ടാക്കി കൊടിമരത്തിന്മേൽ തൂക്കുക. കടിയേൽക്കുന്നവർ ആരെങ്കിലും അതിനെ നോക്കിയാൽ ജീവിക്കും എന്നു പറഞ്ഞു. അങ്ങനെ മോശ താമ്രം കൊണ്ട് ഒരു സർപ്പത്തെ ഉണ്ടാക്കി കൊടിമരത്തിന്മേൽ തൂക്കി. പിന്നെ സർപ്പം ആരെയെങ്കിലും കടിച്ചിട്ട് അവൻ താമ്രസർപ്പത്തെ നോക്കിയാൽ ജീവിക്കും (സംഖ്യ 21:4).

## മോശ ബൈബിൾ എഴുതുന്നു

ബൈബിളിലെ ആദ്യത്തെ അഞ്ചു പുസ്തകങ്ങൾ മോശ എഴുതിയതാണ്. ഉൽപത്തി, പുറപ്പാട്, ലേവി, സംഖ്യ, ആവർത്തനം എന്നീ അഞ്ചു പുസ്തകങ്ങളെ 'തോറ' എന്നാണ് വിളിക്കുന്നത്. തോറാ എന്നാൽ നിയമം എന്നാണർത്ഥം. യേശുവും ക്രിസ്തീയരായ എഴുത്തുകാരും മോശയാണ് ഇതിന്റെ ഗ്രന്ഥകർത്താവ് എന്നു പറയുന്നു.

കൂടാതെ സങ്കീർത്തനം 90, 91, ഇയ്യോബ് ഇവയുടെ ഗ്രന്ഥകർത്താവ് മോശയാണെന്നാണ് വിശ്വസിക്കുന്നത് (മത്തായി 8:4, ലൂക്കോസ് 16:29; 24:27; റോമർ 10:5).

## അഹറോൻ മരിക്കുന്നു - മകൻ എലയാസ്സറിനെ പുരോഹിതനാക്കുന്നു (സംഖ്യ 20:22-29)

യിസ്രായേൽ മക്കളുടെ സർവ്വസഭയും കാദേശിൽ നിന്നു യാത്ര പുറപ്പെട്ടു ഹോർ പർവ്വതത്തിൽ എത്തി. ഏദോം ദേശത്തിന്റെ അതിരിങ്കൽ ഉള്ള ഹോർ പർവ്വതത്തിൽ വച്ച് യഹോവ മോശയോടും അഹറോനോടും അരുളിചെയ്തത്.

അഹറോൻ തന്റെ ജനത്തോടു ചേരും. കലഹത്തിങ്കൽ നിങ്ങൾ

എന്റെ കൽപന മറുത്തതുകൊണ്ട് ഞാൻ യിസ്രായേൽ മക്കൾക്കു കൊടുത്തിരിക്കുന്ന ദേശത്തേക്ക് അവൻ കടക്കുകയില്ല.

അഹറോനെയും അവന്റെ മകനായ എലയാസ്സറിനെയും കൂട്ടി അവരെ ഹോർ പർവ്വതത്തിൽ കൊണ്ടുചെന്ന് അഹറോന്റെ വസ്ത്രം ഊരി അവന്റെ മകനായ എലയാസറിനെ ധരിപ്പിക്കണം. അഹറോൻ അവിടെ വച്ച് മരിച്ച് തന്റെ ജനത്തോട് ചേരും.

യഹോവ കൽപിച്ചതുപോലെ മോശ ചെയ്തു. സർവ്വ സഭയും കാൺകെ അവർ ഹോർ പർവ്വതത്തിൽ കയറി മോശ അഹറോന്റെ വസ്ത്രം ഊരി അവന്റെ മകനായ എലയാസ്സറിനെ ധരിപ്പിച്ചു.

അഹറോൻ അവിടെ പർവ്വതത്തിന്റെ മുകളിൽ വച്ചു മരിച്ചു. മോശയും എലയാസറും പർവ്വതത്തിൽ നിന്നും ഇറങ്ങിവന്നു. അഹറോൻ മരിച്ചുപോയി എന്നു സഭയെല്ലാം അറിഞ്ഞപ്പോൾ യിസ്രായേൽ ഗൃഹമൊക്കെയും അഹറോനെ കുറിച്ചു 30 ദിവസം വിലപിച്ചുകൊണ്ടിരുന്നു (സംഖ്യ 20:22-29).

യിസ്രായേൽക്കാരുടെ മരുഭൂമിയാത്രയുടെ അവസാനം 40-ാം വർഷമായിരുന്നു അഹറോന്റെ മരണം. യിസ്രായേൽമക്കൾ മിസ്രയീംദേശത്തു നിന്നു പോന്നതിന്റെ നാൽപതാം സംവത്സരം അഞ്ചാം മാസം ഒന്നാം തീയതി അവിടെവച്ചു അഹറോൻ മരിച്ചു. അഹറോൻ ഹോർ പർവ്വതത്തിൽ വച്ചു മരിച്ചപ്പോൾ അവനു 123 വയസ്സായിരുന്നു (സംഖ്യ 33:38; 39).

മിറിയാമും നാൽപതാം വർഷമാണ് മരിച്ചത്. മിറിയാമിന്റെയും അഹറോന്റെയും മരണശേഷമാണ് മോശയുടെ മരണം.

## മോശയുടെ മരണം

അഹറോന്റെ മരണശേഷം എലയാസ്സറിനെ പുരോഹിതനാക്കി. ഏകദേശം ആറുമാസത്തിനു ശേഷം ഇസ്രായേൽ മോവാബ് സമഭൂമിയിൽ എത്തി. പിന്നീട് മോശ യിസ്രായേൽ മക്കളോടു പറഞ്ഞതെന്തെന്നാൽ,

“എനിക്ക് ഇപ്പോൾ 120 വയസ്സായി, ഇനിയും പോകുവാനും വരുവാനും എനിക്ക് കഴിവില്ല. യഹോവ എന്നോട് ഈ യോർദ്ദാൻ നീ കടക്കുകയില്ല എന്നു കൽപിച്ചിട്ടുണ്ട്. നിന്റെ ദൈവമായ യഹോവ

തന്നെ നിനക്കു മുമ്പായി കടന്നുപോകും. ഈ ജാതികളെ അവൻ നിന്റെ മുമ്പിൽ നിന്നു നശിപ്പിക്കുകയും നീ അവരുടെ ദേശം കൈവ ശമാക്കുകയും ചെയ്യും.

യഹോവ അരുളിചെയ്തതുപോലെ യോശുവാ നിനക്ക് നായ കനായി കടന്നുപോകും. താൻ സംഹരിച്ചു കളഞ്ഞ ... യഹോവ അവരെ നിങ്ങളുടെ കൈയിൽ ഏൽപിക്കും. ഞാൻ നിങ്ങളോട് ആജ്ഞാപിച്ചിട്ടുള്ള കൽപനപ്രകാരമൊക്കെയും നിങ്ങൾ അവ രോടു ചെയ്യണം. ബലവും ധൈര്യവും ഉള്ളവരായിരിപ്പീൻ. അവരെ പേടിക്കരുത്, ഭ്രമിക്കയുമരുത്. നിന്റെ ദൈവമായ യഹോവ തന്നെ നിന്നോടുകൂടെ പോരുന്നു. അവൻ നിന്നെ കൈവിടുകയില്ല, ഉപേ ക്ഷിക്കുകയുമില്ല.

പിന്നെ മോശ യോശുവായെ വിളിച്ച് എല്ലാ യിസ്രായേലും കാൺകെ അവനോടു പറഞ്ഞത് എന്തെന്നാൽ, ബലവും ധൈര്യവും ഉള്ളവനായിരിക്ക. യഹോവ ഈ ജനത്തിന് കൊടുക്കുമെന്നു അവ രുടെ പിതാക്കന്മാരോട് സത്യം ചെയ്ത ദേശത്തേക്ക് നീ അവരോ ടുകൂടെ ചെല്ലും. അതിനെ അവർക്ക് വിഭജിച്ചു കൊടുക്കും. യഹോവ തന്നെ നിനക്കു മുമ്പായി നടക്കുന്നു. അവൻ നിന്നോടുകൂടെ ഇരിക്കും. നിന്നെ കൈവിടുകയില്ല, ഉപേക്ഷിക്കുകയുമില്ല, നീ പേടി ക്കരുത്, ഭ്രമിക്കയുമരുത് (ആവർ. 31:1–8).

അനന്തരം യഹോവ മോശയോട് നീ മരിപ്പാനുള്ള സമയം അടു ത്തിരിക്കുന്നു. ഞാൻ യോശുവായ്ക്ക് കൽപന കൊടുക്കേണ്ടതിന് അവനെ വിളിച്ച് നിങ്ങൾ സമാഗമനകൂടാരത്തിങ്കൽ നിൽപീൻ എന്നു കൽപിച്ചു. അങ്ങനെ മോശയും യോശുവായും ചെന്ന് സമാഗമന കൂടാരത്തിങ്കൽ പ്രത്യക്ഷനായി. മേഘസ്തംഭം കൂടാരവാതിലിനു മീതെ നിന്നു. യഹോവ മോശയോട് അരുളിചെയ്തത് എന്തെന്നാൽ, നീ നിന്റെ പിതാക്കന്മാരെപ്പോലെ നിദ്ര പ്രാപിക്കും. എന്നാൽ ഈ ജനം പാർപ്പാൻ ചെല്ലുന്ന ദേശത്തിലെ നിവാസികളുടെ അന്യദൈവ ങ്ങളെ പിൻചെന്ന് പരസംഗം ചെയ്യുകയും എന്നെ ഉപേക്ഷിച്ചു ഞാൻ അവരോടു ചെയ്തിട്ടുള്ള എന്റെ നിയമം ലംഘിക്കുകയും ചെയ്യും. ആകയാൽ മോശ അന്നുതന്നെ ഒരു പാട്ട് എഴുതി യിസ്രായേൽ മക്കളെ പഠിപ്പിച്ചു. പിന്നെ അവൻ നൂന്റെ മകനായ യോശുവയോട്, ബലവും ധൈര്യവും ഉള്ളവനായിരിക്ക. ഞാൻ ഇസ്രായേൽ മക്ക ളോടു സത്യം ചെയ്ത ദേശത്ത് നീ അവരെ എത്തിക്കും. ഞാൻ നിന്നോടു കൂടെ ഇരിക്കും എന്നരുളിചെയ്തു (ആവർ. 31:14–23).

മോശ യിസ്രായേലിന്റെ സർവ്വസഭയെയും ഈ പാട്ടിന്റെ വചനങ്ങളൊക്കെയും ചൊല്ലികേൾപ്പിച്ചു.

ആകാശമേ ചെവി തരിക,
ഞാൻ സംസാരിക്കും.
ഭൂമി എന്റെ വായിൻ വാക്കുകളെ കേൾക്കട്ടെ.

ആവർത്തന പുസ്തകം 32, 33 എന്നീ അദ്ധ്യായങ്ങൾ വായിക്കുക.

ആവർത്തനപുസ്തകം 34-ാം അദ്ധ്യായം മോശയുടെ ജീവാവസാനത്തെക്കുറിച്ചാണ്.

അനന്തരം മോശ മോവാബ് സമഭൂമിയിൽ നിന്നു യെരിഹോവിനെതിരെയുള്ള നെബോ പർവ്വതത്തിൽ പിസ്ഗാ മുകളിൽ കയറി. യഹോവാ ദാൻ വരെ ഗിലയാദ് ദേശമൊക്കെയും, നഫ്താലി ദേശമൊക്കെയും എഫ്രയിമിന്റെയും മനശ്ശെയുടെയും ദേശവും പടിഞ്ഞാറെ കടൽവരെ യഹൂദാ ദേശമൊക്കെയും തെക്കേദേശവും ഈന്തനഗരമായ യെരിഹോവിന്റെ താഴ്വീതി മുതൽ സോവാർ വരെയുള്ള സമഭൂമിയും അവനെ കാണിച്ചു. അബ്രഹാമിനോടും യിസഹാക്കിനോടും യാക്കോബിനോടും ഞാൻ നിന്റെ സന്തതിക്ക് കൊടുക്കുമെന്നു സത്യംചെയ്ത ദേശം ഇതു തന്നെ. ഞാൻ അത് നിന്റെ കണ്ണിനു കാണിച്ചുതന്നു. എന്നാൽ നീ അവിടേയ്ക്കു കടന്നു പോകുകയില്ല എന്നു യഹോവ എന്നോടു കൽപിച്ചു. അങ്ങനെ യഹോവയുടെ ദാസനായ മോശ യഹോവയുടെ വചനപ്രകാരം അവിടെ മോവാബ് ദേശത്തുവച്ചു മരിച്ചു (ആവർ. 34:5).

അവർ അവനെ മോവാബുദേശത്തു ബേത്ത്-പെയോരിനെതിരെയുള്ള താഴ്വരയിൽ അടക്കി. എങ്കിലും ഇന്നുവരെയും അവന്റെ ശവക്കുഴിയുടെ സ്ഥലം ആരും അറിയുന്നില്ല. മോശ മരിക്കുമ്പോൾ അവനു 120 വയസ്സായിരുന്നു (ആവ. 34:6, 7). അവന്റെ കണ്ണു മങ്ങാതെയും അവന്റെ ദേഹബലം ക്ഷയിക്കാതെയും ഇരുന്നു. ഇസ്രായേൽ മക്കൾ മോശയെക്കുറിച്ച് മോവാബ് സമഭൂമിയിൽ 30 ദിവസം കരഞ്ഞുകൊണ്ടിരുന്നു. കരഞ്ഞു വിലപിക്കുന്ന കാലം തികഞ്ഞു.

നൂന്റെ മകനായ യോശുവായെ മോശ കൈവച്ചനുഗ്രഹിച്ചതുകൊണ്ട് അവൻ ജ്ഞാനാത്മപൂർണ്ണനായി തീർന്നു. യഹോവ മോശ

യോടു കൽപിച്ചതുപോലെ യിസ്രായേൽമക്കൾ അവനെ അനുസരിച്ചു.

എന്നാൽ മിസ്രയീം ദേശത്ത് ഫറവോനോടും അവന്റെ സകല ഭൃത്യന്മാരോടും അവന്റെ സർവ്വദേശത്തോടും ചെയ്വാൻ യഹോവ മോശയെ നിയോഗിച്ചയച്ച സകല അത്ഭുതങ്ങളും ഭുജവീര്യവും എല്ലാ ഇസ്രായേലും കാൺകെ മോശ പ്രവർത്തിച്ച ഭയങ്കര കാര്യമൊക്കെയും വിചാരിച്ചാൽ യഹോവ അഭിമുഖമായി അറിഞ്ഞ മോശയെപ്പോലെ ഒരു പ്രവാചകൻ യിസ്രായേലിൽ പിന്നെ ഉണ്ടായിട്ടില്ല.

# 13

# കൽദായക്കാർ

മെസ്സപ്പൊട്ടോമിയൻ സംസ്കാരത്തിന്റെ അന്ത്യദശകങ്ങളിലായിരുന്നു കാൽഡിയൻ സംസ്കാരം രൂപപ്പെട്ടത്. ബി.സി. 612–ലാണ് ഇവർ ആധിപത്യം നേടിയത്. ആദിബാബിലോണിയൻ സംസ്കാരത്തിന്റെ നവോത്ഥാന കാലമായിരുന്നു കാൽഡിയൻ കാലഘട്ടം. ആദിബാബിലോണിയക്കാരുടെ തലസ്ഥാനമായ ബാബിലോണിനെ പുനരുദ്ധരിച്ച് ഇവർ തലസ്ഥാനമാക്കി. ഹമ്മുറബിയുടെ നിയമസംഹിതകൾ പരിഷ്കരിച്ചു.

ആദിബാബിലോണിയക്കാരുടെ പല സ്ഥാപനങ്ങളും ആശയങ്ങളും സമ്പ്രദായങ്ങളും ആദർശങ്ങളും ഇവർ പുനരുദ്ധരിച്ചു. നിയമവും ഭരണസമ്പ്രദായവും സാമ്പത്തിക ഘടനയുമൊക്കെ പരിഷ്കരണത്തിന് വിധേയമായി. ഇക്കാരണങ്ങളാൽ ഇവർ നവീന ബാബിലോണിയക്കാർ എന്ന് അറിയപ്പെടാൻ തുടങ്ങി.

കൽദായർ, എബ്രായർ, അസ്സീറിയാക്കാർ, പേർഷ്യക്കാർ, സിറിയൻസ് (ആരാം) ഇവരെല്ലാം നോഹയുടെ രണ്ടാമത്തെ പുത്രനായ ശേമിന്റെ വംശപാരമ്പര്യത്തിൽ പെട്ടവരാണ്. ഇവർ സെമിറ്റിക്കുകൾ എന്നറിയപ്പെടുന്നു. അബ്രഹാമും ദാവീദും യേശുവും ഈ സെമിറ്റിക് വർഗ്ഗത്തിൽപെട്ടവരാണ്. നമ്മുടെ ചിന്താവിഷയം കൽദായക്കാരെക്കുറിച്ചാണ്.

## കൽദായ പ്രദേശം

ബാബിലോണിന്റെ തെക്കായി യൂഫ്രട്ടീസ് ടൈഗ്രീസ് നദികൾ പതിക്കുന്ന പേർഷ്യൻ ഗൾഫിനോടു അടുത്തു കിടക്കുന്ന പ്രദേശമാണ് ഇത്. യൂഫ്രട്ടീസ് നദിയുടെയും ടൈഗ്രീസ് നദിയുടെയും പതനസ്ഥലത്തു രണ്ടു നദികളുടെയും ഇടയിൽ ഇരുനൂറോളം കിലോമീറ്ററിൽ നീളത്തിലും അതിനൊത്ത വീതിയിലുമുള്ള ഡൽറ്റ പ്രദേശമാണ് ഇത്. ഒരു കാലത്തു യൂഫ്രട്ടീസ് നദിയും ടൈഗ്രീസ് നദിയും പ്രത്യേകം പ്രത്യേകമായി ആയിരുന്നു കടലിൽ പതിച്ചുകൊണ്ടിരുന്നത്.

പിൽക്കാലത്ത് ഈ നദി രണ്ടും വല്ല ഭൂകമ്പമോ മറ്റോ നിമിത്തം ഒന്നായി തീർന്നതിനുശേഷമാണ് കടലിൽ പതിക്കുന്നത്. ഒന്നായിതീരുന്നതിനു മുമ്പുള്ള ഡൽറ്റ പ്രദേശമാണ് കൽദായ പ്രദേശം. അവിടെ വസിച്ചുകൊണ്ടിരിക്കുന്നത് ശേമിന്റെ വംശക്കാരാണ്. അവരാണ് കൽദായർ. ഈ പ്രദേശത്തെ ഏറ്റവും പ്രധാനപ്പെട്ട പട്ടണമായിരുന്നു 'ഊർ.' ഈ ഊറിൽ നിന്നാണ് അബ്രഹാം കനാൻ നാട്ടിലേക്ക് പുറപ്പെട്ടത്. തെക്കേ ഇന്ത്യയിൽ പ്രത്യേകിച്ച് ഊർ ചേർത്തുള്ള സ്ഥലങ്ങൾ ധാരാളം കാണാൻ ഉണ്ട്. ചെങ്ങന്നൂർ, ചാത്തന്നൂർ, തിരുവിതാംകൂർ, കണ്ണൂർ, ബാംഗ്ലൂർ, കോയമ്പത്തൂർ, കുത്തൂർ, കന്നത്തൂർ, നാഗപ്പൂർ എന്നു വേണ്ട എത്രയോ സ്ഥലങ്ങൾ ഈ ഊർ ചേർത്തതാണ്. തമിഴ്നാട്ടുകാരനായ ഒരു പ്രൊഫസ്സർ ഞങ്ങൾക്ക് മൈസൂർ യൂണിവേഴ്സിറ്റിയിൽ വച്ച് എം.എ. യ്ക്ക് ക്ലാസ്സ് എടുത്ത സമയത്ത് കൽദായരുടെ ഊറും നമ്മുടെ നാട്ടിലെ ഊറും തമ്മിലുള്ള ബന്ധം അന്നു പഠിപ്പിച്ചത് ഓർമ്മയിൽ നിൽക്കുന്നു. അതിനുശേഷം ഈ വിഷയം ഞാൻ കൂടുതൽ പഠിക്കാൻ തുടങ്ങി. കൽദായരുടെ ഊറിൽ നിന്നുള്ള കുടിയേറ്റത്തിന്റെ ഒരു തെളിവല്ലേ ഊർ ചേർത്തുള്ള ഇന്ത്യയിലെ ഈ സ്ഥലനാമങ്ങൾ. ഇന്ന് ലോകം ഒക്കെയുമുള്ള ജനങ്ങൾ നോഹയുടെ സന്തതിപരമ്പരകളാണ്. അല്ല എന്ന് ആർക്കും തെളിയിക്കാൻ കഴിഞ്ഞിട്ടില്ല. തൽക്കാലം അത് അവിടെ നിൽക്കട്ടെ.

കൽദായർ മൂന്നു കൂട്ടമായി വന്നു ഒട്ടകങ്ങളെ പിടിച്ചുകൊണ്ടുപോകുകയും വേലക്കാരെ വാളിന്റെ വായ്ത്തലയാൽ വെട്ടിക്കൊല്ലുകയും ചെയ്തു. ബി.സി. 17-ാം നൂറ്റാണ്ടിൽ കൽദായർ ഇയ്യോബിനെ ആക്രമിച്ച സംഭവമാണ് ഈ പറയുന്നത്. അബ്രഹാം ഊർ വിട്ടു നൂറ്റാണ്ടുകൾക്കു ശേഷം ഉള്ള കൽദായരെക്കുറിച്ചുള്ള ഒരു ചരിത്രസംഭവമാണ് ഇയ്യോബിന്റെ പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്.

കൽദായരുടെ ശക്തി ഒട്ടും കുറവല്ലായിരുന്നു. തന്നിമിത്തം ബാബിലോണിയൻ പ്രദേശം മുഴുവൻ തന്നെ പിൽക്കാലത്ത് അവരുടെ ശക്തികേന്ദ്രമായിത്തീർന്നു. ബാബിലോണിയ - The land of Chaldians - കൽദായരുടെ ദേശം എന്നറിയപ്പെടാൻ തുടങ്ങി. രാജ്യങ്ങളുടെ മഹത്വവും കൽദായരുടെ പ്രശംസാലങ്കാരവുമായ ബാബേൽ ദൈവം സോദോമിനെയും ഗോമോറായേയും മറിച്ചു

കളഞ്ഞതുപോലെ ആയിത്തീരും. അതിൽ ഒരുനാളും കുടിപാർപ്പുണ്ടാകുകയില്ല. തലമുറതലമുറയോളം അതിൽ ആരും വസിക്കുകയുമില്ല (യെശയ്യാ 13:19, 20). ബാബിലോണിന്റെ നാശത്തെക്കുറിച്ച് യെശയ്യാ പ്രവാചകന്റെ പ്രവചനമാണ് മേൽപറഞ്ഞത്. ഇന്ന് ബാബേൽ വിജനമായി കിടക്കുകയാണ്.

ബി.സി. ഏഴും ആറും നൂറ്റാണ്ടുകളിൽ ജീവിച്ചിരുന്ന നെബോപോളാസാർ കൽദായക്കാരനായിരുന്നു. അയാളുടെ പിൻഗാമികളും, നെബുക്കദ്നേസർ രണ്ടാമൻ പിന്നെ മറ്റു പലരും അവസാനമായി നെബോണിഡസ്സ്, കൂടാതെ ബേൽഷസാർ അവിടം ഭരിച്ചു (2 രാജാ. 24:1; 2:2).

അവസാന ചക്രവർത്തി ബേൽഷസ്സാർ വധിക്കപ്പെടുന്നു (ദാനി. 5:30). ഡേരിയസ് (മേദ്യരാജ്യ ചക്രവർത്തി) രാജ്യഭരണം ഏറ്റെടുക്കുന്നു. അങ്ങനെ കൽദായരുടെ ശക്തി ക്ഷയിക്കുന്നു. കൽദായർ കണക്കുശാസ്ത്രത്തിലും ജ്യോതിശാസ്ത്രത്തിലും പ്രഗത്ഭന്മാരായിരുന്നു.

പല വേദഭാഗങ്ങളിലും കൽദായരുടെ കാര്യം എടുത്തുപറയുന്നുണ്ട്.

ആദിമകാലങ്ങളിൽ മലങ്കരസഭ കൽദായസഭയുടെ മേൽനോട്ടത്തിലായിരുന്നു എന്നുള്ളത് ഒരു ചരിത്രസത്യമാണ്. അതിനുള്ള സ്പഷ്ടമായ തെളിവല്ലേ ഇന്നും കേരളത്തിൽ ഉള്ള കൽദായസഭ. നസ്രാണികൾ അന്ത്യോഖ്യക്കാർ വന്ന 17-ാം നൂറ്റാണ്ടു വരെയും കൽദായ സുറിയാനി ആയിരുന്നു ഇവിടെ ഉപയോഗിച്ചിരുന്നത്; കൽദായ കുർബാന തക്സായും. 17-ാം നൂറ്റാണ്ടിനുശേഷമാണ് ഇന്നത്തെ അന്ത്യോഖ്യൻ ആരാധന ആരംഭിച്ചത്.

# 14

# ഒരു ജാതി ഒരു മതം ഒരു ദൈവം

പണ്ട് നോഹയുടെ കാലത്ത് ഭൂമി മുഴുവൻ തന്നെ വെള്ളത്തിൽ മുങ്ങി ഒരു വർഷത്തോളം വെള്ളം ഭൂമിയിൽ പർവ്വതങ്ങളുടെ മുകളോളം പൊങ്ങിക്കിടന്നു. എല്ലാ മനുഷ്യരും മൃഗങ്ങളും ചത്തൊടുങ്ങി. നോഹയും കുടുംബവും മാത്രം രക്ഷപെട്ടു. നോഹ ഒരു പെട്ടകം ഉണ്ടാക്കി അതിൽ ഒരു വർഷത്തിനുമേൽ താമസിച്ചു.

നോഹയും ഭാര്യയും മൂന്നു ആൺമക്കളും അവരുടെ ഭാര്യമാരും രക്ഷപെട്ട് അവർ മാത്രം ഭൂമിയിൽ അവശേഷിച്ചു. അവരുടെ പിൻതലമുറക്കാരാണ് ഇന്നു ഭൂമിയിൽ കാണുന്ന സർവ്വജാതിയും മതവും. ഒരേ ഒരാളിന്റെ മക്കൾ. നോഹ എന്ന ഒരു മനുഷ്യനിൽ നിന്നുണ്ടായ ലോകമൊക്കെയും നിറഞ്ഞുനിൽക്കുന്ന മക്കൾ. ഒരേ ഒരു പിതാവു മാത്രം. എല്ലാവരും ഒരേ പിതാവിന്റെ മക്കൾ. എല്ലാവരും സഹോദരീസഹോദരങ്ങൾ. അവർക്ക് ഒരു ജാതിയും ഒരു മതവും ഒരു ദൈവവുമേ ഉള്ളു.

അതിപുരാതന കാലത്തു മെസപ്പൊട്ടേമിയായിൽ ജീവിച്ചിരുന്ന ഈ നോഹയ്ക്ക് മൂന്നു മക്കൾ ഉണ്ടായിരുന്നു. ജാഫേത്ത്, ശേം, ഹാം. ഇവരുടെ സന്തതിപരമ്പരകളാണ് ഇന്നു ലോകത്തിൽ നിറഞ്ഞുനിൽക്കുന്ന എല്ലാ മനുഷ്യരും.

അവരിൽ സവർണ്ണരില്ല, അവർണ്ണരില്ല. ബ്രാഹ്മണനെന്നോ ദളിതനെന്നോ ഇല്ല. സ്വാർത്ഥത നിമിത്തം മനുഷ്യർ ഉണ്ടാക്കിയ മതങ്ങളാണ്. ദളിതനും ബ്രാഹ്മണനും ഒരു പിതാവിന്റെ യഥാർത്ഥ മക്കളാണ്. ആലങ്കാരികമായി പറയുകയല്ല. യഥാർത്ഥ മക്കൾ. ചരിത്രസത്യമാണ് ഈ പറയുന്നത്. ഈ പുസ്തകം ഞാൻ എഴുതുന്നത് ഈ ചരിത്രസത്യം മനസ്സിലാക്കുന്നതിനാണ്.

ജാതിയുടെ പേരിൽ മതിൽകെട്ടി അതിൽ കഴിഞ്ഞു കൂടുന്നവർ ചിന്തിക്കേണ്ടതാണ്, ദളിതരും ഗിരിവർഗ്ഗക്കാരും, കാട്ടുജാതികളും എല്ലാം നമ്മുടെ സ്വന്തം പിതാവിന്റെ മക്കൾ തന്നെയാണെന്ന്.

നോഹയുടെ കാലത്തുണ്ടായ വെള്ളപ്പൊക്കത്തെപ്പറ്റി ഇന്നു ഭൂതലത്തിൽ ഉള്ള എല്ലാ ജാതിക്കാരും ഉണ്ടാക്കിയിട്ടുള്ള മതഗ്രന്ഥങ്ങളിലും ആചാരങ്ങളിലും കാണാൻ ഉണ്ട്.

നോഹയുടെ കാലത്ത് ഉണ്ടായിരുന്ന ജാതിമതാചാരങ്ങളും വിശ്വാസങ്ങളും തന്നെയാണ് ലോകത്തിലുള്ള എല്ലാ മതങ്ങളും ഇന്നും ആചരിക്കുന്നത്. നോഹയുടെ മൂന്നു മക്കളുടെ പിൻതലമുറകളാണ് ലോകത്തിന്റെ നാനാഭാഗത്തേക്കും ചിതറപ്പെട്ടു താമസിക്കുന്നത്. ഈ പുസ്തകത്തിൽ അതിനെക്കുറിച്ച് പ്രതിപാദിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ ചേർക്കുന്നില്ല. ഇതു ഭംഗിക്കുവേണ്ടി പറയുന്നതല്ല. സത്യമതാണ്. ഇതു ഓരോരുത്തരേയും അറിയിക്കുക എന്നുള്ളതാണ് എന്റെ ദൗത്യം. ലോകം മുഴുവനും നോഹയുടെ സന്തതിപരമ്പരകളാണെന്നു ചരിത്രപരമായും ശാസ്ത്രീയമായും തെളിയിക്കപ്പെട്ടിട്ടുള്ള സത്യമാണ്. അതും ഈ പുസ്തകത്തിൽ നിന്നും വായിച്ചു മനസ്സിലാക്കാവുന്നതാണ്.

## മഹത്തായ സംസ്കാരം

യൂഫ്രട്ടീസ്-ടൈഗ്രീസ് നദീതടങ്ങളിൽ ഏതാണ്ട് 2500 വർഷങ്ങൾ കൊണ്ട് രൂപപ്പെടുത്തിയ മെസ്സപ്പെട്ടോമിയൻ സംസ്കാരം ലോകത്തിന് നൽകിയ സംഭാവനകൾ അമൂല്യമാണ്. കൃഷി, കച്ചവടം, ഭവനനിർമ്മാണം, കല, സാഹിത്യം, ശാസ്ത്രം തുടങ്ങി നിരവധി മേഖലകളിൽ ലോകത്തിന് അനശ്വര സംഭാവനകൾ അർപ്പിക്കപ്പെട്ട ഒരു കാലഘട്ടമായിരുന്നു അത്. ഇരുമ്പ്, നാണയങ്ങൾ, കുതിര, വണ്ടിച്ചക്രം എന്നിവയെല്ലാം ആദ്യമായി ഉപയോഗത്തിൽ വന്നത് ഇക്കാലത്താണ്. നൂൽനൂൽപ്പ്, നെയ്ത്ത്, വസ്ത്രനിർമാണം, ചക്രങ്ങൾ ഉപയോഗിച്ചുള്ള മൺപാത്രനിർമാണം, കച്ചവടം തുടങ്ങിയ തൊഴിലുകൾ ഇക്കാലത്ത് വളർച്ച പ്രാപിച്ചു. കന്നുകാലികളേയും കലപ്പകളേയും ഉപയോഗിച്ച് നിലമുഴുത് കൃഷിയിറക്കാൻ വൈദഗ്ദ്ധ്യം കാണിച്ചു.

മരണാനന്തര ജീവിതത്തിൽ വിശ്വസിച്ചിരുന്ന ഇവർ ഈജിപ്തുകാരെപ്പോലെ ശവക്കല്ലറകളിൽ ഭക്ഷ്യധാന്യങ്ങൾ അടക്കം ചെയ്തിരുന്നു. മൺപാത്രനിർമാണത്തിന് ആദ്യമായി കുലാലചക്രം ഉപയോഗിച്ചത് മെസ്സപ്പെട്ടോമിയക്കാരായിരുന്നു. വടക്കുനിന്നും കിഴക്കുനിന്നുമുള്ള അപരിഷ്കൃതരായ ആക്രമണകാരികളുടെ നിരന്തരമായ ആക്രമണം മൂലം ബി.സി. ആറ്, ഏഴ് നൂറ്റാണ്ടുകളിലാണ് ഈ സംസ്കാരം നാമാവശേഷമായത്.

# 15

# അസ്സീറിയാക്കാർ

മെസപ്പൊട്ടേമിയ സമതലത്തിൽ വടക്കുഭാഗത്ത് കിടക്കുന്നതും ഇന്നത്തെ ഇറാക്കിനോടു വടക്കുഭാഗത്ത് ചേർന്നുകിടക്കുന്ന വിശാലമായ പ്രദേശമാണ് അസ്സീറിയാ.

അസ്സീറിയൻ പ്രദേശത്ത് ടൈഗ്രീസ് നദി വ്യാപിച്ച് കിടക്കുന്നു. അതേ സമയം യൂഫ്രട്ടീസ് നദി ഒഴുകുന്ന പ്രദേശത്ത് തെക്ക് ബാബിലോണും സ്ഥിതിചെയ്യുന്നു. അസ്സീറിയായിക്കും ബാബിലോണിനും പ്രകൃതിദത്തമായ അതിരുകൾ ഒന്നുംതന്നെയില്ല.

ഈ രണ്ടു രാജ്യങ്ങളുടെയും ചരിത്രം പരിശോധിച്ചാൽ ഇവർ തമ്മിൽ എന്നും തുടർച്ചയായി ബന്ധപ്പെട്ടാണ് ഇരുന്നുകൊണ്ടിരുന്നത് എന്ന് കാണാം. പ്രകൃതിദത്തമായ അതിരുകൾ ഇല്ലാതിരുന്നതിനാൽ രണ്ടു രാജ്യങ്ങളും പൊതുവായി തന്നെ അതിരുകൾ ഇല്ലാതെ ഉപയോഗിച്ചുകൊണ്ടിരുന്നു.

രണ്ടു രാജ്യങ്ങളുടെയും കാലാവസ്ഥ രണ്ടു രീതിയിലായിരുന്നു. ബാബിലോണിയരേക്കാൾ ഉത്സാഹശീലരും അക്രമപ്രവണതയുള്ളവരുമായിരുന്നു അസ്സീറിയാക്കാർ. അസ്സീറിയാ മലമ്പ്രദേശങ്ങളായിരുന്നു. ജനങ്ങൾ ആജാനുബാഹുക്കളും ഇരുണ്ട നിറമുള്ളവരും കട്ടിയുള്ള പുരികത്തോടു കൂടിയവരും താടിരോമം വളർത്തുന്നവരും ഉയർന്ന നാസികയുള്ളവരുമാണ്.

അസ്സീറിയായുടെ തലസ്ഥാനമായ അശൂർ ടൈഗ്രീസ് നദിയുടെ പടിഞ്ഞാറുവശത്ത് ആയിരുന്നു. അതേ സമയത്ത് ഏറ്റവും പ്രധാനപ്പെട്ട തലസ്ഥാനം നിനവേ ആയിരുന്നു.

ഒരു വ്യാപാരമാർഗ്ഗം (Trade route) മെഡിറ്ററേനിയൻ പ്രദേശത്തേക്കും ഏഷ്യാമൈനറിലേക്കും ഉണ്ടായിരുന്നു. മറ്റു പ്രദേശത്തേക്കും ഈ വ്യാപാരമാർഗ്ഗം ഉണ്ടായിരുന്നതുകൊണ്ട് ഇവർക്ക് യുദ്ധത്തിനു പോകുന്നതിന് അത് വളരെ പ്രയോജനം ചെയ്തു.

സുമേറിയക്കാരും ബാബിലോണിയരും രൂപപ്പെടുത്തിയ സാംസ്കാരിക നേട്ടങ്ങളെ ചെത്തിമിനുക്കി മെച്ചപ്പെടുത്തി ഭാവി

തലമുറയ്ക്ക് പകർത്തി നൽകിയെന്നതാണ് ലോകസംസ്കാരത്തിന് അസ്സീറിയ നൽകിയ സംഭാവന. ബി.സി. 1169 മുതൽ ബി.സി. ഏഴാം നൂറ്റാണ്ടിന്റെ അവസാനം വരെയായിരുന്നു അസീറിയൻ സംസ്കാരത്തിന്റെ കാലഘട്ടം.

ശാസ്ത്രത്തിലും കലയിലും അവർ പിൻതലമുറയെ കടത്തിവെട്ടി. വൃത്തത്തെ ആദ്യമായി 360 ഡിഗ്രികളാക്കി ഭാഗിച്ചത് അസ്സീറിയക്കാരാണത്രെ! അവർ പുതുതായി അഞ്ച് ഗ്രഹങ്ങൾ കണ്ടെത്തി. ഗ്രഹണങ്ങളെ മുൻകൂട്ടി കാണാനും പ്രവചിക്കാനും അവർ സമർത്ഥരായിരുന്നു. ജ്യോതിഷത്തിൽ അവർ വിലപ്പെട്ട സംഭാവനകൾ നൽകി.

വൈദ്യശാസ്ത്രത്തിലെ പല കണ്ടുപിടിത്തങ്ങൾക്കും അവർ തുടക്കമിട്ടു. പല രോഗങ്ങളുടെയും അടിസ്ഥാന കാരണങ്ങൾ കണ്ടെത്തുകയും അഞ്ഞൂറിലധികം ഔഷധങ്ങളുടെ ഉപയോഗം കണ്ടെത്തുകയും ചെയ്തു. വാസ്തുശിൽപകലയിലും അവർ അഗ്രഗണ്യരായിരുന്നു.

## അസ്സീറിയൻ മതം

അസ്സീറിയാക്കാരുടെ മതം (പൈതൃകമായി) ബാബിലോണിൽ നിന്നും ലഭിച്ചതാണ്. അവരുടെ രാജ്യത്തിന്റെ അത്യുന്നത ദൈവം ആശൂർ ആയിരുന്നു. അതേസമയത്ത് ബാബിലോൺ ആയിരുന്നു അവരുടെ പ്രധാന മതകേന്ദ്രം.

നാശോന്മുഖമായി കിടന്ന ഒരു അസീറിയൻ കൊട്ടാരത്തിന്റെ ഭാഗത്തുനിന്നു മണ്ണിനടിയിൽ നിന്നു കിട്ടിയ ഒരു സീലിൽ മൂന്നു തലകൾ കാണാൻ കഴിഞ്ഞതിൽ നിന്നും ഇവർ ത്രിത്വവിശ്വാസികളായിരുന്നു എന്നു മനസ്സിലാകുന്നു. കൂടാതെ അഞ്ചു ദൈവങ്ങളെ – ത്രിത്വംപോലെ ആരാധിച്ചിരുന്നു എന്നും തെളിവുകൾ കിട്ടിയിട്ടുണ്ട്. ഇതെല്ലാം ബാബിലോണിൽ നിന്നും പൈതൃകമായി കിട്ടിയതായിരിക്കാനാണ് സാദ്ധ്യത. കാരണം ഇവരുടെ പ്രധാന മതത്തിന്റെ സ്രോതസ് ബാബിലോണായിരുന്നതിനാലാണ്. ഇവയൊക്കെ കൂടാതെ ഇവർക്ക് അനേകം ദൈവങ്ങൾ ഉണ്ടായിരുന്നു.

അസീറിയക്കാർ എല്ലാ വസ്തുക്കളും സചേതനമാണ് അഥവാ ജീവനുള്ളതാണെന്നാണ് വിശ്വസിക്കുന്നത്. അതായത് എല്ലാം

ചൈതന്യദായക വസ്തുക്കളാണെന്ന്. അവയെ ആരാധിച്ചാൽ അതിൽ നിന്നും ചൈതന്യം ലഭിക്കും എന്നു ചുരുക്കം.

അസീറിയക്കാർ യുദ്ധത്തിന് പോകുന്ന സമയത്ത് അവരുടെ മതത്തിന്റെ സ്വാധീനം കാണാവുന്നതാണ്. അവരുടെ എല്ലാ ദൈവങ്ങളെയും അവർ എടുത്തുകൊണ്ടാണ് യുദ്ധത്തിന് പോയ്ക്കൊണ്ടിരുന്നത്. മരത്തിലോ ലോഹത്തിലോ ഉണ്ടാക്കിയ ദൈവങ്ങളുടെ രൂപങ്ങൾ പിടിക്കത്തക്കരൂപത്തിലുള്ള പിടികളിൽ പിടിച്ചുകൊണ്ടാണ് നടന്നുപോകുന്നത്. സൈന്യങ്ങൾക്കൊപ്പം മുൻപന്തിയിൽ പുരോഹിതന്മാരും ദൈവങ്ങളും എല്ലാവരും ചേർന്നാണ് യുദ്ധത്തിനു പോകുന്നത്. നമ്മുടെ പള്ളികളിലെ പെരുന്നാളിന് നടത്തുന്ന റാസ പോലെ. റാസായ്ക്ക് കുരിശും മറ്റും എടുത്തുകൊണ്ട് മുമ്പിൽ പിടിച്ചുകൊണ്ടു നടക്കും. റോമൻ കത്തോലിക്കർ അവരുടെ പുണ്യവാളന്മാരുടെയും മാതാവിന്റെയും രൂപങ്ങൾ എടുത്തുകൊണ്ടാണല്ലോ റാസയ്ക്ക് പോകുന്നത്. അതേപ്രകാരമാണ് അസീറിയൻ സൈന്യങ്ങൾ യുദ്ധത്തിന് പോകുന്നതും യുദ്ധം ചെയ്യുന്നതും. കൂടാതെ പുരോഹിതന്മാർ ദൈവങ്ങളെ ഇടയ്ക്കിടയ്ക്ക് യുദ്ധം ചെയ്യുന്നതിനുവേണ്ടി ക്ഷണിച്ചു വിളിച്ചു വരുത്തും. 'സ്വാമിയെ ശരണം വിളി' ഇവിടെ സ്മരിക്കാം. അതുപോലെ വിളിച്ചുകൊണ്ടിരിക്കും.

യുദ്ധത്തിൽ കൊള്ളമുതലുകൾ വീതം ചെയ്യുന്നതിനു മുമ്പ് പുരോഹിതന്മാർക്ക് പ്രത്യേക വിഹിതം കൊടുക്കുമായിരുന്നു (The Book Ancient Cities by W. B. Wright, p. 25).

അസീറിയ എന്ന പേര് രാജ്യത്തിനു ലഭിച്ചത് ശേമിന്റെ മകൻ ആശൂറിൽ നിന്നാണ്. ശേമിന്റെ പുത്രന്മാർ ഏലാം, അശൂർ, അർപ്പക്ഷാദ്, ലൂദ് എന്നിവരാണെന്ന് വി. വേദപുസ്തകത്തിൽ കാണുന്നു (ഉൽപ. 10:22).

ശീനാർ ദേശത്ത് നിന്ന് ആശൂർ പുറപ്പെട്ടു. നിനവേ, രെഹോബോത്ത് പട്ടണം ....... പണിതു (ഉൽപ. 10:10, 11).

ദാവീദിന്റെയും ശലോമോന്റെയും ഭരണകാലത്ത് അസീറിയയ്ക്കും അതിന്റെ പ്രതാപകാലമായിരുന്നു എന്നുള്ള ചരിത്രരേഖകൾ കണ്ടെത്തിയിട്ടുണ്ട്. ഏതാണ്ട് ബി.സി. 1000 ആണ്ടിനടുത്ത കാലങ്ങളിലെ ആയിരക്കണക്കിന് ചരിത്രരേഖകൾ ആശൂറിൽ നിന്നു

മൺഫലകങ്ങളിൽ (Clay Tablets) കണ്ടുകിട്ടിയിട്ടുണ്ട്. ആശൂറിലെ അനേക രാജാക്കന്മാരുടെ ഭരണകാലം അതിൽനിന്നും മനസ്സിലാക്കാൻ കഴിയും. ആശൂറിലെ ഭരണാധികാരികൾ ഇസ്രായേലിൽ നിന്നും ആളുകളെ പിടിച്ചുകൊണ്ടു പോയ കാര്യം നമ്മൾ മനസ്സിലാക്കിയിട്ടുണ്ടല്ലോ. ആശൂർ ഒരു വൻ ശക്തിയായിരുന്നു എന്നുള്ളത് അതിൽ നിന്നും മറ്റും മനസ്സിലാക്കാവുന്നതാണ്.

ഇസ്രായേലിനെ പിടിച്ചതു കൂടാതെ ആശൂർ രാജാവായ സെൻഹെരിബ് യഹൂദയിലെ ഉറപ്പുള്ള എല്ലാ പട്ടണങ്ങളിലേക്കും പുറപ്പെട്ടു (ബി.സി. 732-731). 2 രാജാ. 18-ാം അദ്ധ്യായം വായിക്കുക. ഇതിൽ നിന്നെല്ലാം ഇവർ വലിയ ശക്തിയായിരുന്നു എന്നു മനസ്സിലാക്കാൻ പ്രയാസമില്ല. കാലക്രമത്തിൽ അസ്സീറിയായുടെ ശക്തി ക്ഷയിക്കുകയും ബാബിലോൺ ശക്തി പ്രാപിക്കുകയും ചെയ്തു. ഇതെല്ലാം ബൈബിളിൽ നിന്നും കുറെയൊക്കെ മനസ്സിലാക്കാവുന്നതാണ്. ലോകത്തിലെ ഏറ്റവും വലിയ സാമ്രാജ്യശക്തിയായിരുന്നു അസീറിയാ. ക്രമേണ ബാബിലോൺ പ്രബല ശക്തിയായിത്തീർന്നു. അതോടുകൂടി അസ്സീറിയാ തകർന്നു തരിപ്പണമായി.

# 16

# ശമറിയാക്കാർ

ശലോമോൻ രാജാവിന്റെ കാലശേഷം അദ്ദേഹത്തിന്റെ മകൻ റഹോബയാം യിസ്രായേലിന്റെ ഭരണം ഏറ്റെടുത്തെങ്കിലും രാജ്യത്തെ ഒന്നായി കൊണ്ടുപോകാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. റഹോബയാമിന്റെ ഭരണവൈകല്യം മൂലം രാജ്യം രണ്ടായി പിളർന്നു. പത്തു ഗോത്രങ്ങൾ അദ്ദേഹത്തിന്റെ ഭരണത്തിൽ നിന്നു വിട്ടുപിരിഞ്ഞ് വടക്ക് യിസ്രായേൽ എന്ന പേരിൽതന്നെ സ്വതന്ത്ര രാഷ്ട്രമായി പ്രഖ്യാപിച്ചു.

യെറുശലേം ദേവാലയം സ്ഥിതിചെയ്തിരുന്ന പഴയ യിസ്രായേലിന്റെ തെക്ക്, യൂദാ രാഷ്ട്രം എന്ന പേരിൽ (രണ്ടു ഗോത്രങ്ങൾ – അതായത് യൂദാ ഗോത്രവും ബെന്യാമിൻ ഗോത്രവും മാത്രമായി) ശലോമോന്റെ മകൻ റഹോബയാം ഭരണത്തിൽ തുടർന്നു.

ഇസ്രായേൽ ഗോത്രത്തിൽ പിന്നീട് സംഭവിച്ച കാര്യമാണ് ഇവിടെ പറയാൻ ഉദ്ദേശിക്കുന്നത്. ബി.സി. 740 ആയപ്പോഴേക്കും വിഘടിതമായി നിന്ന യിസ്രായേലിനെ അസ്സീറിയാക്കാർ ആക്രമിച്ചു. അക്കാലത്തെ വൻശക്തി അസ്സീറിയക്കാർ ആയിരുന്നു.

“യിസ്രായേൽ രാജാവായ ഏലായുടെ മകൻ ഹോശയായുടെ ഏഴാം ആണ്ടായി ഹെസക്കിയാ രാജാവിന്റെ നാലാം ആണ്ടിൽ അശൂർ (അസീറിയ) രാജാവായ ശൽമനേസാർ ശമര്യയുടെ (ഇസ്രയേൽ) നേരെ പുറപ്പെട്ടു വന്നു അതിനെ നിരോധിച്ചു. മൂന്നു സംവത്സരം കഴിഞ്ഞശേഷം അവർ അതു പിടിച്ചു. അശൂർ രാജാവ് യിസ്രായേലിനെ അശൂരിലേക്ക് പിടിച്ചുകൊണ്ടുപോയി. ഹലക്കിലും ഗോസാൻ നദീതീരത്തുള്ള ഹാബോരിലും മേദ്യരുടെ പട്ടണങ്ങളിലും പാർപ്പിച്ചു.

യിസ്രായേലിൽ (വടക്ക്) അസീറിയക്കാർ പിടിച്ചുകൊണ്ടുപോയ യിസ്രായേൽ താമസിച്ചിരുന്ന സ്ഥലത്തെയാണ് ശമറിയാ എന്നറിയപ്പെടുന്നത്. അതുകൊണ്ട് ശമറിയാ എന്നു പറഞ്ഞാൽ യിസ്രായേൽ രാജ്യം മുഴുവൻ എന്നു ധരിക്കരുത്. യിസ്രായേലിലെ ഒരു പ്രത്യേക പ്രദേശം എന്നു കരുതിയാൽ മതി.

അസ്സീറിയക്കാർ ശമറിയായിൽ ഉണ്ടായിരുന്ന എല്ലാവരേയും തീർത്തും പിടിച്ചുകൊണ്ടുപോയി എന്നു ധരിക്കരുത്. അത് സാധ്യമായില്ല. അതിൽ നല്ലൊരുഭാഗം ആളുകളെ മാത്രമേ കൊണ്ടുപോയുള്ളു. ഒരു ഭാഗം അപ്പോഴും ഇസ്രായേൽക്കാർ അവിടെ സ്ഥിരതാമസക്കാരായി ബാക്കി ഉണ്ടായിരുന്നു.

അസീറിയക്കാർ അവരുടെ രാജ്യത്തുനിന്നും പകരം ആളുകളെ ശമറിയായിലും കൊണ്ടുപാർപ്പിച്ചു. ഈ വന്ന പുതിയ വിദേശികളും നാട്ടിൽ ഉണ്ടായിരുന്ന യിസ്രായേൽക്കാരും ചേർന്ന് ഒരു സങ്കരജാതിയായി കാലക്രമത്തിൽ ആയിത്തീർന്നു. ഈ സങ്കരവർഗ്ഗത്തെയാണ് ശമരിയാക്കാർ എന്നു വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്നത്. ഇവർ ശമറിയ-ശേഖേം എന്നിവിടങ്ങളിലായി പാർത്തിരുന്നു. ഇവർക്ക് യഹൂദരുമായി സമ്പർക്കം ഇല്ലായിരുന്നു. അവർ യെരുശലേമിൽ പോകയില്ലായിരുന്നു. അവരുടെ ദൈവം വേറെ ആയിരുന്നു. ഗെരസീം മലയിലായിരുന്നു അവരുടെ ദൈവം. ബൈബിൾ പോലും അവർ തിരുത്തി എഴുതി.

ശേഖേമിൽ വച്ച് കർത്താവ് ശമറിയാക്കാരി സ്ത്രീയോട് വെള്ളം ആവശ്യപ്പെടുന്നു. അവിടെവച്ച് അവളുടെ സംഭാഷണത്തിൽ നിന്നും മനസ്സിലാകുമല്ലോ അവരുടെ വിശ്വാസത്തെപ്പറ്റി. യേശു ഇവരോട് യഹൂദരെപ്പോലെ ശത്രുത പുലർത്തിയിരുന്നില്ല. കാരണം, ശമറിയായിൽ കൊണ്ടുവരപ്പെട്ട ജനങ്ങളും, ഇവിടെ ഉണ്ടായിരുന്ന ജനങ്ങളും എല്ലാംതന്നെ ശേമിന്റെ വർഗ്ഗം തന്നെ ആയിരുന്നു. ഒരു അപ്പന്റെ മക്കൾ, അവരെ വേർതിരിച്ചു കർത്താവിനു കാണാൻ കഴിഞ്ഞില്ല. അതുകൊണ്ട് നല്ല ശമറിയാക്കാർ എന്ന് അവരെ കർത്താവ് വിളിച്ചു. അവരുടെ നന്മകളെ ഉദാഹരിച്ച് ശമറിയാക്കാരന്റെ ഉപമ കർത്താവ് പറഞ്ഞു. വഴിയിൽ മുറിവേറ്റു കിടന്ന വഴിയാത്രക്കാരനെ ശുശ്രൂഷിച്ചതും സത്രത്തിൽ കൊണ്ടുപോയി ഏൽപിച്ചതും ശമറിയാക്കാരൻ ആണെന്നുള്ള കഥ യഹൂദന്റെ മനസാക്ഷിയില്ലായ്മയെക്കുറിച്ചുള്ള കർത്താവിന്റെ വിമർശനം കൂടിയാണ്.

# 17

# ഡയസ്പോറാ
# കാണാതെപോയ ആടുകൾ

**(മത്താ. 10:6; 15:24)**

ബാബിലോണിയൻ അടിമത്വത്തിനുശേഷം ചിതറിച്ച് വിടപ്പെട്ട യഹൂദരേയും അപ്പോസ്തോല യുഗത്തിൽ പലസ്തീനു വെളിയിൽ താമസിച്ചിരുന്ന യഹൂദരെയും കുറിച്ചു പറയുന്നത് 'കാണാതെ പോയ ആടുകൾ' എന്നാണ്.

ഇന്ന് കേരളത്തിലുള്ള മലയാളികൾ ലോകമൊക്കെയും ചിതറി താമസിക്കുന്നുണ്ട്. അവർ തൊഴിൽ തേടി പോയി അന്യരാജ്യങ്ങ ളിൽ സ്ഥിരമായി താമസിക്കുന്നവർ ആണ്. അവരെ സംബന്ധിച്ചു ഡയസ്പോറാ എന്ന വാക്ക് ഉപയോഗിക്കാൻ കഴിയുമോ എന്ന് എനിക്കറിയില്ല.

എന്നാൽ യഹൂദന്റെ സ്ഥിതി അതായിരുന്നില്ല. അവനെ അസീ റിയക്കാരും ഈജിപ്റ്റുകാരും ബാബിലോണിയക്കാരും മറ്റും ബല മായി പിടിച്ചുകൊണ്ടുപോയി അടിമകളെപ്പോലെ പണി എടുപ്പിച്ചു. പഴയനിയമകാലം മുതൽ മറ്റു ദേശങ്ങളിൽ താമസിച്ചിരുന്ന അവർ, തലമുറകളായി തിരിച്ചുപോകുന്നതിന് മാർഗ്ഗമില്ലാതെ താമസിച്ചു കൊണ്ടിരുന്നു. അങ്ങനെയുള്ള യഹൂദന്മാർ ലോകം മുഴുവൻ നൂറ്റാ ണ്ടുകളായി താമസിച്ചിരുന്നവരെയാണ് ഡയസ്പോറാ എന്ന വാക്കു കൊണ്ട് വിശേഷിപ്പിക്കുന്നത്. മലയാളികളുടെ സ്ഥിതി അങ്ങനെ യല്ലല്ലോ. അവർക്ക് ജോലി കളഞ്ഞ് എപ്പോൾ വേണമെങ്കിലും സ്വന്ത രാജ്യത്തേക്കു മടങ്ങിവരാനുള്ള സ്വാതന്ത്ര്യമുണ്ടല്ലോ. അതു കൊണ്ടാണ് ഇവരെക്കുറിച്ച് ഈ വാക്ക് ഉപയോഗിക്കുവാൻ കഴി യുമോ എന്നു സംശയം പ്രകടിപ്പിച്ചത്.

വി. മത്തായിയുടെ സുവിശേഷം 15-ാം അദ്ധ്യായം 21 മുതൽ 28 വരെയും 10-ാം അദ്ധ്യായം 1 മുതൽ 6 വരെയും ഉള്ള വാക്യങ്ങൾ ഇവിടെ പ്രസക്തമാണ്.

യേശു തന്റെ 12 ശിഷ്യന്മാരെയും അടുക്കൽ വിളിച്ചു. അശുദ്ധാ

ത്മാക്കളെ പുറത്താക്കുവാനും സകലവിധ ദീനവും വ്യാധിയും പൊറുപ്പിക്കുവാനും അവർക്ക് അധികാരം കൊടുത്തു. "ജാതികളുടെ അടുക്കൽ പോകാതെയും ശമര്യരുടെ പട്ടണത്തിൽ കടക്കാതെയും യിസ്രയേൽ ഗൃഹത്തിലെ കാണാതെപോയ ആടുകളുടെ അടുക്കൽ തന്നെ ചെല്ലുവീൻ" എന്ന് കല്പിച്ചു (മത്താ. 10:1–6).

യേശു അവിടം വിട്ടു സോർ, സീദോൻ എന്ന പ്രദേശങ്ങളിലേക്ക് വാങ്ങിപ്പോയി. ആ ദേശത്തുനിന്നു ഒരു കനാന്യസ്ത്രീ വന്ന് 'എന്റെ മകൾക്ക് ഭൂതോപദ്രവം കഠിനമായിരിക്കുന്നു.....' അതിന് യേശു, 'യിസ്രായേൽ ഗൃഹത്തിലെ കാണാതെപോയ ആടുകളുടെ അടുക്കലേക്ക് അല്ലാതെ എന്നെ അയച്ചിട്ടില്ല' (മത്താ. 15:24) എന്ന് മറുപടി പറയുന്നു.

ഈ രണ്ടു വേദഭാഗങ്ങളിലും യേശു കാണാതെപോയ ആടുകൾ എന്നു പറയുന്നു. ആരാണ് യിസ്രായേലിലെ കാണാതെപോയ ആടുകൾ?

2 രാജാ. 18:11–ൽ ശമര്യാ പിടിക്കപ്പെട്ടു എന്ന് കാണുന്നു. അശൂർ രാജാവ് യിസ്രായേല്യരെ അശൂരിലേക്ക് പിടിച്ചുകൊണ്ടുപോയി. ഗോസാൻ നദി തീരത്തുള്ള ഹാബോരിലും മേദ്യരുടെ പട്ടണങ്ങളിലും പാർപ്പിച്ചു. യിസ്രായേലിലെ ശമര്യയുടെ ശേഖേമിന്റെ പ്രദേശത്തു നിന്നായി ബി.സി. 722–ൽ സാർഗോൻ രണ്ടാമനായ അശൂർ രാജാവാണ് ഇവരെ കൊണ്ടുപോയത്. ഒരു കണക്കുപ്രകാരം 27290 പേരെയാണ് അയാൾ കൊണ്ടുപോയത്. ഇവരെ യിസ്രായേലിലെ പത്തു ഗോത്രങ്ങൾ എന്നാണ് വിളിക്കുന്നത്.

കൂടാതെ നെബുക്കദനേസർ ചക്രവർത്തി ബാബിലോണിയായിലേക്ക് ബി.സി. 607–597 വരെ കാലഘട്ടത്തിൽ ഏകദേശം 80,000 യഹൂദരെ യഹൂദായിൽ നിന്നും കടത്തിക്കൊണ്ടുപോയി. യഹൂദാ ഗോത്രത്തിൽ നിന്നും ബെന്യാമിൻ ഗോത്രത്തിൽ നിന്നും. ഈ രണ്ടു ഗോത്രങ്ങൾ ആയിരുന്നു യൂദാ രാജ്യത്ത്. യെറുശലേം ദേവാലയം അവിടെ ആയിരുന്നു. അവിഭക്ത യിസ്രായേലിന്റെ തലസ്ഥാനം, ദാവീദ് സ്ഥാപിച്ച രാജ്യത്തിന്റെ തലസ്ഥാനം അവിടെ ആയിരുന്നു. ശലോമോൻ പണിത ദേവാലയവും യൂദായിൽ ആയിരുന്നു. പിന്നീട് ശലോമോന്റെ കാലശേഷമാണ് രാജ്യം രണ്ടായി വിഭജിക്കപ്പെട്ടത്. യൂദായിൽ രണ്ടു ഗോത്രങ്ങളും യിസ്രായേലിൽ

10 ഗോത്രങ്ങളും. യൂദായുടെ ഭരണം ശലോമോന്റെ പുത്രൻ റെഹോബയാമും യിസ്രായേലിന്റെ ഭരണം യരോബയാമും ആദ്യകാലത്തു ഭരിച്ചു.

യിസ്രായേലിൽ നിന്ന് എന്നു പറഞ്ഞാൽ രണ്ടു രാജ്യത്തെയും സംബന്ധിച്ചാണ് കർത്താവ് ഉദ്ദേശിച്ചത്; 12 ഗോത്രങ്ങളെയും. വർഷങ്ങളോളമായി യഹൂദന്മാർ പല കാലങ്ങളിലായി പല സാഹചര്യത്തിലും ലോകത്തിന്റെ നാനാഭാഗത്തേക്കും ചിതറപ്പെട്ടിരുന്നു. ഈജിപ്റ്റുകാർ ധാരാളംപേരെ യുദ്ധംചെയ്തു അടിമകളായി കൊണ്ടുപോയിട്ടുണ്ട്. റോമാക്കാർ എ.ഡി. 70–ൽ ദേവാലയം പിടിച്ചടക്കി നശിപ്പിച്ചപ്പോൾ യഹൂദർ ലോകത്തിന്റെ നാനാഭാഗത്തേക്കും ഓടിപ്പോയിട്ടുണ്ട്. റോമാക്കാരനായ വെസ്പേഷ്യന്റെ കാലത്ത് എ.ഡി. 67–ൽ എസ്സിൻകാർ എല്ലാം ഉപേക്ഷിച്ചു ഓടിപ്പോയിട്ടുണ്ട്. ഗ്രീക്കുകാരുടെ പടയോട്ടത്തിന്റെ ഫലമായി യഹൂദനു ഓടിപ്പോകേണ്ടി വന്നിട്ടുണ്ട്.

ചുരുക്കത്തിൽ യിസ്രായേലിൽ നിന്നും ലോകത്തിന്റെ നാനാഭാഗത്തും ഇവർ ചിതറപ്പെട്ടു കിടക്കുകയായിരുന്നു. ഇവരെ അന്വേഷിച്ചാണ് കർത്താവും ശിഷ്യന്മാരും പലസ്തീൻ നാടിന്റെ പുറത്തേക്കു പോയത്. ഇവരെ അന്വേഷിക്കുന്നതിനുവേണ്ടിയാണ് കർത്താവിന്റെ കാലശേഷവും ശിഷ്യന്മാരെ നറുക്കു മൂലം എല്ലാ ഭൂഖണ്ഡങ്ങളിലേക്ക് അയയ്ക്കുന്നത്.

മാർത്തോമ്മായ്ക്ക് ഇന്ത്യയാണ് നറുക്കു മൂലം കിട്ടിയതെന്നു പാരമ്പര്യം പറയുന്നു. ഇന്ത്യയുടെ വടക്കു ഭാഗത്തും തെക്കു ഭാഗത്തും മാർത്തോമ്മായും കൂട്ടരും വന്ന് ആദ്യം സുവിശേഷം അറിയിക്കുന്നതും ക്രിസ്ത്യാനികളായിതീരുന്നതും യഹൂദന്മാരായിരുന്നു എന്നുള്ള കാര്യം ഞാൻ *യഹൂദൻ മുതൽ നസ്രാണി വരെ* എന്ന പുസ്തകത്തിൽ എഴുതിയിട്ടുണ്ട്. അതു വായിച്ചാൽ കൂടുതൽ വിവരങ്ങൾ മനസ്സിലാക്കാവുന്നതാണ്. കാണാതെ പോയ ആടുകളായിരുന്നു മേൽപറഞ്ഞവർ.

# 18

# അബ്രഹാമിന്റെ പരമ്പര

1. അബ്രഹാമിന്റെ പുത്രൻ ഇസഹാക്ക്. ഇസഹാക്കിൽ നിന്ന് - പുത്രൻ യാക്കോബിൽ നിന്ന് യിസ്രായേൽ ജാതി ഉത്ഭവിക്കുന്നു. അതായത് യഹൂദമതം ഉണ്ടാകുന്നു.

2. അബ്രഹാമിന്റെ പുത്രൻ ഇസഹാക്കിന്റെ പുത്രൻ യാക്കോബ്. യിസഹാക്കിന്റെ പുത്രൻ യാക്കോബ് എന്ന യിസ്രായേലിന്റെ പരമ്പരയിൽ യേശു ജനിക്കുന്നു, ക്രിസ്തുമതം ഉണ്ടാകുന്നു.

3. അബ്രഹാമിന്റെ മകൻ യിസ്മയേൽ. യിസ്മയേൽ സന്തതി പരമ്പരയിൽ മുഹമ്മദ് നബി ജനിക്കുന്നു. മുഹമ്മദ് മതം രൂപപ്പെടുന്നു.

മേൽപറഞ്ഞ മൂന്നു മതങ്ങളും അതായത് യഹൂദമതവും ക്രിസ്തുമതവും മുഹമ്മദു മതവും അബ്രഹാമിന്റെ വംശപരമ്പരയിൽ നിന്നുമാണ് ഉണ്ടായിട്ടുള്ളത്. അഥവാ അബ്രഹാമിൽ നിന്നുമാണ് ഉണ്ടായത്. ഈ മൂന്നു മതങ്ങളും സെമിറ്റിക് മതങ്ങളുമാണ്. നോഹയുടെ പുത്രൻ ശേമിന്റെ സന്തതിപരമ്പരകളെയാണ് സെമിറ്റിക്ക് എന്നു പറയുന്നത്.

ഈ മൂന്നു മതങ്ങളുടെയും പിതാവായ അബ്രഹാമിന്റെ പേരിന് ചില അർത്ഥങ്ങൾ ഉണ്ട്.

**1. ABRAHAM**

AB = Abo = പിതാവ്.

BR = BRO = പുത്രൻ.

RAHA = Ruha = പരിശുദ്ധാത്മാവ്.

അബ്രഹാം സുറിയാനിയിൽ അബോറോഹോം എന്നാണ് ശബ്ദം.

ആബോ/ബ്രോ/റൂഹോ.

പിതാവ് പുത്ര പരിശുദ്ധാത്മാവ് എന്നാണ് അബ്രഹാം എന്ന

പേരിന്റെ അർത്ഥം. അതായത് ത്രിത്വം എന്ന്. ഈ പേരിന്റെ അർത്ഥം എത്ര അർത്ഥവത്താണ്. അബ്രഹാം ഈ മൂന്നു മതങ്ങളുടെയും അഥവാ ജാതികളുടെയും പിതാവു തന്നെയാണ്.

## 2. അബ്രഹാം

അബ്രഹാമിൽ നിന്നും ആദ്യത്തെ എ അക്ഷരം ഒന്നു വേർപെടുത്തി വായിച്ചു നോക്കുക. ബ്രഹാം: ബ്രഹ്മാവ് എന്ന് അതിൽ ഉണ്ട്. ഹിന്ദുക്കൾക്ക് അബ്രഹാം ബ്രഹ്മാവാണ്. അബ്രഹാമിന്റെ സന്തതിപരമ്പരകളെ എബ്രായർ എന്നാണ് അറിയപ്പെടുന്നത്. ഇതു കൂടാതെ എബ്രായർ എത്ര വർഗ്ഗങ്ങൾ അഥവാ ജാതികൾ ഉണ്ടെന്ന് അറിയാമോ? ഈ ലേഖനം അതിനെക്കുറിച്ചാണ് പ്രതിപാദിക്കുന്നത്.

ആദ്യമായി അബ്രഹാമിന്റെ ആദ്യജാതൻ ഇസ്മയേലിന്റെ വംശപരമ്പരയായ ഇസ്മയേല്യരെ കുറിച്ചു നമുക്കു മനസ്സിലാക്കാം.

## യിശ്മായേല്യർ

യിശ്മായേലിനും യാക്കോബിനെപ്പോലെ 12 മക്കൾ. അവരും യിസ്രായേൽ ഗോത്രങ്ങളെപ്പോലെ 12 ഗോത്രങ്ങളായിരുന്നു. ഈ 12 ഗോത്രങ്ങളും അറേബ്യയിൽ വളർന്നു പന്തലിച്ചു. ഉൽപത്തി പുസ്തകത്തിൽ ഇതെല്ലാം എഴുതിയിട്ടുണ്ട്. വായിക്കുക.

യിശ്മയേലിന്റെ പുത്രന്മാരുടെ പേരുകൾ: 1. നെബയോത്ത്, 2. കേദാർ, 3. അദ്ബയേൽ, 4. പിബ്ശാം, 5. മിശ്മാ, 6. ഭൂമ, 7.മശമഹ ദാദ്, 8. തേമ, 9. യന്തൂർ, 10. നാഫീശ്, 11. കേദുമ (ഉൽപ. 25:14, 15).

ഹവീല തുടങ്ങി ആശൂരിലേക്ക് പോകുന്ന വഴിയിൽ മിസ്രയീമിനു കിഴക്കുള്ള ശൂർ വരെ അവർ കൂടിയിരുന്നു (ഉൽപ. 25:18). അതായത് അറേബ്യൻ പ്രദേശത്തായിരുന്നു മേൽപറഞ്ഞ സ്ഥലങ്ങൾ.

യിശ്മായേലിന്റെ രണ്ടാമത്തെ പുത്രന്റെ പിൻഗാമികളിൽ നിന്നു ജനിച്ച മഹാനാണ് ഇസ്ലാം മതസ്ഥാപകൻ മുഹമ്മദു നബി.

അബ്രഹാമിന്റെ മകൻ ഇസഹാക്കിന്റെ മകൻ യാക്കോബിന്റെ സന്തതിപരമ്പരയിൽ നിന്നും യേശുക്രിസ്തുവും ജനിച്ചു. രണ്ടു മതസ്ഥാപകന്മാരും അബ്രാഹാമ്യർ അല്ലെങ്കിൽ ഹിബ്രൂസ് അല്ലെങ്കിൽ എബ്രായർ.

## യിസ്രായേല്യർ - ഏദോമ്യർ

അബ്രഹാമിന് സാറായിൽ നിന്നു ജനിച്ച യാക്കോബിന്റെ പിൻതലമുറക്കാരാണ് ഇസ്രായേല്യർ.

അബ്രഹാമിന് സാറായിൽ നിന്നു ജനിച്ച ഏശാവിന്റെ പിൻതലമുറക്കാരാണ് ഏദോമ്യർ.

യേശു ജനിച്ചപ്പോൾ ഉണ്ടായിരുന്ന യെരുശലേമിലെ രാജാവായിരുന്ന ഹേരോദാവ് ഏദോമ്യ കുലത്തിൽ പെട്ടവനായിരുന്നു. അതുകൊണ്ടായിരുന്നു യഹൂദന്മാർക്ക് ഹേരോദാവിനോടു വിരോധം ഉണ്ടായിരുന്നത്. ഒരു പുതിയ രാജാവ് ജനിച്ചിരിക്കുന്നു എന്ന് വിദ്വാന്മാരിൽ നിന്നും അറിവു കിട്ടിയപ്പോൾ "യഹൂദന്മാർക്ക് പുതിയ രാജാവോ?" എന്ന് അദ്ദേഹം അതിശയിച്ചു. അതുകൊണ്ടാണ് അദ്ദേഹം പരിഭ്രമിച്ചതും ശിശുക്കളെ കൊല ചെയ്തതും. യേശുവിനെ ഇല്ലായ്മ ചെയ്യുവാൻ വേണ്ടിയായിരുന്നല്ലോ ആ കൃത്യം ചെയ്തത്. പക്ഷേ, യൗസേഫ് മറിയാമിനെയും ശിശുവിനെയും കൂട്ടിക്കൊണ്ട് മിസ്രയീമിലേക്ക് ഓടിപ്പോയതുകൊണ്ട് യേശു രക്ഷപെട്ടു. പിന്നീട് ഇദ്ദേഹത്തിന്റെ കാലശേഷമാണ് അവർ മടങ്ങിവന്നത്.

ഏദോമ്യരുടെ രാജ്യം ഏദോം എന്ന പേരിൽ യൂദായുടെ (യെരുശലേമിന്റെ) തെക്ക് ചാവുകടലിന്റെ പടിഞ്ഞാറുഭാഗത്തായി സ്ഥിതി ചെയ്തിരുന്നു (ബൈബിളിലുള്ള പുതിയനിയമ കാലത്തെ പലസ്തീൻനാട് എന്ന ഭൂപടം നോക്കുക. മലയാളം ബൈബിൾ, പേജ് 295).

## ഇസ്രായേൽക്കാർ

യാക്കോബിന് പന്ത്രണ്ടു മക്കൾ. യാക്കോബിനെയാണ് യിസ്രായേൽ എന്നു വിളിക്കുന്നത്. 1 രൂബേൻ, 2. ശിമയോൻ, 3. യഹൂദ, 4. സെബലൂൻ, 5. ഇസ്സാഖാർ, 6. ദാൻ, 7. ഗാദ്, 8. ആശേർ, 9. നഫ്താലി, 10. എഫ്രയീം, 11. മനശ്ശെ, 12. ബന്യാമിൻ. ഇവർ 12 പേർക്കായിട്ടാണല്ലോ പലസ്തീൻ വിഭജിച്ചു കൊടുത്തത്. ബൈബിൾ (മലയാളം) പേജ് 293 നോക്കുക.

ദാവീദിന്റെയും ശലോമോന്റെയും കാലംവരെ ഇസ്രായേൽ രാജ്യം ഒന്നായിരുന്നു എങ്കിലും ശലോമോന്റെ മകൻ റെഹോബ

യാമിന്റെ ഭരണകാലത്ത് രാജ്യം ഇസ്രയേൽ എന്നും യൂദാ എന്നും രണ്ടായി പിളർന്നു. വടക്ക് 10 ഗോത്രങ്ങൾ യിസ്രായേൽ എന്ന പേരിലും തെക്ക് രണ്ടു ഗോത്രങ്ങൾ യൂദാ എന്ന പേരിലും രാജ്യം ഭരിച്ചു.

## മോവാബ്യർ

അബ്രഹാമിന്റെ ഏറ്റവും മൂത്ത സഹോദരൻ ഹാരാന്റെ മകനാണ് ലോത്ത്. ഉൽപത്തി പുസ്തകം 11–ാം അദ്ധ്യായം 27–ാം വാക്യത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു. തേരഹിന്റെ വംശപാരമ്പര്യമാവിത്. തേരഹ് അബ്രഹാമിനെയും നാഹോരിനെയും ഹാരാനെയും ജനിപ്പിച്ചു. സാധാരണരീതിയിൽ മക്കളുടെ പേരെഴുതുമ്പോൾ മൂത്ത പുത്രൻ രണ്ടാമൻ മൂന്നാമൻ എന്ന ക്രമത്തിലായിരിക്കണമല്ലോ എഴുതേണ്ടത്. ബൈബിളിൽ എഴുതിയ ക്രമത്തിലാണെങ്കിൽ ഹാരാൻ ഏറ്റവും ഇളയ മകനായിരിക്കണമല്ലോ. എന്നാൽ ഇളയ മകൻ അബ്രാം ആണ്.

ഇപ്രകാരം ശേമിനെയും ഇസഹാക്കിനെയും ബൈബിളിൽ ക്രമം തെറ്റിച്ചാണ് ചേർത്തിരിക്കുന്നത്. നോഹയുടെ രണ്ടാമത്തെ പുത്രൻ ശേം ആയിട്ടും ആദ്യം പേരു ചേർത്തു ശേം, ഹാം, യാഫേത്ത് എന്ന്. ഏശാവ് മൂത്തപുത്രൻ ആയിരുന്നിട്ടും യാക്കോബിന്റെ പേര് ആദ്യം ചേർത്തിരിക്കുന്നു. അതുകൊണ്ട് ബൈബിൾ ആക്ഷരികമായി വ്യാഖ്യാനിക്കരുത്. ചില അഡ്ജസ്റ്റുമെന്റുകൾ ബൈബിളിൽ കാലാകാലങ്ങളായി നടത്തിയിട്ടുണ്ടെന്നുള്ള കാര്യം ഓർമ്മപ്പെടുത്തുന്നു.

കൂടാതെ അബ്രഹാം വിവാഹം കഴിച്ചിരിക്കുന്നത് ഏറ്റവും മൂത്ത ജ്യേഷ്ഠൻ ഹാരാന്റെ മകൾ സാറായെ ആയിരുന്നു. നാഹോറും വിവാഹം കഴിച്ചത് ജ്യേഷ്ഠൻ ഹാരാന്റെ മകളെ ആയിരുന്നു. ബൈബിളിൽ എഴുതിയ ക്രമമനുസരിച്ചായിരുന്നെങ്കിൽ ഹാരാൻ ഏറ്റവും ഇളയ സഹോദരൻ. ഏറ്റവും ഇളയ സഹോദരന്റെ മകളെ ജ്യേഷ്ഠന്മാർ വിവാഹം കഴിക്കാൻ കഴിയുമോ എന്നു കൂടി ചിന്തിക്കണം. ലോത്തും അബ്രഹാമിന്റെ മൂത്തസഹോദരൻ ഹാരാന്റെ മകനായിരുന്നല്ലോ. ഹാരാന്റെ മരണം നിമിത്തമാണ് അബ്രഹാം ലോത്തിനെ ദത്തെടുത്തു കൂടെ കനാനിലേക്കു കൊണ്ടുപോയത്.

മോവാബ്യരെക്കുറിച്ചാണല്ലോ നമ്മുടെ വിഷയം. ലോത്തിന്റെ മൂത്തപുത്രിയിൽ നിന്നും ലോത്തിനു ജനിച്ചവനാണ് മോവാബ് എന്ന പുത്രൻ. ലോത്തിന് രണ്ടാമത്തെ പുത്രിയിൽ നിന്നും ജനിച്ച വനാണ് ബെൻ അമ്മി. അവനാണ് അമോന്യരുടെ പിതാവ് (ഉൽ പത്തി. 19:30–38).

മോവാബ്യരുടെ രാജാവായിരുന്ന ബാലാക്കിനെക്കുറിച്ച് സംഖ്യ പുസ്തകം 22:4–ൽ പറയുന്നുണ്ട്. ഇസ്രായേൽക്കാരെ ശപിക്കുന്ന തിനുവേണ്ടി ബിലയാമിനെ വിളിക്കുന്നതും കഴുത സംസാരിക്കു ന്നതും മറ്റും. മോവാബ്യ വനിതയായിരുന്നു രൂത്ത്. യേശുവിന്റെ വംശാവലിയിൽ മോവാബ്യ സ്ത്രീയായ രൂത്ത് ഒരു കണ്ണിയായി രിക്കുന്നു. അങ്ങനെ ഒരു അനുഗ്രഹം മോവാബ്യർക്ക് ലഭിച്ചിട്ടുണ്ട്. ദൈവം ലോത്തിനെയും മറന്നുകളഞ്ഞില്ല എന്ന് ഈ സംഭവം നമ്മെ ഓർമ്മിപ്പിക്കുന്നു.

## അമ്മോന്യർ

ലോത്തിനു രണ്ടാമത്തെ മകളിൽ ജനിച്ച മകനായിരുന്നു ബെൻ അമ്മി. ഇവരുടെ പിൻതലമുറക്കാരാണ് അമ്മോന്യർ.

ഇവർ ഇസ്രായേൽക്കാരുമായി നിരന്തരം യുദ്ധത്തിൽ ഏർപ്പെ ടേണ്ടി വന്നിട്ടുണ്ട്. ഇവരുടെ ദേശം ഇസ്രയേൽക്കാർ കനാനിലേക്ക് മടങ്ങിവന്നപ്പോൾ പിടിച്ചെടുത്തിട്ടുണ്ട്. സ്ഥലം തിരിച്ചു പിടിക്കു ന്നതിനുവേണ്ടി പല യുദ്ധങ്ങളും നടത്തിയെങ്കിലും പലപ്പോഴും അമ്മോന്യർ പരാജയപ്പെട്ടിട്ടേയുള്ളു.

ഇസ്രയേൽ രാജ്യം പിളർന്ന കാലത്ത് ഇവർ ഇസ്രായേൽക്കാർക്കു നേരെ യുദ്ധം ചെയ്തിട്ടുണ്ടെങ്കിലും ബാബേൽ രാജാവായിരുന്ന നെബുഖദനേസർ യൂദായെ ആക്രമിക്കുന്നതിനു വന്ന അവസര ത്തിൽ ഇവർ രാജാവിനോടു ചേർന്നു പ്രവർത്തിച്ചു (2 രാജാ. 24:2).

കാലക്രമത്തിൽ അമ്മോന്യരും ആ പേരിൽ അറിയപ്പെടാതായി. മറ്റു ഗോത്രങ്ങളിൽ ലയിച്ചുപോയി. മോവാബ്യരും അമ്മോന്യരും ചരിത്രത്തിൽ നിന്നും അപ്രത്യക്ഷമായെങ്കിലും ലോത്തിന്റെ വംശ ത്തിൽ മോവാബ്യ സ്ത്രീയിൽ കൂടി യേശുവിന്റെ വംശാവലിയിൽ കൂടിചേരാൻ മോവാബ്യർക്ക് കഴിഞ്ഞു എന്നുള്ളത് ദൈവനിശ്ചയ മായിരിക്കാം.

# ഭാഗം 2

# റോമായും കുസ്തന്തീനോസ്പോലീസും

**(മൂന്നു സഹസ്രാബ്ദങ്ങളിലെ വലിയ രഹസ്യങ്ങൾ)**

# 1

# റോം: ഒരു ഗ്രാമത്തിന്റെ വളർച്ച

മാനവരാശിയുടെ രചിക്കപ്പെട്ട ചരിത്രത്തിൽ തിളങ്ങി നിൽക്കുന്ന ഏടുകളിൽ ഒന്നാണ് റോമാ സാമ്രാജ്യ സംബന്ധമായത്.

വിശ്വമഹാകവി ഷേക്സ്പിയറിന്റെ വിശ്വോത്തര നാടകശിൽപങ്ങൾക്കു പ്രേരണയായത് ഈ സാമ്രാജ്യത്തിന്റെ തലപ്പത്തിരുന്നവരാണ്.

(ഷേക്സ്പിയറെ ഇംഗ്ലീഷ് സാഹിത്യത്തിൽ വിശേഷിപ്പിക്കുന്നത് BARD എന്നാണ്. അർത്ഥം 'ഗായക കവി.' അദ്ദേഹം നാടക രചന നടത്തിയത് കവിതയിലൂടെയാണ്. ആധുനിക ഇംഗ്ലീഷ് നാടക രചനയുടെ നടുനായകത്വം വഹിച്ച, പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവിന്റെ ഉറ്റ സുഹൃത്തായിരുന്ന ബർണാർഡ്ഷാ ഷേക്സ്പിയറെ തള്ളിപ്പറഞ്ഞിട്ടുണ്ടെങ്കിലും അദ്ദേഹം ഇന്നും ഇംഗ്ലീഷ് സാഹിത്യ വിദ്യാർത്ഥിലോകത്ത് ആരാധ്യനാണ്.)

നമ്മുടെ വിഷയം ആ മഹാരഥന്മാരുടെ വിലയിരുത്തലല്ല. ഷേക്സ്പിയർ രചിച്ച 'ജൂലിയസ് സീസർ' എന്ന ലോകോത്തര നാടകത്തിലെ സീസർ എന്ന കഥാപാത്രവും റോമാ സാമ്രാജ്യവുമാണ്.

ചരിത്രം ഭൂമിശാസ്ത്രവുമായി കെട്ടിപ്പുണർന്നു നിൽക്കുന്നു. റോമാ സാമ്രാജ്യത്തിന്റെ ചരിത്രം രചിക്കുമ്പോൾ അത് ഭൂമിയുടെ ഏതു ഭാഗത്ത്, എന്ന് നിലനിന്നിരുന്നുവെന്ന് അറിയേണ്ടേ?

യൂറോപ്പ് വൻകരയുടെ പടിഞ്ഞാറ് മധ്യധരണ്യാഴിയിലേക്ക് നീണ്ടുകിടക്കുന്ന ഒരു ഉപദ്വീപാണ് ഇറ്റലി എന്ന രാജ്യം. ആ രാജ്യത്തിന്റെ തലസ്ഥാനമാണ് റോം ഇന്ന്. ക്രിസ്തുവിനു മുമ്പും, റോം ലോകജനതയുടെ ശ്രദ്ധാകേന്ദ്രമായിരുന്നു.

റോമാനഗരം എന്നു പറയുമ്പോൾ 'നഗര'മെന്ന പദപ്രയോഗത്തിന്റെ പ്രസക്തി പരിഗണിക്കേണ്ടതാണ്. നൂറ്റാണ്ടുകൾക്ക് മുമ്പ്, ക്രിസ്തുവിനു മുമ്പും പിമ്പും ആ നഗരം ഒരു ചെറു സമൂഹത്തിന്റെ മാത്രം ആവാസകേന്ദ്രം ആയിരുന്നു. ആ ജനസമൂഹത്തെ നയിച്ച

ഭരണാധികാരികൾ തങ്ങളുടെ നിയന്ത്രണമേഖലകൾ വ്യാപിപ്പിച്ചു. അങ്ങനെയേ 'റോമാ സാമ്രാജ്യത്തെ'യും വിവക്ഷിക്കാവൂ.

"റോം" എന്ന പേര് ആ നഗരത്തിനു കൈവന്നത് എങ്ങനെ യെന്ന് ഒന്നു പരിശോധിക്കാം.

റോമുലസ് എന്നും റമൂസ് എന്നും അറിയപ്പെട്ടിരുന്ന രണ്ടു സഹോദരന്മാരാണ് റോമിന്റെ സ്ഥാപകരെന്ന് മിതോളജി പറയു ന്നു (മിതോളജി എന്നാൽ പുരാണം, അഥവാ പൗരാണിക ശാസ്ത്രം. ചരിത്രാതീത കാലത്തെ പുരാവൃത്ത വിജ്ഞാനം എന്നും വ്യാഖ്യാനമുണ്ട്.).

ആ മിതോളജിയിൽ നിന്ന്: ബി.സി. 8-ാം നൂറ്റാണ്ടിൽ ലാറ്റിൻ രാജാവായിരുന്ന ന്യൂമിറ്റർ, അൽബാലോൻഗാ എന്ന രാജ്യം ഭരിച്ചി രുന്നു. അദ്ദേഹത്തെ സഹോദരൻ നിഷ്കാസിതനാക്കി. ന്യൂമിറ്ററിന്റെ സഹോദരിയെ റോമാക്കാരുടെ യുദ്ധദേവനായ മാർസ് ബലാൽ സംഗം ചെയ്തു. ഗർഭിണിയായ അവൾ രണ്ട് ആൺകുട്ടികളെ പ്രസ വിച്ചു. ആ കുട്ടികളാണ് റോമുലസും റമൂസും.

അവിടെയും തീർന്നില്ല കഥ. ഇവരുടെ ജനനത്തിൽ രാജാവ് ഭയപ്പെട്ടു. ഇവരെ മുക്കിക്കൊന്നു കളയാൻ രാജാവ് ഉത്തരവിട്ടു. പക്ഷേ അവരെ ഒരു പെൺപുലി രക്ഷിച്ചു, മുലയൂട്ടി വളർത്തി (ശ ബരിമല അയ്യപ്പന്റെ കഥ ഇവിടെ സ്മരണീയം).

ഈ കുട്ടികൾ പ്രായപൂർത്തിയായപ്പോൾ തിരികെ വന്ന് രാജ്യം കൈയടക്കി ഭരണം ആരംഭിച്ചു. എന്നാൽ നഗരത്തിനു പേരു നൽകു ന്നതിന്റെ പേരിലോ, അവർ ഭിന്ന അഭിപ്രായക്കാരായി. ഒടുവിൽ റോമുലസ് റമൂസിനെ വധിച്ചു. നഗരത്തിന് തന്റെ പേരിനോടു സാമ്യ മുള്ള "റോം" എന്ന നാമം നൽകി.

രാജ്യത്ത് ജനങ്ങൾ വളരെ കുറവായിരുന്നതിനാൽ സംഖ്യാവർധ നവിന് റോമുലസ് ഒരു വിദ്യ കണ്ടുപിടിച്ചു. സമീപപ്രദേശങ്ങളിൽ നിന്ന് ആളുകളെ ക്ഷണിച്ചുവരുത്തി. കൊലപാതകികളും മറ്റു കുറ്റ വാളികളും സാമൂഹ്യദ്രോഹികളും സുരക്ഷിതത്വം കാംക്ഷിച്ച് റോമി ലെത്തി.

അത് മറ്റൊരു പ്രശ്നം സൃഷ്ടിച്ചു. വന്നവരെല്ലാം പുരുഷന്മാരാ യിരുന്നു. അവർക്ക് ആവശ്യത്തിനു സ്ത്രീകൾ ഇല്ലായിരുന്നു.

അതിനും, അതിബുദ്ധിമാനായിരുന്ന റോമുലസ് ഒരു പരിഹാര മാർഗ്ഗം കണ്ടു. ചരിത്രത്തിലെ ആദ്യത്തെ “റിയാലിറ്റി ഷോ” സംഘ ടിപ്പിക്കുക. അതായത് വിവിധ കലാപരിപാടികൾ. മദ്യവും, സമൃ ദ്ധമായ ഭക്ഷണവും നൽകുന്ന ഒരേർപ്പാട്. അതിൽ പങ്കെടുക്കാൻ അയൽരാജ്യമായ സാമ്പിൻസിൽ നിന്ന് ജനങ്ങളെ ക്ഷണിച്ചുവരു ത്തി. അതോടൊപ്പം അവിടെ നിന്ന് തരുണീമണികളെ ബലപ്ര യോഗത്തിലൂടെ കടത്തിക്കൊണ്ടു വന്നു. അങ്ങനെ റോമാ-സാമ്പിൻ സങ്കര സന്തതികൾ ഉണ്ടാവാൻ വഴിതുറന്നു. കാലക്രമേണ റോമിൽ ജനസംഖ്യ വർധിച്ചു.

(സമാനമായ ഈ “ജനസംഖ്യാ വർധന തന്ത്രം” ക്രിസ്തുവിനു ശേഷമുള്ള നൂറ്റാണ്ടുകളിലും പല സാമ്രാജ്യമോഹികളും പയറ്റി. അതിൽപെടുന്നു പോർച്ചുഗീസുകാർ. അവരുടെ മേച്ചിൽപുറം കേരളം ഉൾപ്പെടെയുള്ള പ്രദേശങ്ങളായിരുന്നു എന്നത് വിചിത്രം. ഗോവയിലും അവർ ഈ നയം നടപ്പാക്കി.

പക്ഷേ കേരളത്തിൽ അവർക്ക് അത്ര വിജയം നേടാനായില്ല. കാരണം, കേരളത്തിലെ നസ്രാണികളുടെ സംസ്കാരം പോർച്ചു ഗീസ് സംസ്കാരവുമായി പൊരുത്തപ്പെട്ടു പോകുന്നതായിരുന്നില്ല.)

റോമിലേക്കും ഇറ്റലിയിലേക്കും നമുക്കു മടങ്ങാം.

റോമാ നഗരമോ സാമ്രാജ്യമോ വളർന്നത് ഇറ്റലിയിലെ ടൈബർ നദിയുടെ തീരങ്ങളിലാണ്. ആ പ്രദേശം പ്രധാനമായും വാണിജ്യ പരമായ പ്രവർത്തനങ്ങളിൽ വ്യാപൃതമായിരുന്നു.

ബി.സി. നാലാം നൂറ്റാണ്ടിൽ ‘ഗാവുൾകാർ’ റോമയെ ആക്രമി ച്ചു. യുദ്ധത്തിൽ റോമാക്കാർ തോറ്റു. ഒട്ടുമുക്കാൽ പേരും പലാ യനം ചെയ്തു. എന്നാൽ ഒരു വിഭാഗം റോമൻ ധൈര്യശാലികൾ ചെറുത്തുനിന്നു. ബാരിക്കേഡുകൾ കെട്ടി അവരുടെ ആവാസസ്ഥ ലമായ കാപ്പിറ്റോളിലെ മലമുകളിൽ തമ്പടിച്ചു.

ശത്രുക്കൾ തങ്ങളുടെ നഗരത്തിന് തീ കൊളുത്തുന്നതും അവിടെ കൊള്ള നടത്തുന്നതും വീക്ഷിക്കാൻ മാത്രമേ നിസ്സഹായരായ ഈ വിഭാഗം റോമാക്കാർക്ക് ആയുള്ളു.

ഏഴുമാസത്തിനുശേഷം ഇരുവിഭാഗവും സന്ധിസംഭാഷണത്തിന് തയ്യാറായി. ആയിരം കിലോഗ്രാം സ്വർണ്ണം (ഇത് ഇന്നത്തെ കണ ക്കാണേ) കൊടുത്താൽ പിന്മാറാമെന്ന് ഗാവുകാർ സമ്മതിച്ചു.

സ്വർണ്ണം തൂക്കിക്കൊണ്ടിരുന്നപ്പോൾ കള്ളത്രാസാണ് ശത്രുക്കൾ ഉപയോഗിക്കുന്നതെന്ന് റോമാക്കാർ കണ്ടുപിടിച്ചു.

തുടർന്ന് വീണ്ടും യുദ്ധം. ശത്രുക്കൾ തുരത്തപ്പെട്ടു. റോമാക്കാർക്ക് നഗരം തിരിച്ചു പിടിക്കാനായി. അവരുടെ സൈന്യാധിപനായിരുന്ന കാമിലസ് ഈ സംഭവത്തെ ഇങ്ങനെ വിശേഷിപ്പിച്ചു: “With iron, not with gold, Rome buys her freedom ” (സ്വർണ്ണം കൊണ്ടല്ല, ഇരുമ്പുകൊണ്ടാണ് റോം അവളുടെ സ്വാതന്ത്ര്യം നേടുന്നത്).

(ഇരുമ്പ് എന്ന പ്രയോഗം കൊണ്ട് അദ്ദേഹം ഉദ്ദേശിച്ചത് റോമാക്കാരുടെ ആത്മബലത്തെയോ നിശ്ചയദാർഢ്യത്തെയോ ചങ്കുറപ്പിനെയോ ആയിരിക്കാം.)

ഈ വിജയത്തെ തുടർന്ന് റോമാക്കാർ ഇറ്റാലിയൻ ഉപദ്വീപിലെ മറ്റു രാജ്യങ്ങളും പിടിച്ചടക്കി. അങ്ങനെ റോമാസാമ്രാജ്യം വളർച്ചയുടെ പാതയിലായി.

ഇറ്റലിക്കു പുറത്ത് ഫിനീഷ്യക്കാർ റോമാ സാമ്രാജ്യത്തെക്കാൾ ശക്തരായിരുന്നു. വലിയ നാവികരും വ്യാപാരികളുമായിരുന്ന അവർ ശലോമോന്റെ കാലത്തിനും (അതായത് ബി.സി. 1000-ാം ആണ്ടിനും) മുമ്പുതന്നെ കടൽയാത്ര ചെയ്ത് ഇന്ത്യ, ചൈന തുടങ്ങിയ രാജ്യങ്ങളിലും ഗ്രീസ് ഉൾപ്പെടെ മെഡിറ്ററേനിയൻ കടലിലെ ദ്വീപുസമൂഹങ്ങളിലും തങ്ങളുടെ സാന്നിദ്ധ്യം ഉറപ്പിച്ചിരുന്നു.

ബി.സി. 3-ാം നൂറ്റാണ്ടിലെ ഫിനീഷ്യക്കാരെക്കുറിച്ചും കടൽമുഖേനയുള്ള അവരുടെ വ്യാപാരത്തെക്കുറിച്ചും ബൈബിളിൽ പോലും പരാമർശമുണ്ട്. ഹീരോമിന്റെ കപ്പലുകൾ കേരള തീരത്തെത്തിയെന്ന് ചരിത്രരേഖകൾ പറയുന്നു. ചന്ദനം ഉൾപ്പെടെയുള്ള നമ്മുടെ സുഗന്ധദ്രവ്യങ്ങളും മയിൽ, കുരങ്ങ് തുടങ്ങിയ അപൂർവ്വ പക്ഷിമൃഗാദികളും അവർ കടത്തിക്കൊണ്ടുപോയി. പകരം അവരുടെ ചില വസ്തുക്കൾ ഇവിടെ വിപണനം ചെയ്യുകയുമുണ്ടായി.

Carthagonian or phoenicean thalocracy (ഉപ്പുവെള്ളത്തിലുള്ള ആധിപത്യം) എന്നായിരുന്നു അതിനെ വിശേഷിപ്പിച്ചിരുന്നത്.

ഇതിനെതിരെയുള്ള യുദ്ധത്തെ ‘Punic War’ എന്ന പേരിൽ ചരിത്രം രേഖപ്പെടുത്തി. അര നൂറ്റാണ്ടിലേറെ നീണ്ടുനിന്ന ആ

ഘോരയുദ്ധം പര്യവസാനിച്ചത് റോമിന്റെ വിജയത്തിലാണ്. അങ്ങനെ മെഡിറ്ററേനിയൻ കടലിലെ എല്ലാ ദ്വീപുസമൂഹങ്ങളും ആഫ്രിക്കയുടെ വടക്കുകിഴക്കൻ ഭാഗങ്ങളും റോമാ സാമ്രാജ്യത്തിന്റെ അധീനത്തിൽ ആയിത്തീർന്നു. റോം ഒരു 'ഇംപീരിയൽ പവർ' ആയി മാറി. മാസിഡോണയും സെലൂഷ്യയും പോലും അവരുടെ ചൊൽപ്പടിയിലായി.

ഗ്രീസിനെ കീഴ്പ്പെടുത്തിയതോടെ റോമിന് ഒരു പുതിയ മുഖം കൈവന്നു. ആ മുഖമാണ് റോമാ-ഗ്രീക്ക് സംസ്കാരം.

റോമാ സാമ്രാജ്യത്തിന്റെ വളർച്ച അവർക്കുതന്നെ ചില തലവേദനകളും സമ്മാനിച്ചു. അത് ആഭ്യന്തര പ്രശ്നമായിരുന്നു.

ലോകചരിത്രത്തിലെ ആദ്യത്തെ "ജനാധിപത്യ പ്രക്രിയ"യെന്നു പറഞ്ഞുകൂടെങ്കിലും, ആധുനിക അമേരിക്കയിലെ പോലെ "സെനറ്റർമാർ" എന്നൊരു വിഭാഗം ഉടലെടുത്തു. അവർ വലിയ പ്രഭുക്കന്മാരായി മാറി, സർവ്വാധികാരങ്ങളും സമ്പത്തും സ്വന്തമാക്കി.

# 2

# റോം ഒരു സാമ്രാജ്യ മോഹം

ഈ സമയംകൊണ്ടു റോം ഒരു സംയോജിക്കപ്പെട്ട സാമ്രാജ്യമായി മാറിക്കഴിഞ്ഞു. കാര്യമായ ശത്രുരാജ്യങ്ങൾ ഇല്ലാതായി.

**ഗായസ് മാരിയസ്**

ഒരു മിലിട്ടറി ജനറൽ രാഷ്ട്രീയ രംഗത്തു പ്രത്യക്ഷപ്പെടുന്നു. അദ്ദേഹം സൈന്യങ്ങളെ എല്ലാം പരിഷ്ക്കരിച്ചു. പിടിച്ചടക്കിയ പല രാജ്യങ്ങളും കൂട്ടിച്ചേർത്ത് ഒരു കോൺഫിഡറേഷൻ ഉണ്ടാക്കി എങ്കിലും ആഭ്യന്തരവിപ്ലവം പൊട്ടിപ്പുറപ്പെട്ടു.

റോമിന്റെ ഭരണാധികളായ സെനറ്റർമാർ എല്ലാംതന്നെ പിടിച്ചെടുക്കപ്പെട്ട മറ്റു രാജ്യങ്ങളുടെ ചെലവിൽ വലിയ പ്രഭുക്കന്മാരായിത്തീർന്നു. അതേസമയം യുദ്ധത്തിനുവേണ്ടി സൈന്യങ്ങളിൽ ചേർന്നവരും കൃഷിക്കാരും കൂടുതൽ ദരിദ്രരായി മാറി. യുദ്ധം കഴിഞ്ഞു വിജയശ്രീലാളിതരായി മടങ്ങിവന്ന സൈന്യങ്ങൾ അവരുടെ ഭൂമി നഷ്ടപ്പെട്ടതായി മനസ്സിലാക്കി. അതു തിരിച്ചു പിടിക്കാനുള്ള അവരുടെ ശ്രമവും പരാജയപ്പെട്ടു. യുദ്ധത്തിൽ വച്ചു മരിക്കപ്പെട്ട സൈനികരുടെ കൃഷിഭൂമിയും ഭവനങ്ങളും സമ്പന്നരുടെ അധീനതയിൽ ആയിത്തീർന്നു.

രാജ്യത്ത് ലഹള പൊട്ടിപ്പുറപ്പെട്ടു. ദരിദ്രരെന്നും സമ്പന്നരെന്നും രണ്ടു വിഭാഗമായി റോം വിഭജിക്കപ്പെട്ടു. പണം കൊടുത്താൽ സെനറ്റർ പദവി കിട്ടുമെന്നുള്ള നിലയിലായി. കാശു കൊടുത്താൽ ഏതു പദവിയും ലഭ്യമാകുന്ന അവസ്ഥയിൽ രാജ്യം എത്തി. ഈ അവസരത്തിൽ ഗ്രാച്ചി സഹോദരന്മാർ രംഗപ്രവേശനം ചെയ്തു.

# 3

# ഗ്രാച്ചി ബ്രദേഴ്സ്

രാജ്യം രണ്ടു വിഭാഗമായി നിന്ന് പരസ്പരം പടവെട്ടിക്കൊണ്ടിരിക്കുകയാണ്. രക്തച്ചൊരിച്ചിൽ തന്നെ എല്ലായിടങ്ങളിലും. എല്ലാം നിയന്ത്രണാതീതമായിരിക്കുന്നു.

ഈ സമയത്താണ് രണ്ടു സഹോദരങ്ങൾ പാവപ്പെട്ടവർക്കുവേണ്ടി പോരാടുന്നതിനും നിയമം കൊണ്ടുവരുന്നതിനും മുന്നോട്ടു ഇറങ്ങുന്നത്. എന്നാൽ രണ്ടുപേരും വധിക്കപ്പെട്ടു. ഈ സമയത്താണ് മറ്റൊരാൾ രംഗപ്രവേശനം ചെയ്യുന്നത്; ഗായസ് മാരിയസ് എന്ന പട്ടാളമേധാവി.

# 4

# ഗായസ് മാരിയസ്

ഗായസ് മാരിയസ് എന്ന പട്ടാളമേധാവി മറ്റു രണ്ടു സൈന്യാധിപന്മാരെ കൂടി ചേർത്തു റോമിന്റെ ഭരണം ഏറ്റെടുത്തു.

മാരിയസ്-ലൂഷിയസ്, സുള്ള എന്നിവർ ചേർന്ന് ഒരു പട്ടാള ട്രൈംവറേറ്റ് രൂപവൽക്കരിക്കുന്നു. മാരിയസ് സൈന്യാധിപനായിത്തീരുന്നു. മറ്റു രണ്ടു പേരും സഹായികളും.

ഇവർ വിപ്ലവം അടിച്ചമർത്തി. ബി.സി. 88 ആയതോടുകൂടി, മാരിയസും സുള്ളയും ചോദ്യം ചെയ്യപ്പെടാൻ കഴിയാത്ത ഭരണകർത്താക്കളായി മാറിക്കഴിഞ്ഞിരുന്നു.

പക്ഷേ സ്ഥിതിഗതികൾ പാടെ മാറിയിരിക്കുന്നു. രണ്ടുപേരും രണ്ടു ചേരിയിൽ നിൽക്കുന്ന സെനറ്റർമാരെ തൂക്കി കൊല്ലുന്നു. ചരിത്രത്തിൽ ഈ കൂട്ടക്കൊലയെ മാരിയൻ മസാക്കർ (മരിയന്റെ കൂട്ടക്കൊല) എന്നു രേഖപ്പെടുത്തിയിരിക്കുന്നു.

ഇതിനു പ്രതിപകരമായി സുള്ള അവസരം കിട്ടിയപ്പോൾ മാരിയസിനെ അനുകൂലിച്ച സെനറ്റർമാരെ ഇതേ രീതിയിൽ തന്നെ സെനറ്റർ ഹോളിൽ തല അറുത്തു കെട്ടി തൂക്കുന്നു. അങ്ങനെ റോമിലെ സെനറ്റർമാർ എല്ലാംതന്നെ വധിക്കപ്പെടുന്നു. സെനറ്റർ ഭരണം അവസാനിച്ചുകൊണ്ടിരുന്നു.

ബി.സി. 86-ൽ മാരിയസ് പ്രായാധിക്യമായി രോഗിയായി മരിച്ചു. അതോടുകൂടി സുള്ളയുടെ കൈയിൽ ഭരണം കിട്ടി. സുള്ള എതിരാളികളെ എല്ലാം വകവരുത്തി. സൈനികഭരണത്തിന്റെ ഭീകരത ഒന്നു ഓർത്തു നോക്കൂ. സ്വേച്ഛാധിപതികളായ സൈന്യാധിപന്മാരുടെ ഭീകരഭരണത്തിന്റെ ഫലമായി റോമിലെ ഡെമോക്രസി ഇല്ലാതായി. ജനാധിപത്യം നിർമ്മാർജ്ജനം ചെയ്യപ്പെട്ടു.

ഈ അവസരത്തിൽ ജൂലിയസ് സീസർ, ക്രാസസ്, മാഗ്നസ് എന്നീ മൂന്നു പേർ ഒന്നാം ട്രൈവറേറ്റ് രൂപവൽക്കരിച്ചു.

# 5

# ഒന്നാം ട്രൈംവറേറ്റ്

## ജൂലിയസ് സീസർ, ക്രാസസ്, മാഗ്നസ്

ക്രാസസ് റോമിലെ ഏറ്റവും വലിയ പണക്കാരൻ പ്രഭു. മാഗ്നസ് സെനറ്റർ ആയിരുന്ന ആൾ. ജൂലിയസ് സീസർ ഗാവൂളിൽ സൈന്യാധിപനായി തീരുന്നു.

ബി.സി. 53-ൽ ക്രാസസ് പാർത്തിയ പിടിച്ചടക്കുന്നതിനുവേണ്ടി സൈന്യസമേതം യുദ്ധത്തിനു പോയി. പക്ഷേ യുദ്ധത്തിൽ ക്രാസസ് കൊല്ലപ്പെടുന്നു. കരുത്തനായ ക്രാസസ് കൊല്ലപ്പെട്ടതോടുകൂടി രണ്ടുപേർ മാത്രം ഭരണാധികാരികൾ ആയിത്തീർന്നു - ജൂലിയസ് സീസറും മാഗ്നസും.

ഈ അവസരം നോക്കി ജൂലിയസ് സീസർ ഗാവൂളിൽ നിന്നും സൈന്യസമേതം റോമിൽ എത്തി. അപകടസ്ഥിതി മനസ്സിലാക്കിയ മാഗ്നസും കൂട്ടരും റോമിൽ നിന്നും ഓടി രക്ഷപ്പെട്ടു.

ഒന്നാം ട്രൈംവറേറ്റിലെ മറ്റു രണ്ടുപേരും ഒഴിഞ്ഞുപോയപ്പോൾ ജൂലിയസ് സീസർ മാത്രം ഭരണാധികാരിയായി മാറി. എന്നാൽ ജൂലിയസ് സീസറിനും അധികകാലം ഭരണം നിലനിർത്തിക്കൊണ്ടു പോകാൻ കഴിഞ്ഞില്ല. ഈ മഹാനു ഭരിക്കാൻ അവസരം കൊടുത്തിരുന്നു എങ്കിൽ റോമിന്റെ ചരിത്രം മറ്റൊന്നായി മാറിയിരുന്നേനേ. ഈ മനുഷ്യനെയാണ് സെനറ്റർമാരുടെ സംഘത്തിൽ വെച്ച് സെനറ്റർമാർ കുത്തിക്കൊന്നത്. ഈ സംഭവമാണ് ഷേക്സ്പിയർ ജൂലിയസ് സീസർ എന്ന ഡ്രാമായിലൂടെ അവതരിപ്പിച്ചിരിക്കുന്നത്. ഏറ്റവും അടുത്ത സ്നേഹിതൻ ബ്രൂട്ടസ് പുറകിൽ നിന്നും കുത്തുന്നു. കുത്തു കൊണ്ടുകൊണ്ട് തിരിഞ്ഞു നോക്കിക്കൊണ്ട് ഉറ്റ സ്നേഹിതനോട് ജൂലിയസ് സീസർ ചോദിക്കുന്ന ചോദ്യമാണ്, “ബ്രൂട്ടസേ നീയും” (You too Brutuz) എന്നത്.

ഷേക്സ്പിയറുടെ ജൂലിയസ് സീസർ എന്ന നാടകത്തിൽ സീസറിന്റെ വധവും മാർക്ക് ആന്റണിയുടെ പ്രസിദ്ധമായ ചരമപ്രഭാഷണവും ഭാവനാത്മകമായി ചിത്രീകരിച്ചിട്ടുണ്ട്. ചില വരികൾ കാണുക:

"സുഹൃത്തുക്കളേ, റോമൻ പൗരന്മാരേ, നാട്ടുകാരേ, എനിക്ക് നിങ്ങളുടെ ചെവി തരുവീൻ – സീസറിനെ പ്രശം സിക്കാനല്ല, സംസ്ക്കരിക്കാനാണ് ഞാൻ വന്നിട്ടുള്ളത്.

മനുഷ്യൻ ചെയ്യുന്ന തിന്മകൾ അവരുടെ കാലശേ ഷവും നിലനില്ക്കുന്നു. അവർ ചെയ്യുന്ന നന്മയോ അവ രുടെ അസ്ഥികളോടൊപ്പം അടക്കം ചെയ്യുന്നു. സീസറുടെ കഥയും അങ്ങനെ ആയിരിക്കട്ടെ.

സീസർ അതിമോഹിയായിരുന്നെന്ന് ബ്രൂട്ടസ് പ്രഭു നിങ്ങളോടു പറഞ്ഞു. അങ്ങനെയായിരുന്നെങ്കിൽ, അതു വേദനാജനകമായ കാര്യംതന്നെ. ദരിദ്രർ വിലപിച്ചപ്പോൾ സീസർ കരഞ്ഞു; അതിമോഹിയായവനു കൂടുതൽ കഠി നമായ ഹൃദയം വേണമായിരുന്നു. എന്നിട്ടും, ബ്രൂട്ടസ് പറയുന്നു സീസർ അതിമോഹിയായിരുന്നെന്ന്. ബ്രൂട്ടസ് മാന്യനായ മനുഷ്യനാണ്. ലൂപർകാൾ മഹോത്സവത്തിൽ മൂന്നു തവണ ഞാൻ രാജകീയ കിരീടം സമ്മാനിച്ചത് നിങ്ങളെല്ലാം കണ്ടതാണ്. മൂന്നുതവണയും അദ്ദേഹം അതു നിരാകരിച്ചു. ഇതാണോ അതിമോഹം? എന്നിട്ടും ബ്രൂട്ടസ് പറയുന്നു, അദ്ദേഹം അതിമോഹിയായിരുന്നെ ന്ന്. തീർച്ചയായും അദ്ദേഹം മാന്യവ്യക്തിയാണ്. ബ്രൂട്ടസ് പറഞ്ഞത് ഖണ്ഡിക്കാനല്ല ഞാനിതു പറയുന്നത്. എനി ക്കറിയാവുന്ന വസ്തുതകൾ ഞാനിവിടെ നിരത്തുന്നു വെന്നു മാത്രം. നിങ്ങളേവരും ഒരിക്കൽ അദ്ദേഹത്തെ ഗാഢമായി സ്നേഹിച്ചിരുന്നു, കാരണമില്ലാതെയല്ല. ഇപ്പോൾ അദ്ദേഹത്തെപ്പറ്റി വിലപിക്കുന്നതിൽനിന്നു നിങ്ങളെ തടയുന്നതെന്താണ്? അല്ലയോ വിധിപ്രഖ്യാപ നമേ, നീ ക്രൂരമൃഗങ്ങളുടെ ഇടയിലേക്കു പലായനം ചെയ്തുവോ? മനുഷ്യർക്ക് യുക്തിചിന്ത നഷ്ടപ്പെട്ടിരി ക്കുന്നു..... എന്നോടു പൊറുക്കുക. എന്റെ ഹൃദയം അവിടെ സീസറുടെ ശവമഞ്ചത്തിലാണ്. അതു തിരിച്ചുവരുന്നതു വരെ ഞാൻ കാത്തിരിക്കണം" (അദ്ദേഹം പൊട്ടിക്കര യുന്നു)."

മഹാനായ സീസറിന്റെ അന്ത്യത്തിനു 44 വർഷം കഴിഞ്ഞപ്പോൾ ആണ് യേശു ബേത്‌ലഹേമിൽ ജനിച്ചത്. സീസറിനെ കുത്തിക്കൊ

ന്നില്ലായിരുന്നെങ്കിൽ ജൂലിയസ് സീസർ ആയിരുന്നേനേ റോമാ ചക്രവർത്തി. പകരം യേശു ജനിച്ചപ്പോൾ ഉള്ള ചക്രവർത്തി, സീസറിന്റെ ദത്തുപുത്രൻ ഒക്ടേവിയൻ–അഗസ്റ്റസ് സീസർ ആയിരുന്നു. അദ്ദേഹമാണ് റോമാ സാമ്രാജ്യം ഭരിക്കയും യേശുവിനെ ഉൾപ്പെടെ പേർവഴി ചാർത്തിയത്.

ഒന്നാം ട്രൈംവറേറ്റ് ഇതോടെ അവസാനിക്കുന്നു. രണ്ടാം ട്രൈംവറേറ്റ് ഉണ്ടാകുന്നു - ഒക്ടേവിയൻ, മാർക്ക് ആന്റണി, ലെപ്പിഡസ്.

# 6

# രണ്ടാം ട്രൈംവറേറ്റ്

## ഒക്ടേവിയൻ, ലെപ്പിഡസ്, മാർക്ക് ആന്റണി

ജൂലിയസ് സീസറിന്റെ കൊലപാതകം രാഷ്ട്രീയവും സാമൂഹികവുമായി റോമിൽ വലിയ കോളിളക്കം സൃഷ്ടിച്ചു. ഒരു ഏകാധിപതിയുടെ അസാന്നിദ്ധ്യത്തിൽ ജൂലിയസ് സീസറിന്റെ സ്നേഹിതൻ മാർക്ക് ആന്റണി ഭരണം ഏറ്റെടുത്തു. അതേസമയം ജൂലിയസ് സീസറിന്റെ ദത്തുപുത്രനായ ഒക്ടേവിയൻ (ഇദ്ദേഹമാണ് പിന്നീട് അഗസ്റ്റസ് സീസർ എന്ന പേരിൽ ചക്രവർത്തിയായത്) റോമിൽ എത്തിച്ചേർന്നു. ജൂലിയസ് സീസറിന്റെ അനുയായികളും മാർക്ക് ആന്റണിയും, ലെപ്പിഡസും ആയി ആലോചിച്ചു. ഇവർ മൂന്നുപേരും ചേർന്ന് രണ്ടാമത്തെ ട്രൈംവറേറ്റ് ബി.സി. 43-ൽ രൂപീകരിച്ചു. ഈ രണ്ടാം ട്രൈംവറേറ്റിനെതിരായി വലിയ ഒരു പ്രതിപക്ഷ പാർട്ടിക്കാരും സെനറ്റർമാരും ഉണ്ടായിരുന്നു. പ്രതിപക്ഷക്കാരായ ലിബറൽ പാർട്ടിക്കാർക്കു സഹായികളായി 300-നുമേൽ സെനറ്റർമാരും.

രണ്ടാം ട്രൈംവറേറ്റ് ചെയ്തത് എതിരാളികളായി തീർന്നേക്കാമെന്നു തോന്നിയ ആ മുന്നൂറു സെനറ്റർമാരെ വധിക്കുകയാണ്. അതോടുകൂടി ശത്രുസംഘം ഇല്ലാതായിത്തീർന്നു.

ബി.സി. 42-ൽ പുതിയ സെനറ്റ്, വധിക്കപ്പെട്ട ജൂലിയസ് സീസറിനെ ദേവനായി പ്രഖ്യാപിച്ചു; ജുപ്പിറ്റർ, അപ്പോളോ എന്നീ ദേവന്മാരെപ്പോലെ. റോമിന്റെ സ്ഥാപകനായ റോമുലസിനെപ്പോലെ തന്നെ സീസറിനെയും കരുതി. ദൈവത്തിന്റെ സ്ഥാനം അല്ല കൊടുത്തത്; ദേവൻ.

അതേ വർഷം തന്നെ ഒക്ടേവിയനും ആന്റണിയും കൂടി ജൂലിയസ് സീസറെ വധിച്ചവരെയല്ലാം യുദ്ധം ചെയ്തു തോൽപിച്ചു ഉന്മൂലനം ചെയ്തു.

രണ്ടാം ട്രൈംവറേറ്റ് സാമ്രാജ്യത്തെ മൂന്നായി തിരിച്ച് അധികാരചുമതലയേറ്റു. ലെപ്പിഡസിന് ആഫ്രിക്കയും ആന്റണിക്ക് കിഴക്കൻഭാഗം (ഗ്രീസ്) ഒക്ടേവിയനു റോം ഉൾപ്പെടെയുള്ള ഇറ്റാലിയൻ പ്രദേശവും കിട്ടി.

# 7

# ലെപ്പിഡസ് വിരമിക്കുന്നു

രണ്ടാം ട്രൈംവറേറ്റ് ബി.സി. 38-ൽ അവസാനിച്ചു. അതിന്റെ കാലാവധി അഞ്ചു കൊല്ലം കൂടി പുതുക്കി. അധികം താമസിയാതെ ഒക്ടേവിയനും ആന്റണിയും തമ്മിൽ ശത്രുതയിലായി. ലെപ്പിഡസിനു അതേ വർഷം (ബി.സി. 38) നിർബന്ധിതമായി വിരമിക്കേണ്ടിയും വന്നു.

ആന്റണി ഈജിപ്റ്റിൽ സ്ഥിരമായി താമസിച്ചുകൊണ്ട് അവിടുത്തെ ഭരണം നടത്തി. ഈജിപ്റ്റിന്റെ ഭരണം ലോകോത്തര സുന്ദരിയായ ക്ലിയോപാട്രായുടെ കൈയിലും. ആന്റണി ഈ രാജ്ഞിയുമായി സ്നേഹബന്ധത്തിൽ ആയിത്തീർന്നു. ഇത് രാജ്യദ്രോഹ കുറ്റമായി ഒക്ടേവിയൻ മനസ്സിലാക്കി. കാരണം റോമിന്റെ മേൽക്കോയ്മയിലുള്ള രാജ്യത്തിന്റെ രാജ്ഞിയുമായുള്ള ബന്ധം ഒരുതരത്തിലും റോമിന് അംഗീകരിക്കാമായിരുന്നില്ല.

രാജാക്കന്മാരുടെ രാജ്ഞി എന്ന് ക്ലിയോപാട്രായ്ക്ക് സ്ഥാനപ്പേര് ആന്റണി കൊടുക്കുകയും ഇവരിൽ ഉണ്ടായ മക്കളുടെ പേര് ചില പിടിച്ചടക്കിയ രാജ്യങ്ങൾക്ക് കൊടുക്കുകയും ചെയ്തതും ഒക്ടേവിയന് രസിച്ചില്ല. ഒക്ടേവിയൻ ആന്റണിയുമായി യുദ്ധം പ്രഖ്യാപിച്ചു. ബി.സി. 31-ൽ ഒക്ടേവിയൻ ആന്റണിയുടെ സൈന്യത്തെ യുദ്ധം ചെയ്തു നിർമ്മൂലനം ചെയ്തു.

ആൻണിയും ക്ലിയോപാട്രായും ആത്മഹത്യ ചെയ്യേണ്ടി വന്നു. ഈജിപ്ത് റോമിനോടു ചേർക്കപ്പെട്ടു. റോമാക്കാർക്ക് ഇത് ഒരു പുതിയ യുഗം സൃഷ്ടിച്ചു.

ബി.സി. 27 ആയതോടുകൂടി ഒക്ടേവിയൻ റോമിന്റെ ഏക ഭരണാധികാരിയായി തീർന്നു.

# 8

# ഒക്ടേവിയൻ

ബി.സി. 27-ൽ ഒക്ടേവിയൻ റോമിലെ ഏകനേതാവായി മാറിക്കഴിഞ്ഞിരുന്നു. ഒക്ടേവിയന്റെ നേതൃത്വത്തിന്റെ ഫലമായി റോമിന്റെ സംസ്കാരം അത്യുച്ചാവസ്ഥയിലെത്തി. അതു രണ്ടു നൂറ്റാണ്ടുകളോളം നീണ്ടുനിന്നു. റോമാ ഗവണ്മെന്റ് റിപ്പബ്ലിക്കൻ ഭരണമാണ് തുടർന്നിരുന്നതെങ്കിലും ഒരു ഏകാധിപതിയായി ഒക്ടേവിയൻ ഭരണം നടത്തി. അതുകൊണ്ട് റോമാ സാമ്രാജ്യം സുരക്ഷിതവും സന്തോഷകരവും ഉയർച്ചയിലും എത്തിച്ചേർന്നു.

ഒക്ടേവിയൻ അഗസ്റ്റസ് എന്ന പേരു സ്വീകരിച്ചു. ഈ സംഭവത്തെ ചരിത്രകാരന്മാർ റോമാസാമ്രാജ്യത്തിന്റെ ആരംഭം എന്നു കരുതുന്നു.

അഗസ്റ്റസ് റിപ്പബ്ലിക്കൻ ഭരണ സമ്പ്രദായം എല്ലാം തന്റെ നിയന്ത്രണത്തിൽ ആക്കിയെടുത്തു. ദേവനാക്കപ്പെട്ട ജൂലിയസ് സീസറിന്റെ യഥാർത്ഥ മകൻ അഗസ്റ്റസ് സീസർ എന്ന പേര് സ്വയമായി സ്വീകരിച്ചു. റോമിന്റെ ചക്രവർത്തിയായി സ്വയം പ്രഖ്യാപിച്ചു. അദ്ദേഹത്തിന്റെ അധികാരത്തിന്റെ അടിസ്ഥാനം ദൈവദത്തമായി കിട്ടിയതായി കരുതി.

സെനറ്റർമാരുടെ അധികാരത്തിൽ ഇരുന്ന വകുപ്പുകൾ എല്ലാം ചക്രവർത്തിയുടെ അധികാരത്തിൻകീഴിലായി. സെനറ്റർമാരുടെ അധികാരത്തിൽ ഇരുന്ന പ്രോവിൻസുകൾ ചക്രവർത്തിയുടെ നേരിട്ടുള്ള ഭരണത്തിൻകീഴിൽ ആക്കി. മിലിട്ടറിയുടെ നിയന്ത്രണം ചക്രവർത്തി ഏറ്റെടുത്തു.

രണ്ടാം ട്രൈംവറേറ്റിന്റെ ഭരണകാലത്തേക്കാൾ അഗസ്റ്റസിന്റെ ഭരണകാലം സമാധാനപൂർണ്ണമായിരുന്നു. ലത്തീനിൽ PAX ROMANA എന്ന വാക്കിന്റെ അർത്ഥം ഇംഗ്ലീഷിൽ "Roman Peace." എന്നാണ്. ഈ സമാധാനവും നോബിൾമാരുടെ സമ്പന്നതയും മൂലം അഗസ്റ്റസിന്റെ ഭരണത്തോടു സകലരും സഹകരിച്ചു.

യുദ്ധങ്ങളിൽ അഗസ്റ്റസ് പങ്കെടുത്തിരുന്നില്ല. അതിനു രണ്ടു കാര

ണങ്ങൾ ഉണ്ടായിരുന്നു. ഒന്നാമത്തേത് റോമിൽനിന്നും മറ്റു രാജ്യ ങ്ങളിൽ യുദ്ധത്തിനായി പോയാൽ റോമിലെ ആഭ്യന്തരം തന്റെ നിയന്ത്രണത്തിൽ നിന്നു നഷ്ടപ്പെടുവാൻ ഇടയാകും എന്ന് അഗ സ്റ്റസിന് അറിയാമായിരുന്നു. മുൻഗാമികളിൽ പലരുടെയും നാശ ത്തിന് വഴിവച്ചത് അതായിരുന്നു എന്ന് അഗസ്റ്റസ് മനസ്സിലാക്കിയി രുന്നു. രണ്ടാമത്തേത്, തന്റെ സുരക്ഷ. അതും ഒരു പ്രധാന ഘടക മായിരുന്നു.

യുദ്ധഭൂമിയിലെ ചുമതല മുഴുവൻ ജനറൽമാരെ പൂർണ്ണമായി ഏൽപിച്ചു റോമിൽ ഇരുന്നു നിയന്ത്രിച്ചുകൊണ്ടിരുന്നു. ഈ ജന റൽമാരുടെ ചുമതലയിൽ അന്നു അറിയപ്പെട്ട ലോകം മുഴുവൻ തന്നെ റോമിനോടു ചേർത്തു.

സാഹിത്യകാരന്മാരെയും ചരിത്രകാരന്മാരെയും പ്രോത്സാഹി പ്പിച്ചു. കല, സാഹിത്യം, ചരിത്രം എന്നിവയ്ക്ക് മുൻഗണന നൽകി. വലിയ ചരിത്രകാരന്മാർ രംഗത്തുവന്നു. രാജ്യം, രാജ്യഭക്തി, സാഹിത്യ ചരിത്രങ്ങൾ എഴുതിച്ചു. Vergil-ലിന്റെ ഇതിഹാസമായ Aeneid, ചരിത്രകാരനായ Livy എന്നിവരുടെ എഴുത്തുകൾ ഇന്നും ലോകത്തിന് മുതൽക്കൂട്ടായി തീർന്നത് അഗസ്റ്റസ് ചക്രവർത്തിയുടെ ഇവരോടുള്ള പ്രോത്സാഹനത്തിന്റെ ഫലമാണ്.

അതുപോലെ കലണ്ടർ പരിഷ്കരണം അദ്ദേഹം നടത്തി. ജൂലി യൻ കലണ്ടർ എന്നാണ് അത് അറിയപ്പെടുന്നത്. ആഗസ്റ്റ് മാസം - അദ്ദേഹത്തിന്റെ പേരിലാണ് അറിയപ്പെടുന്നത്.

അഗസ്റ്റസ് എ.ഡി. 14-ൽ മരിച്ചു.

# 9

# യേശുവിന്റെ ജനനം

അഗസ്റ്റസിന്റെ ഭരണകാലത്താണ് യേശുക്രിസ്തു ബേത്‌ലഹേമിൽ ജനിച്ചത്. റോമാ സാമ്രാജ്യമൊക്കെയും സെൻസസ് എടുത്തത് ഈ അഗസ്റ്റസ് ചക്രവർത്തിയായിരുന്നു. സുവിശേഷങ്ങളിൽ ഇതു രേഖപ്പെടുത്തിയിട്ടുണ്ടല്ലോ. ബൈബിളിൽ ലൂക്കോസിന്റെ സുവിശേഷത്തിൽ 2-ാം അദ്ധ്യായം തുടങ്ങുന്നത് ഇപ്രകാരമാണ്:

"ആ കാലത്ത് ലോകമൊക്കെയും പേർവഴി ചാർത്തേണം എന്ന് ഔഗസ്തോസ് കൈസറുടെ (അഗസ്റ്റസ് സീസർ) ഒരു ആജ്ഞ പുറപ്പെട്ടു. .... എല്ലാവരും ചാർത്തപ്പെടേണ്ടതിന് താന്താന്റെ പട്ടണത്തിലേക്ക് യാത്രയായി. അങ്ങനെ യൗസേഫും ദാവീദിന്റെ ഗൃഹത്തിലും കുലത്തിലും ഉള്ളവർ ആകകൊണ്ട് തനിക്ക് വിവാഹം നിശ്ചയിച്ചിരുന്ന മറിയ എന്ന ഗർഭിണിയായ ഭാര്യയോടും കൂടെ ചാർത്തപ്പെടേണ്ടതിന് ഗലീലയിലെ നസ്രേത്ത് പട്ടണം വിട്ട്, യഹൂദ്യയിൽ ബേത്‌ലഹേം എന്ന ദാവീദിൻ പട്ടണത്തിലേക്ക് പോയി.

അവർ അവിടെ ഇരിക്കുമ്പോൾ അവൾക്കു പ്രസവത്തിനുള്ള കാലം തികഞ്ഞു. അവൾ ആദ്യജാതനായ മകനെ പ്രസവിച്ചു, ശീലകൾ ചുറ്റി വഴിയമ്പലത്തിൽ അവർക്ക് സ്ഥലം ഇല്ലായ്കയാൽ പശുത്തൊട്ടിയിൽ കിടത്തി" (ലൂക്കോ. 2:1 മുതൽ).

ഈ ജനനത്തോടുകൂടിയാണ് കാലം രണ്ടായി വിഭജിക്കപ്പെടുന്നത്. ബി.സി. എന്നും എ.ഡി. എന്നും. ബി.സി. എന്നാൽ Before Christ എന്നും എ.ഡി. എന്നാൽ Anno Domini എന്നുമാണ്.

റോമാ ചക്രവർത്തിയായിരുന്ന അഗസ്റ്റസ് സീസറിന്റെ കാലത്താണ് യേശുവിന്റെ ജനനം എന്ന് മനസ്സിലാക്കിയല്ലോ. അദ്ദേഹത്തിന്റെ കൽപനപ്രകാരമാണ് 'ലോകമൊക്കെയും' പേർവഴി ചാർത്തിയത് (റോമാ സാമ്രാജ്യത്തിൽപെട്ട 'ലോകമൊക്കെയും' എന്നാണ് അവിടെ സൂചന. റോമാ സാമ്രാജ്യം അന്ന് മെഡിറ്ററേനിയൻ കടലിനോടു ചേർന്ന രാജ്യങ്ങൾ ചേർന്നതായിരുന്നു. അതായത് പേർഷ്യൻ സാമ്രാജ്യമോ ഇന്ത്യയോ ചൈനയോ ഒന്നും ഈ ലോകത്തിൽ പെട്ടിരുന്നില്ല എന്ന് സാരാംശം).

യേശുവിന്റെ ജനനത്തിന്റെ ചരിത്രത്തിന്റെ ഭാഗമായിട്ടുള്ള ഈ തെളിവ് ലഭിക്കാൻ കാരണമായത് ഒരു പക്ഷേ അഗസ്റ്റസ് സീസറിന്റെ ഭരണത്തിന്റെ നേട്ടം കൊണ്ടായിരിക്കാം.

പേർഷ്യൻ സാമ്രാജ്യത്തു നിന്നുള്ള വിദ്വാന്മാരുടെ (മാഗികൾ) വരവും മറ്റൊരു തെളിവാണ്. റോമാ സാമ്രാജ്യം ഉണ്ടായത് ബി.സി. അവസാനത്തോടും എ.ഡി. ആരംഭത്തോടും കൂടിയാണ്. എന്നാൽ പേർഷ്യൻ സാമ്രാജ്യം അതിപുരാതനമായിട്ടുള്ള ഒരു സാമ്രാജ്യമാണ്.

അഗസ്റ്റസ് സീസർ എ.ഡി. 14-ൽ മരിച്ചു. എങ്കിലും റോമാസാമ്രാജ്യത്തിന്റെ പ്രതാപം തുടർന്നുകൊണ്ടിരുന്നു.

# 10

# ടൈബീരിയസ് മുതൽ ഡയോക്ലീഷ്യൻ വരെ

അഗസ്റ്റസ് കൈസറുടെ കാലത്ത് മെഡിറ്ററേനിയൻ കടലിനും ചുറ്റുമുള്ള രാജ്യങ്ങൾ എല്ലാംതന്നെ റോമാ സാമ്രാജ്യത്തിൽപെട്ടിരുന്നു.

എ.ഡി. 14-ൽ അഗസ്റ്റസ് മരണമടഞ്ഞു. പിൻഗാമി ടൈബീരിയസ് ആയിരുന്നു. ഈ ടൈബീരിയസിന്റെ കാലത്താണ് യേശുവിനെ കുരിശിൽ തറച്ചു കൊന്നത്. അന്നത്തെ യെരുശലേമിന്റെ റോമാ ഗവർണർ ആയിരുന്ന പൊന്തിയോസ് പീലാത്തോസിന്റെ വിധി അനുസരിച്ചായിരുന്നു യേശുവിനെ കുരിശിൽ തറച്ചത്. ഗലീലാ കടലിനു തീബേരിയോസ് കടൽ എന്നു പേരു കൊടുത്തത് ഇദ്ദേഹമായിരുന്നു. തീബേരിയോസ് കടൽ തീരത്താണ് യേശുവിന്റെ ഉയിർത്തെഴുന്നേൽപിനുശേഷം കർത്താവിന്റെ ഏഴു ശിഷ്യന്മാർ പത്രോസിന്റെ നേതൃത്വത്തിൽ മീൻ പിടിക്കാൻ പോയത്. യേശുവിന്റെ നിർദ്ദേശമനുസരിച്ച് വല ഇറക്കിയപ്പോൾ മാത്രമാണ് 153 വലിയ മത്സ്യങ്ങൾ കിട്ടിയതും.

അഗസ്റ്റസ് സീസറാണ് ജൂലിയോ ക്ലോഡിയൻ ഗോത്രസ്ഥാപകൻ. ഈ ഗോത്രത്തിലെ ഒന്നാമത്തെ ചക്രവർത്തിയാണ് അഗസ്റ്റസ്. ടൈബീരിയസ് ചക്രവർത്തി രണ്ടാമനും. മൂന്നാമൻ കലിഗുള എന്ന ചക്രവർത്തി. ക്ലോഡിയസ് നാലാമനും ആയിരുന്നു.

ക്രിസ്ത്യാനികളെ പീഡിപ്പിച്ച ആദ്യ ചക്രവർത്തിയായിരുന്നു ജൂലിയോ ക്ലോഡിയൻ ഗോത്രത്തിലെ അവസാനത്തേതും അഞ്ചാമത്തേതുമായ നീറോ ചക്രവർത്തി.

റോമാ നഗരം തീപിടിച്ചപ്പോൾ ആ കുറ്റം ക്രിസ്ത്യാനികളുടെ മേൽ ചുമത്തി നീറോ ക്രിസ്ത്യാനികളെ പീഡിപ്പിച്ചു. "While Rome was burning Nero was fiddling" എന്ന ചൊല്ല് ഇവിടെ സ്മരിക്കാം. റോമാ പട്ടണം കത്തിയെരിഞ്ഞുകൊണ്ടിരിക്കുമ്പോൾ നീറോ വീണ വായിക്കുകയായിരുന്നു എന്നു സാരം.

ഈ വിധമുള്ള നീചപ്രവൃത്തിയുടെ ഫലമായി നീറോയെ രാജ്യത്തിന്റെ ശത്രുവായി റോമൻ സെനറ്റ് പ്രഖ്യാപിച്ചു. ഗത്യന്തരമില്ലാതെ വന്നപ്പോൾ നീറോയ്ക്ക് ആത്മഹത്യ ചെയ്യേണ്ടി വന്നു.

നീറോയിക്ക് ശേഷം ഫ്ളേവിയൻ ഗോത്രത്തിൽ നിന്നും വെസ്പേഷ്യൻ ചക്രവർത്തിയായി. പഴയ റിപ്പബ്ലിക്കൻ ഭരണത്തിലേക്ക് റോമാഭരണം തിരികെ പോകാനുള്ള സാദ്ധ്യതയും സാഹചര്യവും ഉണ്ടായിരുന്നു എങ്കിലും വെസ്പേഷ്യന്റെ ഭരണസാമർത്ഥ്യത്താൽ 'ചക്രവർത്തിഭരണം' തുടർന്നുകൊണ്ടു പോകാൻ കഴിഞ്ഞു.

വെസ്പേഷ്യൻ കഴിവുറ്റ ഭരണാധികാരി ആയിരുന്നതിനാൽ രാജ്യത്തിന്റെ വിസ്തൃതി വളർന്നുകൊണ്ടിരുന്നു. മുൻ ചക്രവർത്തിമാരായിരുന്ന ക്ലോഡിയസിന്റെയും നീറോയുടെയും സർവ്വസൈന്യാധിപനായിരുന്നു വെസ്പേഷ്യൻ. വെസ്പേഷ്യന്റെ മകനായിരുന്ന ടൈറ്റസ് ആണ് യേറുശലേം ദേവാലയം പിടിച്ചെടുത്തു നശിപ്പിച്ചത്.

യേറുശലേമിന്റെ നാശത്തോടു കൂടിയാണ് എ.ഡി. 68-ൽ യഹൂദർ ലോകത്തിന്റെ നാനാഭാഗത്തേക്കും ചിതറപ്പെട്ടത്. കേരളത്തിലേക്ക് മാർത്തോമ്മായും കൂട്ടരും വന്നതും ഈ സാഹചര്യത്തിലാണെന്നു ചരിത്രകാരന്മാർക്ക് അഭിപ്രായം ഉണ്ട്.

കുമ്രാൻ എസ്സിൻ സമൂഹം ചാവുകടൽ തീരത്തുനിന്ന് ഓടി രക്ഷപെട്ടതും വെസ്പേഷ്യന്റെ ആക്രമണം നിമിത്തമായിരുന്നു. 1947-ൽ കണ്ടുകിട്ടിയ ചാവുകടൽ ചുരുളുകൾ എ.ഡി. 68-ൽ അവർ മൺഭരണികളിൽ ഭദ്രമായി സൂക്ഷിച്ചു മണ്ണിനടിയിൽ കുഴിച്ചു മൂടിവച്ചവ ആണെന്ന് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ഈ വെസ്പേഷ്യൻ ചക്രവർത്തിയാണ് റോമിൽ ആംഫി തിയേറ്റർ എന്നറിയപ്പെടുന്ന കൊളോസിയം പണിതത്.

ക്രിസ്ത്യാനികളെയും മറ്റും ഈ കൊളോസിയത്തിൽ വച്ചാണ് മൃഗങ്ങളുമായുള്ള മൽപിടുത്തത്തിനും ഭക്ഷണത്തിനും മറ്റും ഇട്ടുകൊടുത്തിരുന്നത്. കൊളോസിയം ഇന്നു റോമിൽ ഒരു കാഴ്ചവസ്തുവായി നിലനിർത്തിയിട്ടുണ്ട്. എ.ഡി. 78-ൽ വെസ്പേഷ്യൻ മരണമടഞ്ഞു.

ടൈറ്റസും ഡൊമിഷ്യനുമായിരുന്നു പിന്നീടുള്ള ചക്രവർത്തിമാർ.

ടൈറ്റസിന്റെ ഭരണം പെട്ടെന്നു തന്നെ തകർന്നു. പിന്നീട് ഡൊമീഷ്യനാണ് ചക്രവർത്തിയായത്. 15 വർഷം അദ്ദേഹം ഭരിച്ചു. ഇദ്ദേഹം കൊല്ലപ്പെട്ടു.

ട്രാജൻ ആയിരുന്നു അടുത്ത ഭരണാധികാരി. അദ്ദേഹം എ.ഡി. 98-ൽ മരിച്ചു. പിന്നീട് അനവധി ചക്രവർത്തിമാർ റോമാ ചക്രവർത്തിമാരായിരുന്നിട്ടുണ്ട്. വിസ്തരഭയത്താൽ അവയെല്ലാം ഈ ഗ്രന്ഥത്തിൽ വിട്ടുകളയുകയാണ്. 49 വർഷം 26 ചക്രവർത്തിമാർ രാജ്യം ഭരിച്ചു. രാജ്യത്തിന്റെ സമ്പത്തു തകർന്നുകൊണ്ടിരുന്നു. യുദ്ധം ചെയ്തു പിടിച്ചടക്കപ്പെട്ട പ്രോവിൻസുകളെ നിലനിർത്തിക്കൊണ്ടു പോകാൻ, അപ്രാപ്തരായ ഭരണാധികാരികളെക്കൊണ്ട് കഴിയാതെ പോയി.

ഡയോക്ലീഷ്യനായിരുന്നു ക്രിസ്ത്യാനികളെ ക്രൂരമായി പീഡിപ്പിച്ച മറ്റൊരു ചക്രവർത്തി. പള്ളികൾ ഇടിച്ചുനിരത്തി. ഗ്രന്ഥങ്ങൾ നശിപ്പിക്കപ്പെട്ടു. ആരാധന നിരോധിച്ചു. ഡയോക്ലീഷ്യനാണ് സ്ഥാനത്യാഗം ചെയ്യേണ്ടിവന്ന ആദ്യ ചക്രവർത്തി. ക്രിസ്ത്യാനികളുടെ നിലവിളി ഫലിച്ചു തുടങ്ങി.

**പത്രോസും റോമായും**

കേരളത്തിലെ കത്തോലിക്കാ സഭാംഗമായ പ്രൊഫ. കെ. എം. ഏബ്രഹാം 'കുപ്രസിദ്ധരായ മാർപാപ്പാമാർ' എന്ന കൃതിയിൽ പത്രോസ് അപ്പസ്തോലന് കത്തോലിക്കാ സഭയുടെ ആസ്ഥാനമായ റോമുമായി പറയത്തക്ക ബന്ധമൊന്നും ഉണ്ടായിരുന്നില്ല എന്ന് ചൂണ്ടിക്കാണിക്കുന്നു:

> "റോമിലെ സഭയുടെ സ്ഥാപകൻ ആരായിരുന്നു എന്നതിനെപ്പറ്റി നമുക്ക് വ്യക്തമായ തെളിവുകളൊന്നുമില്ല. എങ്കിലും അതിന്റെ സ്ഥാപകൻ പത്രോസായിരുന്നില്ല എന്ന് എല്ലാവരും സമ്മതിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ ബന്ധം ഏറിയ കൂറും മദ്ധ്യപൂർവ്വദേശത്തെ സഭകളുമായിട്ടായിരുന്നു. ജറുസലേമിലും അന്ത്യോക്യായിലും ഏഷ്യാമൈനറിലും സമീപ പ്രദേശങ്ങളിലുമെല്ലാം പത്രോസ് സുവിശേഷമറിയിച്ചു. തന്റെ ഗുരുവും നാഥനുമായിരുന്ന യേശുവിന്റെ ഇംഗിതമനുസരിച്ച് യഹൂദ ഗോത്രങ്ങളിൽ പെട്ടവർ

കൂട്ടമായി അധിവസിച്ചിരുന്ന നാടുകളിൽ മതപ്രചാരണം നടത്തുന്നതിനായിരുന്നു പത്രോസ് ശ്രമിച്ചത്. അതുകൊണ്ട് പുറംലോകവുമായി അദ്ദേഹം അധികമൊന്നും ബന്ധപ്പെട്ടിരുന്നില്ല. അതിനുള്ള പരിജ്ഞാനവും പത്രോസിനില്ലായിരുന്നു. പൗലോസിന്റെ കാര്യം നേരെ മറിച്ചായിരുന്നു. പുറജാതികളുടെ ഇടയിൽ പ്രവർ ത്തിക്കുന്നിതിന് അദ്ദേഹത്തിന് അറിവും അഭിരുചിയും ഉണ്ടായിരുന്നു. അതുകൊണ്ടാണല്ലോ പൗലോസ് പുറജാതികളുടെ അപ്പോസ്തോലൻ എന്ന് അറിയപ്പെടാൻ ഇടയായത്.

പൗലോസിനാണ് പത്രോസിനേക്കാളേറെ റോമിലെ സഭയുമായി ബന്ധമുണ്ടായിരുന്നത് എന്നുള്ള വസ്തുത നിസ്തർക്കമാണ്. അദ്ദേഹമാണല്ലോ അവരുടെ അപ്പോസ്തോലൻ എന്ന നിലയിൽ 'റോമാക്കാർക്കുള്ള ലേഖനം' എഴുതിയത്. പ്രസ്തുത ലേഖനം എഴുതിയ കാലത്തൊന്നും (55 A.D.) പത്രോസ് റോമിലെത്തിയിരുന്നില്ല. പത്രോസ് അന്ന് റോമിലുണ്ടായിരുന്നെങ്കിൽ തീർച്ചയായും പൗലോസ് തന്റെ ലേഖനത്തിന്റെ അവസാന ഭാഗത്ത് (അദ്ധ്യായം 16) മുപ്പതോളം വ്യക്തികളെയും കുടുംബങ്ങളെയും പേരെടുത്തു പറഞ്ഞു അഭിവാദ്യം ചെയ്തപ്പോൾ പത്രോസിനെ വിട്ടുകളയുമായിരുന്നില്ല.

പല ചരിത്ര രേഖകളും പൗലോസിന്റെ റോമിലെ സാന്നിദ്ധ്യത്തെ പരാമർശിക്കുമ്പോൾ പത്രോസിനെപ്പറ്റി മൗനം പാലിക്കുന്നു. ഉദാ: ഒന്നാം നൂറ്റാണ്ടിൽത്തന്നെ (90 A.D.) എഴുതപ്പെട്ട കൊറിന്തിലെ സഭയ്ക്കുള്ള റോമാ സഭയുടെ കത്തിൽ പൗലോസിന്റെ വരവിനെയും രക്തസാക്ഷിത്വത്തെയും പരാമർശിക്കുമ്പോൾ പത്രോസിനെപ്പറ്റി ഒന്നും പറയുന്നില്ല. എന്നാൽ സഭാചരിത്രകാരന്മാരിൽ പ്രഥമനും പ്രധാനിയുമായ യുസേബിയുസ് അഭിപ്രായപ്പെട്ടിരുന്നത് (300 A.D.) പത്രോസിന്റെ ജീവിതാന്ത്യത്തിൽ

റോമിലെത്തി അദ്ദേഹം കുരിശുമരണം വരിച്ചു എന്നാണ്. നേരത്തെതന്നെ റോമിലെത്തി പ്രവർത്തിച്ചിരുന്ന പൗലോസിന്റെ ക്ഷണപ്രകാരമാണ് പത്രോസ് തന്റെ ജീവിതത്തിന്റെ സായം കാലത്ത് ആ പുറജാതി കേന്ദ്രത്തിലെത്തിയത് എന്നാണ് പൊതുവെ അനുമാനിക്കപ്പെടുന്നത്.

എന്തായാലും യൂസേബിയസിന്റെ നാലാം നൂറ്റാണ്ടിൽ പ്രകടിപ്പിക്കപ്പെട്ട അഭിപ്രായമാണ് പില്ക്കാലത്ത് സ്വീകാര്യമായിത്തീർന്നത്. പാരമ്പര്യ വിശ്വാസമനുസരിച്ച് പത്രോസും പൗലോസും നീറോചക്രവർത്തിയുടെ മത പീഡന കാലത്ത് വധിക്കപ്പെടുകയും റോമിൽ അജ്ഞാതമായ ഏതോ സ്ഥലത്ത് സംസ്കരിക്കപ്പെടുകയും ചെയ്തു. അത് ഇന്നത്തെ സെന്റ് പീറ്റേഴ്സ് ബസലിക്കാ നിൽക്കുന്ന സ്ഥലത്തെങ്ങുമായിരുന്നില്ലെന്നുള്ളത് വ്യക്തമാണ്. എന്തായാലും ഒരു കാര്യം തീർച്ചയാണ്. റോമിലെ സഭ പത്രോസിന്റെ പൈതൃകം അവകാശപ്പെടുന്നതിൽ അർത്ഥമില്ല. വേണമെങ്കിൽ അവർക്ക് പൗലോസിന്റെ പൈതൃകം ആകാം.

**പത്രോസും പാപ്പായും**

റോമിലെ മെത്രാന്മാർ പത്രോസിന്റെ പിൻഗാമികളാണ് എന്നാണല്ലോ കത്തോലിക്കാസഭ പഠിപ്പിക്കുന്നത്. പത്രോസും റോമുമായി ഉണ്ടെന്നു കരുതപ്പെടുന്ന തുച്ഛമായ ബന്ധം നാം കാണുകയുണ്ടായി. അത്രപോലും ബന്ധമില്ല പത്രോസും പാപ്പായും തമ്മിൽ. .... അദ്ദേഹം പാലസ്തീനിലായിരുന്നപ്പോഴും സ്ഥാനമാനങ്ങളൊന്നും ഉണ്ടായിരുന്നില്ല. ... യേശുവിന്റെ ശിഷ്യന്മാരുടെ ഇടയിൽ പത്രോസിന് ഉണ്ടായിരുന്ന പ്രാമുഖ്യം അദ്ദേഹത്തെ അപ്പോസ്തോലന്മാരുടെ തലവനോ നേതാവോ ആക്കുന്നില്ല. അങ്ങനെ ഒരു തലവനായി അദ്ദേഹത്തെ ആരും കണ്ടിരുന്നുമില്ല. അവരുടെയെല്ലാം തലവനും നായകനുമായിരുന്നത് യേശുക്രിസ്തുവാണ്. യേശുവിന്റെ വേർപാടിനു

ശേഷം പത്രോസ് നേതാവായി അവരോധിക്കപ്പെട്ടതുമില്ല. പത്രോസ് സ്വയം വിശേഷിപ്പിക്കുന്നത് "ഒരു സഹമൂപ്പൻ" (Fellow Elder) എന്നാണ് (പത്രോസ് 5:1). യേശുവിന്റെ ശിഷ്യരെല്ലാം സമത്വമുള്ള സഹോദരന്മാരായിരുന്നു. എന്നിരുന്നാലും പത്രോസിന്റെ പ്രായം ശിഷ്യരുടെ ഇടയിൽ അദ്ദേഹത്തെ (Elder) ആക്കി. മറ്റു വാക്കുകളിൽ പറഞ്ഞാൽ പത്രോസ് സമന്മാരിൽ പ്രഥമനായി (Primus inter pares = First among equals).

റോമിലെ പ്രാചീന ചരിത്ര രേഖകളിലൊന്നും പത്രോസിന്റെ പേര് കാണാനില്ല. അപ്പോസ്തോലനായിരുന്ന യോഹന്നാന്റെ ശിഷ്യന്റെ (പോളികാർപ്പിന്റെ) ശിഷ്യനായ ഇറേനിയുസ് (ലിയോൺസിലെ മെത്രാൻ 178–200 A.D.) നൽകുന്ന റോമിലെ മെത്രാന്മാരുടെ ലിസ്റ്റിൽ പത്രോസ് ഉൾപ്പെടുന്നില്ല. പന്ത്രണ്ടു പേരുകളുള്ള പ്രസ്തുത പട്ടിക അനുസരിച്ച് റോമിലെ ആദ്യത്തെ മെത്രാൻ (പാപ്പ) ലിനുസ് ആണ്. അദ്ദേഹം പൗലോസിനാൽ നിയുക്തനായിരുന്നു. ഔദ്യോഗിക രേഖയായ അപ്പസ്തോലിക് കോൺസ്റ്റിറ്റ്യൂഷൻ (270 A.D.) റോമിലെ ഒന്നാമത്തെ മെത്രാനായി കണക്കാക്കുന്നതും ലിനുസിനെ ആണ്. രണ്ടാമത്തെ മെത്രാൻ പത്രോസിനാൽ നാമനിർദ്ദേശം ചെയ്യപ്പെട്ടു എന്നു പറയപ്പെടുന്ന ക്ലമന്റ് ആണ്. പത്രോസ് റോമിൽ വച്ച് രക്തസാക്ഷിയായി എന്നു പ്രസ്താവിക്കുന്ന യൂസേബിയൂസ് ഒരിക്കൽ പോലും പത്രോസിനെ മെത്രാനായി പരിഗണിക്കുന്നില്ല. റോമൻ പൗരത്വമുണ്ടായിരുന്ന പൗലോസിന് പത്രോസിനേക്കാൾ റോമിൽ സ്ഥാനവും സ്വാധീനവും ഉണ്ടായിരുന്നിരിക്കണം. പാപ്പാ പത്രോസിന്റെ പിൻഗാമിയല്ല. പത്രോസിന്റെ സിംഹാസനത്തിൽ ഇരിക്കുന്നു എന്ന് അവകാശപ്പെടുന്ന റോമിലെ പാപ്പാ ചരിത്ര സത്യത്തെയും സുവിശേഷ സത്യത്തെയും പരിഹസിക്കുകയാണ്. യേശുവിനോ തന്റെ ശിഷ്യന്മാർക്കോ സിംഹാസനങ്ങൾ അഥവാ അധികാര സ്ഥാനങ്ങൾ ഉണ്ടായിരുന്നില്ല. അവരാരും അധികാരികളാകാൻ ആഗ്രഹിച്ചിരുന്നു

മില്ല. എന്നുമാത്രവുമല്ല അധികാരത്തെപ്പറ്റിയുള്ള പരമ്പരാഗതമായ കാഴ്ചപ്പാടിന് മാറ്റം വരുത്താനാണ് യേശുക്രിസ്തു ശ്രമിച്ചത്. ചെങ്കോലേന്തി കിരീടമണിഞ്ഞ് അധികാര ഗർവ്വോടെ രാജകീയ സിംഹാസനത്തിൽ ആരൂഢരായിരുന്ന റോമാ മാർപാപ്പാമാർ ക്രിസ്തുവിന്റെ വികാരിമാരും പത്രോസിന്റെ അനന്തിരവരും ആണെന്ന് പ്രഖ്യാപിക്കാൻ അസാമാന്യമായ തൊലിക്കട്ടി ആവശ്യമാണ്!"

## റോമാ സാമ്രാജ്യത്തിൽ വച്ച് രക്തസാക്ഷിമരണം പ്രാപിച്ച ശ്ലീഹന്മാർ

### വി. പത്രോസിന്റെ രക്തസാക്ഷിമരണം

ക്രിസ്തുവർഷം 54 മുതൽ റോമാ ഭരിച്ചിരുന്നത് നീറോ ചക്രവർത്തിയായിരുന്നു. 16-ാം വയസ്സിലാണ് അദ്ദേഹം ഭരണം ഏറ്റെടുത്തത്. ആദ്യം കുറെ വർഷങ്ങൾ തന്റെ ഗുരുവായ ലൂഷിയസ് അന്നവൂസ് എന്ന സേനാനായകന്റെ ഉപദേശത്തോടെ അദ്ദേഹം നീതിപൂർവ്വം ഭരിച്ചു. എന്നാൽ പിന്നീട് ദ്രവ്യാഗ്രഹത്തിൽ നീറോ നിറഞ്ഞു. തന്നെ പ്രീതിപ്പെടുത്താത്ത സകലരേയും അദ്ദേഹം വാളിനിരയാക്കി. ക്രിസ്ത്യാനികളെ അദ്ദേഹം പകയോടെ വീക്ഷിച്ചു.

ക്രിസ്തുവർഷം 64 ജൂലൈ 19-ാം തീയതി റോമായിലെ കീലിയൻ, വാലന്റൈൻ എന്നീ കുന്നുകളിലുണ്ടായിരുന്ന തടിപ്പുരകൾക്ക് തീ പിടിച്ചു. 9 ദിവസം അഗ്നിബാധ നിയന്ത്രണാതീതമായി തുടർന്നു. റോമാ നഗരത്തിന്റെ മൂന്നിൽ രണ്ടു ഭാഗം കത്തിച്ചാമ്പലായി. നൂറു കണക്കിന് ആളുകൾ മരിച്ചു. അഗ്നിബാധയുടെ ഉത്തരവാദിത്തം ക്രിസ്ത്യാനികൾക്കാണെന്ന് നീറോ പ്രഖ്യാപിച്ചു. ദൈവം ആകാശത്തു നിന്ന് തീ ഇറക്കി സകലരേയും നശിപ്പിക്കുമെന്ന് പത്രോസും പൗലോസും പ്രസംഗിച്ചതായി നീറോ ആരോപിച്ചു. ക്രിസ്തീയത അപകടകരമായ അന്ധവിശ്വാസമായി മുദ്രകുത്തപ്പെട്ടു. അങ്ങനെ നീറോയുടെ കാലത്തു ക്രിസ്ത്യാനികളെ തിരഞ്ഞുപിടിച്ച് പീഡിപ്പിക്കാൻ അദ്ദേഹം ഉത്തരവിട്ടു. നീറോ ചക്രവർത്തിയുടെ തീരുമാനപ്രകാരം കുരിശിൽ തറയ്ക്കപ്പെടുവാൻ വിധിക്കപ്പെട്ട പത്രോസിന് ഒരാഗ്രഹം മാത്രമേ ഉണ്ടായിരുന്നുള്ളു. തന്റെ ഗുരുവിന്റെ കാലുകളിൽ ചുംബിക്കുന്ന രീതിയിൽ തലകീഴായി കുരിശി

ക്കപ്പെടണം. അത് നിറവേറപ്പെട്ടു. വി. പത്രോസും വി. പൗലോസും ഒരു ദിവസം വധിക്കപ്പെട്ടു എന്നാണ് വിശ്വസിക്കുന്നത്. എ. ഡി. 67 ജൂൺ മാസം 29-ാം തീയതി അവർ രക്തസാക്ഷികളായെന്നാണ് വിശ്വാസം. അതുകൊണ്ട് സഭ അവരുടെ പെരുന്നാൾ ജൂൺ 29-ാം തീയതി കൊണ്ടാടുന്നു. വി. പത്രോസിന്റെ ഭൗതീകാവശിഷ്ടങ്ങൾ സംസ്ക്കരിച്ചിരിക്കുന്ന സ്ഥാനത്താണ് റോമിലെ സുപ്രസിദ്ധമായ സെന്റ് പീറ്റേഴ്സ് ബസിലിക്ക സ്ഥിതി ചെയ്യുന്നത്.

## ഡയോക്ലീഷ്യന്റെ ഭരണകാലത്തെ പീഡനങ്ങൾ

ഡയോക്ലീഷ്യന്റെ ഭരണകാലത്ത് റോമിൽ വച്ച് യോഹന്നാൻ ശ്ലീഹായ്ക്ക് കഠോരമായ പീഡകൾ ഏൽക്കേണ്ടി വന്നു. അവിടെ രക്തസാക്ഷിത്വം വരിക്കാൻ വരെ സാഹചര്യം ഉണ്ടായതായി സഭാപിതാക്കന്മാരായ തെർത്തുല്യനും, ജറോമും സാക്ഷ്യപ്പെടുത്തുന്നുണ്ട്. തിളയ്ക്കുന്ന എണ്ണയിലേക്ക് - വറചട്ടിയിലേക്ക് യോഹന്നാൻ എറിയപ്പെട്ടെങ്കിലും താൻ രക്ഷപെട്ടു.

എ.ഡി. 81-ൽ ഡൊമീഷ്യൻ അധികാരത്തിൽ വന്നു. തന്നെ ദൈവമെന്ന് വിളിക്കാനും വിജാതീയ ദേവാലയങ്ങളിൽ തന്റെ തങ്കവിഗ്രഹങ്ങളും പ്രതിമകളും സ്ഥാപിച്ച് വണങ്ങാനും അദ്ദേഹം കല്പനയിറക്കി. ക്രിസ്തീയ വിശ്വാസത്തോട് അദ്ദേഹം ദയ കാണിച്ചില്ല. അദ്ദേഹത്തിന്റെ മർദ്ദനകാലത്ത് ഫീലിപ്പോസിന്റെ ജീവൻ നഷ്ടപ്പെട്ടു. യോഹന്നാനെ അദ്ദേഹം തടവിലാക്കിയെങ്കിലും വധിച്ചില്ല. പത്മോസ് ദ്വീപിലേക്കു അദ്ദേഹത്തെ നാടുകടത്തി. ദൈവത്തിന്റെ വചനം മിശിഹായുടെ നാമത്തിൽ അവിടെ പ്രസംഗിച്ചതിനാൽ അദ്ദേഹത്തിന് ഏറെ പീഡനങ്ങളുണ്ടായി. ഈ സഹനങ്ങളുടെ മദ്ധ്യേയാണ് യോഹന്നാന് ദിവ്യ വെളിപാട് ലഭിക്കുന്നത്. എ. ഡി. 96 സെപ്തംബർ മാസം 18-ാം തീയതി ഡൊമീഷ്യൻ ചക്രവർത്തി സ്ഥാനഭ്രഷ്ഠനാക്കപ്പെടുകയും വധിക്കപ്പെടുകയും ചെയ്തു. അതിനുശേഷം മാർക്കസ് കോപെയൂസ് നോർവ ചക്രവർത്തിയായി നിയമിക്കപ്പെട്ടു. സഭയെ പീഡിപ്പിക്കാൻ നോർവ ആഗ്രഹിച്ചില്ല. അദ്ദേഹം ക്രിസ്ത്യാനികളോട് ദയാപൂർവ്വം പെരുമാറി. നാടുകടത്തപ്പെട്ടവർക്ക് തിരികെ വരാൻ അനുവാദം നൽകി. തന്മൂലം യോഹന്നാന് എഫേസൂസിലേക്ക് തിരികെ പോകാനുള്ള അവസരം ലഭിച്ചു. യോഹന്നാന് അപ്പോൾ 90 വയസ്സുണ്ടായിരുന്നു.

## യോഹന്നാൻ ശ്ലീഹായുടെ മരണം

യോഹന്നാൻ ട്രാജന്റെ ഭരണകാലം വരെ ജീവിച്ചിരുന്നതായി എവുസേബിയസ്, അലക്സാണ്ട്രിയായിലെ ക്ലെമന്റ് എന്നിവർ രേഖപ്പെടുത്തിയിട്ടുണ്ട്. ട്രാജൻ ഭരണം ആരംഭിക്കുന്നത് എ. ഡി. 98 ജനുവരി മാസത്തിലാണ്. യോഹന്നാൻ ശ്ലീഹായുടെ അവസാന വർഷങ്ങൾ വളരെ ദുരിതപൂർണ്ണമായിരുന്നു എന്നാണ് സഭാചരിത്ര പണ്ഡിതന്മാർ പറയുന്നത്. അദ്ദേഹത്തിന്റെ കാലുകളിൽ വൃണവും വേദനയുമുണ്ടായിരുന്നു. "കുഞ്ഞുങ്ങളെ നിങ്ങൾ പരസ്പരം സ്നേഹിക്കുവിൻ" എന്ന് തന്റെ അവസാന ദിവസങ്ങളിൽ അദ്ദേഹം എല്ലാവരോടും പറയുമായിരുന്നു. മരണം തന്നെ സമീപിക്കുന്നു എന്ന് മനസിലാക്കിയ യോഹന്നാൻ തന്നെ നഗരകവാടത്തിനു പുറത്തുകൊണ്ടുവരാൻ ശിഷ്യന്മാരോടു കല്പിച്ചു. തന്റെ കുഴി മാടത്തിങ്കലേക്ക് നയിക്കുവാൻ ശ്ലീഹാ ശിഷ്യന്മാരോട് ആവശ്യ പ്പെട്ടു. കബറിങ്കലെത്തിയ താൻ ഇപ്രകാരം പ്രാർത്ഥിച്ചു. "കർത്താ വായ യേശുവേ, നീ എന്റെ കൂടെ ഉണ്ടായിരിക്കേണമെ." അധികം താമസിയാതെ ശ്ലീഹാ സാധാരണ മരണം പ്രാപിച്ചു.

## അന്ത്രയോസിന്റെ രക്തസാക്ഷിത്വം

അന്ത്രയോസ് സുവിശേഷം പ്രസംഗിച്ച സ്ഥലങ്ങളിൽ അദ്ദേഹ ത്തിന്റെ രക്തസാക്ഷിത്വത്തെക്കുറിച്ച് വൈവിധ്യം നിറഞ്ഞ പാരമ്പര്യങ്ങൾ നിലവിലുണ്ട്. ചരിത്രകാരനായ എവുസേബിയ സിന്റെ അഭിപ്രായത്തിൽ അന്ത്രയോസ് സ്കീനിയായിൽ വെച്ചാണ് രക്തസാക്ഷിത്വം വരിച്ചത്. അദ്ദേഹത്തിന്റെ മരണം ഒരു റോമൻ ഗവർണറുടെ കോപം മൂലമായിരുന്നു. അഖായിയായിലെ പെത്രോസ് എന്ന സ്ഥലത്ത് ശ്ലീഹാ എത്തിയപ്പോൾ അവിടുത്തെ ഗവർണ്ണറായിരുന്ന ഈജിയൂസിന്റെ ഭാര്യ മാക്സിമില്ല രോഗം ബാ ധിച്ച് അത്യാസന്നനിലയിൽ കിടക്കുകയായിരുന്നു. അദ്ഭുതപ്രവർ ത്തകനായ ശ്ലീഹായെക്കുറിച്ച് കേട്ടറിഞ്ഞ അവർ ഭൃത്യന്മാർ വഴി ശ്ലീഹായെ വിളിപ്പിച്ചു. അന്നാട്ടിലെ ക്രിസ്ത്യാനികളും ഇതേപ്പറ്റി അന്ത്രയോസിനെ അറിയിച്ചിരുന്നു. ശ്ലീഹാ എത്തുമ്പോൾ കണ്ട കാഴ്ച ഭാര്യ മരിക്കുമ്പോൾ ആത്മഹത്യ ചെയ്യാനായി ഈജിയൂസ് വാൾ ഊരിപ്പിടിച്ച് നിൽക്കുന്നതാണ്. ശ്ലീഹാ അവൾക്ക് സൗഖ്യം നല്കി. തത്ഫലമായി അവൾ മിശിഹായെ രക്ഷകനായി സ്വീകരിച്ചു.

അവളുടെ ഭർത്താവിന്റെ സഹോദരനായ സ്ട്രാറ്റോക്ലോസും ക്രിസ്തുവിനെ രക്ഷിതാവായി സ്വീകരിച്ചു.

പുതിയൊരു മതം തന്റെ സാമ്രാജ്യത്തിൽ സ്ഥാപിക്കാൻ ഈജിയൂസ് ഇഷ്ടപ്പെട്ടില്ല. തന്റെ ഭാര്യയേയും, സഹോദരനേയും ക്രിസ്ത്യാനികളാക്കിയതിൽ കോപിഷ്ടനായ ഈജിയൂസ് അന്ത്രയോസിനെ ബന്ധിക്കാൻ തീരുമാനിച്ചു. എ. ഡി. 68-ൽ അദ്ദേഹത്തെ തടവിലാക്കി. അന്ത്രയോസിന്റെ ജയിലിലുള്ള വിശുദ്ധ സാന്നിദ്ധ്യം ജയിലിലുള്ളവരെ മുഴുവൻ മാനസാന്തരപ്പെടുത്തി. ഇതറിഞ്ഞ് ക്രുദ്ധനായ ഗവർണ്ണർ എ. ഡി. നവംബർ 28-ാം തീയതി അന്ത്രയോസിനെ കുരിശിൽ തറച്ച് കൊല്ലുവാൻ കല്പിച്ചു. ഗവർണ്ണറുടെ ഭാര്യയും സഹോദരനും ഈ തീരുമാനത്തെ എതിർത്തു. എന്നാൽ ഗവർണർ എതിർപ്പുകൾ വകവച്ചില്ല.

തന്നെ ക്രൂശിക്കുന്നതിന് മുമ്പ് അന്ത്രയോസിന് ഒരു അപേക്ഷയുണ്ടായിരുന്നു. മിശിഹായെ ക്രൂശിച്ചതുപോലെ കുരിശിൽ തൂങ്ങി മരിക്കാൻ തനിക്ക് അർഹതയില്ലാത്തതിനാൽ ഗുണനചിഹ്നത്തിന്റെ ആകൃതിയിലുള്ള ഒരു കുരിശിൽ തന്നെ തൂക്കണമെന്ന് താൻ അപേക്ഷിച്ചു. ആയതിനാൽ ആ ആകൃതിയിലുള്ള കുരിശിനെ 'സെന്റ് ആൻഡ്രൂസ് ക്രോസ്' എന്ന് വിളിച്ചിരുന്നു. അദ്ദേഹം കുരിശിൽ തൂക്കപ്പെട്ടതറിഞ്ഞ് ഇരുപതിനായിരത്തോളം ക്രിസ്ത്യാനികൾ കൂട്ടംചേർന്ന് ചെന്ന് ന്യായാധിപനോട് അന്ത്രയോസിനെ സ്വതന്ത്രനാക്കാൻ ആവശ്യപ്പെട്ടു. ന്യായാധിപൻ അന്ത്രയോസിനെ മോചിപ്പിക്കാൻ കല്പന കൊടുത്തു. എന്നാൽ അന്ത്രയോസിന്റെ താല്പര്യപ്രകാരം അദ്ദേഹം രക്തസാക്ഷിത്വത്തെ ധീരമായും, ശാന്തമായും, സന്തോഷത്തോടും സ്വീകരിച്ചു. ഒലിവുമരം കൊണ്ടുണ്ടാക്കിയ ക്രൂശിലാണ് തന്നെ കുരിശിച്ചത് എന്ന് ഹിപ്പോളിറ്റസ് എന്ന ചരിത്രകാരൻ പറയുന്നു. പത്രോസിനെപ്പോലെ തന്നെ അന്ത്രയോസും തലകീഴായി ക്രൂശിക്കപ്പെടുകയായിരുന്നു എന്ന് ഒരു പാരമ്പര്യം നിലവിലുണ്ട്.

## യാക്കോബിന്റെ രക്തസാക്ഷിത്വം

യാക്കോബിനെക്കുറിച്ചുള്ള അവസാനത്തെ പരാമർശം അപ്പോ: പ്രവൃത്തി 12-ാം അദ്ധ്യായത്തിലാണ് നാം കാണുന്നത്. അക്കാലത്ത് ഹേറോദാസ് രാജാവ്, സഭയിൽപെട്ട യോഹന്നാന്റെ സഹോദരനായ

യാക്കോബിനെ വാളിനിരയാക്കി. യാക്കോബിന്റെ രക്തസാക്ഷിത്വം ഹേറോദേസ് അഗ്രിപ്പായുടെ കാലത്തായിരുന്നു. അത് മിക്കവാറും എ. ഡി. 42-ൽ ആകാനാണ് സാധ്യത. കാരണം ഹേറോദേസ് മരിക്കുന്നതും എ. ഡി. 42-ലാണ്. ക്രിസ്തീയ സമൂഹത്തെ നിർമ്മാർജ്ജനം ചെയ്യാൻ ഹേറോദേസ് അഗ്രിപ്പാ രാജാവ് ആലോചിച്ചു. യാക്കോബും പത്രോസുമായിരുന്നു ആദിമ ക്രൈസ്തവ സമൂഹത്തിന്റെ തലവന്മാർ. തന്മൂലം അവരെ നശിപ്പിക്കാനാണ് രാജാവ് ആദ്യം ഉദ്യമിച്ചത്. അലക്സാണ്ട്രിയായിലെ ക്ലെമന്റ് യാക്കോബിന്റെ മരണം സംബന്ധിച്ച് ചില വിശദാംശങ്ങൾ നൽകുന്നുണ്ട്. റോമാക്കാരനല്ലാത്ത വ്യക്തികൾക്ക് സാധാരണ കുരിശുമരണമാണ് വിധിച്ചിരുന്നത്. യാക്കോബിന് റോമൻ പൗരത്വമുണ്ടായിരുന്നതുകൊണ്ടോ റോമൻ പൗരന്മാരുമായി ബന്ധമുണ്ടായിരുന്നതുകൊണ്ടോ ആകാം കുരിശുമരണം ലഭിക്കാതിരുന്നത് എന്ന് കരുതുന്നു. യഹൂദന്മാരുടെ പരമാധികാര സമിതിയായ സന്നദ്രീം സംഘത്തിന്റെ കല്പന അനുസരിച്ചാണ് യാക്കോബിനെ വധിച്ചത്. അദ്ദേഹത്തിന്റെ ശരീരത്തിലൂടെ വാൾ കടത്തിവിട്ട് ഏറെ വേദന സഹിച്ച് അദ്ദേഹം മരണം പ്രാപിച്ചു എന്നും പാരമ്പര്യമുണ്ട്. ശ്ലീഹാ ജറുശലേമിൽ രക്തസാക്ഷിത്വം വരിച്ചതിനുശേഷം ഭൗതികാവശിഷ്ടങ്ങൾ സ്പെയിനിലേക്കു കൊണ്ടുപോയതായി പറയപ്പെടുന്നു.

## വി. ഫീലിപ്പോസ് ശ്ലീഹായുടെ മരണം

ഡൊമീഷ്യൻ ചക്രവർത്തിയുടെ മതമർദ്ദന കാലത്ത് എ. ഡി. 90-നോട് അടുത്തു 87-ാമത്തെ വയസ്സിൽ ഫീലിപ്പോസ് രക്തസാക്ഷി മരണം പ്രാപിച്ചു എന്ന് ഒരു പാരമ്പര്യം പറയുന്നു. ഹീരാപ്പോളീസിൽ ഒരു രാജാവ് ഉണ്ടായിരുന്നില്ല. അവിടെയുണ്ടായിരുന്ന റോമൻ ഗവർണ്ണറുടെ ഭാര്യ അസുഖം മൂലം ക്ലേശിക്കുകയായിരുന്നു. ശ്ലീഹായുടെ പ്രാർത്ഥനയാൽ അവൾ സുഖപ്പെട്ടു. അവിടെ സുവിശേഷം വിജയകരമായി ഘോഷിച്ചു. അതിന്റെ ഫലമായി കുപിതനായ ഗവർണ്ണർ ഫീലിപ്പോസിനെ തടവിലാക്കി. അവൻ ശ്ലീഹായുടെ കാലിന്റെ കണ്ണയിലും തുടയിലും ദ്വാരങ്ങളുണ്ടാക്കി തലകീഴാക്കി തൂക്കിയിട്ട് പീഡിപ്പിച്ചു. അപ്രകാരമാണ് ശ്ലീഹായുടെ അന്ത്യം എന്ന് ഒരു പാരമ്പര്യം പറയുന്നു. ആ മരണത്തിന് ബർത്തുൽമായി ശ്ലീഹായും സാക്ഷിയായിരുന്നു. ഫീലിപ്പോ

സിന്റെ മൃതശരീരം അടക്കം ചെയ്തത് ബർത്തുൽമായി ശ്ലീഹായുടെ നേതൃത്വത്തിലായിരുന്നു.

*        *        *        *        *        *        *        *        *        *

## പീലാത്തോസ് എന്ന "ന്യായാധിപൻ"

എ. ഡി. 26 -ൽ യഹൂദ രാജ്യത്തെ റോമൻ പ്രൊക്കുറേറ്ററായി (governor) നിയമിതനായ പീലാത്തോസ് ഒരു ഇടത്തരം റോമൻ കുടുംബത്തിലെ അംഗമായിരുന്നു. ധനപരവും, സൈനികവുമായ കാര്യങ്ങളിൽ ഈയാളിന് വളരെയധികം അധികാരം പ്രയോഗിക്കാമായിരുന്നു. മഹാപുരോഹിതനെ നിയമിക്കുന്നതും, ദേവാലയത്തിലെ പണത്തെ സംബന്ധിച്ച നിയന്ത്രണവും ഗവർണരിൽ നിക്ഷിപ്തമായിരുന്നു. ഫൈലോ (Philo) എന്ന പ്രസിദ്ധനായ എഴുത്തുകാരൻ പീലാത്തോസിനെക്കുറിച്ചു പറഞ്ഞിട്ടുള്ളത് ഹൃദയശൂന്യനും, വൈരാഗ്യ മനോഭാവക്കാരനും, ക്രൂരനുമായ ഒരു മനുഷ്യൻ എന്നത്രേ. ജൊസീഫസിന്റെ എഴുത്തുകളിലും ഈയാളിനെ വളരെ വൈരാഗ്യബുദ്ധിയായ മനുഷ്യൻ എന്നു വിശേഷിപ്പിച്ചിട്ടുണ്ട്. യഹൂദന്മാരെ എങ്ങനെയെല്ലാം മാനസികമായി പീഡിപ്പിക്കാമോ, അതെല്ലാം ചെയ്യണമെന്നുള്ള ആഗ്രഹവും, ആലോചനയും ഇയാൾക്കുണ്ടായിരുന്നു. അതിനനുസരണമായി പല സംഗതികൾ ചെയ്യുകയും, ഒടുവിൽ റോമൻ ഗവൺമെന്റ് ഇടപെട്ട് താൽക്കാലിക ശാന്തത ഉണ്ടാക്കുകയും ചെയ്തിരുന്നു.

റോമൻ ഗവർണ്ണരുടെ തലസ്ഥാനം കൈസറിയാ പട്ടണത്തിലായിരുന്നു. യഹൂദന്മാരുടെ പെരുന്നാളുകൾ, പ്രത്യേകിച്ച് പെസഹാ പെരുന്നാൾ കാലങ്ങളിൽ, യരുശലേമിലുള്ള കോട്ടയിൽ ഉണ്ടായിരുന്ന കൊട്ടാരത്തിൽ വന്നു പാർക്കുമായിരുന്നു. ഹേരോദേസ് രാജാവിനും യരുശലേമിൽ കൊട്ടാരമുണ്ടായിരുന്നു. ഈ രാജാവും പെരുന്നാൾ കാലങ്ങളിൽ യരുശലേമിൽ വന്നു പാർക്കുമായിരുന്നു. ശമര്യാക്കാരുടെ ഒരു ലഹളയിൽ ഇടപെട്ട് ശമര്യാക്കാരിൽ ചിലരെ പീലാത്തോസ് കൊന്നു. ഇതു റോമാ ചക്രവർത്തിയുടെ മുമ്പിൽ എത്തുകയും, പീലാത്തോസ് ഇതിനാൽ നാടുകടത്തപ്പെടുകയും ചെയ്തു എന്നു ചില ചരിത്രകാരന്മാർ സാക്ഷിക്കുന്നു. 4 -ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ക്രൈസ്തവ സഭാചരിത്രകാരനായിരുന്ന യൗസേബിയോസ് പറയുന്നത് പീലാത്തോസ് ആത്മഹത്യ ചെയ്തു എന്നത്രേ.

ഈ ന്യായാധിപന്റെ പക്കലേക്കാണ് യേശുവിനെ കയ്യാപ്പാവിന്റെ ഭവനത്തിൽ നിന്നു കൊണ്ടുപോയത്. യേശുവിൽ ഒരു കുറ്റവും കാണാൻ കഴിയാതെ വന്ന പീലാത്തോസ് ഗലീലിയൻ ഭരണാധികാരിയായിരുന്ന ഹേരോദേസ് അന്തിപ്പാസിന്റെ അടുത്തേക്ക് യേശുവിനെ അയയ്ക്കുന്നു. ഈ ഭരണാധിപൻ യേശുവിനോടു ചെയ്തത് വി. ലൂക്കോസ് രേഖപ്പെടുത്തിയിട്ടുണ്ട് (ലൂക്കോ. 23:11). രണ്ടാളുകളും യേശുവിൽ കുറ്റം കാണുന്നില്ല. ഇങ്ങനെയുള്ള അവസ്ഥയിൽ ക്രൂശു മരണത്തിന് യേശുവിനെ വിധിച്ചത് ലോകനീതിയോടു കാട്ടിയ ഏറ്റം വലിയ അപരാധം തന്നെ. "ന്യായം മറിച്ചുകളഞ്ഞ ന്യായാധിപൻ" എന്ന പേരിന് പീലാത്തോസ് അർഹനാണ്.

# 11

# കുസ്തന്തീനോസ് ചക്രവർത്തി

കോൺസ്റ്റന്റയിൻ 306-ൽ ടെട്രാക്ക് എന്ന പദവിയിൽ ഭരണത്തിൽ കയറി. അധികാരമത്സരങ്ങൾ പലതും അക്കാലത്ത് നടന്നു.

അദ്ദേഹത്തിന് മറ്റു ടെട്രാക്കുമാരുമായി അനേകം യുദ്ധം ചെയ്യേണ്ടിവന്നു. ടെട്രാക്കായിരുന്ന മാക്സന്റിയസിനെ എ.ഡി. 312-ൽ തോൽപിച്ചു തന്റെ ആധിപത്യം സ്ഥാപിച്ചു. ആകാശത്തിൽ കുരിശു കാണപ്പെട്ടതും മറ്റും ഈ യുദ്ധത്തിനു മുമ്പായിരുന്നു. കുരിശു പിടിച്ചുകൊണ്ടായിരുന്നു യുദ്ധം ചെയ്തത്. ആ യുദ്ധത്തിൽ അദ്ദേഹം വിജയിക്കുകയും ക്രിസ്ത്യാനികൾക്ക് സ്വാതന്ത്ര്യം പ്രഖ്യാപിക്കുകയും അദ്ദേഹം ക്രിസ്ത്യാനിയായി തീരുകയും ചെയ്തു.

അങ്ങനെ ഡയോക്ലീഷ്യന്റെ പീഡനത്തിൽ നിന്നും ക്രിസ്ത്യാനികൾ രക്ഷ പ്രാപിക്കയും ക്രിസ്തുമതം റോമിന്റെ രാജകീയ മതമായി മാറുകയും ചെയ്തത് ക്രിസ്ത്യാനികളുടെ പ്രാർത്ഥന നിമിത്തമാണ്.

കുസ്തന്തീനോസ് ചക്രവർത്തിയുടെ പ്രസിദ്ധമായ 'മിലാൻ ശാസന'ത്തിന്റെ ആയിരത്തിഎഴുനൂറാം വാർഷികം കഴിഞ്ഞ വർഷം ആഘോഷിച്ചു. അതിനെ സംബന്ധിച്ച് ആഗോള പ്രശസ്തനായ ചിന്തകനും വേദശാസ്ത്രജ്ഞനുമായ ഫാ. ഡോ. കെ. എം. ജോർജ് എഴുതിയ ലേഖനത്തിലെ പ്രസക്ത ഭാഗം കാണുക:

> "റോമാ സാമ്രാജ്യത്തിൽ, ക്രിസ്തുമതത്തെ മറ്റു മതങ്ങൾക്കൊപ്പം നിയമസാധുതയുള്ള ഒരു മതമായി അംഗീകരിച്ചു എന്നതാണ് എ.ഡി. 313-ൽ ഇറ്റലിയിലെ മിലാൻ നഗരത്തിൽ വച്ച് പുറപ്പെടുവിച്ച രാജകീയ ശാസനത്തിന്റെ (Edict of Milan) പ്രാധാന്യം. റോമാ സാമ്രാജ്യത്തിന്റെ പടിഞ്ഞാറൻ പ്രദേശങ്ങളുടെ അധികാരിയായിരുന്ന കുസ്തന്തീനോസും പൗരസ്ത്യ പ്രദേശങ്ങളുടെ ചുമതലയുണ്ടായിരുന്ന ലിസിനിയസ് രാജാവും ചേർന്നാണ് സാമ്രാജ്യത്തിൽ മുഴുവൻ ബാധകമാകത്തക്കവിധം ക്രിസ്ത്യാനികൾക്ക് ആരാധനാ സ്വാതന്ത്ര്യം അനുവദിച്ചത്.

ക്രിസ്തീയ ചരിത്രത്തിൽ പിന്നീട് പ്രസിദ്ധനായും, ചില രുടെ നോട്ടത്തിൽ 'വിശുദ്ധ'നായും അറിയപ്പെട്ട കുസ്തന്തീനോസ് (Constantine the great) അന്ന് ക്രിസ്ത്യാനി ആയിട്ടില്ല. പിന്നീട് മരണക്കിടക്കയിലാണ് അദ്ദേഹം സ്നാനമേൽക്കുന്നത്. അദ്ദേഹത്തിന്റെ സാമ്രാജ്യ തലസ്ഥാനം എ.ഡി. 330-ലാണ് റോമിൽ നിന്നും ഇപ്പോഴത്തെ തുർക്കിയിൽ ബിസാന്റിയം എന്ന സ്ഥലത്തേക്ക് മാറ്റുന്നത്. പുതിയ തല സ്ഥാനം 'കുസ്തന്തീനോസിന്റെ നഗരം' എന്ന് അർത്ഥമുള്ള കുസ്തന്തീനോപ്പൊലീസ് (കോൺസ്റ്റാന്റിനോപ്പിൾ ഇന്ന് തുർക്കിയിലെ ഈസ്താംബുൾ) എന്ന് വിളിക്കപ്പെട്ടു (പതിനഞ്ചാം നൂറ്റാണ്ടിൽ, തുർക്കികൾ ആക്രമിച്ച് കീഴടക്കുംവരെ ഈ നഗരം ലോകത്തിൽ അറിയപ്പെട്ട എല്ലാ രാജകീയ മഹത്വത്തിന്റെയും പ്രഭ ചിതറി. ഗ്രീക്ക് ഓർത്തഡോക്സ് സഭാ പാരമ്പര്യത്തിന്റെ മഹത്തായ ആസ്ഥാനവുമായിത്തീർന്നു കോൺസ്റ്റാന്റിനോപ്പിൾ. "റോമാ സാമ്രാജ്യത്തിന്റെ മുഴുവൻ" അഥവാ "മനുഷ്യാധിവാസമുള്ള സകല ഭൂമി"യുടെയും പാത്രിയർക്കീസ് എന്ന് അർത്ഥമുള്ള "ഇക്കുമെനി" (oikoumene) യുടെ പാത്രിക്കീസ് (Ecumenical Patriarch) എന്ന് ആറാം നൂറ്റാണ്ടു മുതൽ ഗ്രീക്ക് ഓർത്തഡോക്സ് സഭാതലവൻ സ്ഥാനപ്പേരെടുക്കുകയും ചെയ്തു. പഴയ തലസ്ഥാനമായ റോമിലെ ഗ്രിഗോറിയോസ് പാത്രിയർക്കീസ് (പാപ്പാ) ഇതിൽ പ്രതിഷേധിക്കയും കിഴക്കന്മാരുടെ ഇത്തരമൊരു "പൊങ്ങച്ചപ്പേരി"ന് പകരം വീട്ടാനായി പടിഞ്ഞാറിന്റെ പാപ്പാ "ദൈവത്തിന്റെ ദാസന്മാരുടെ ദാസൻ" (Servant of the Servants of God) എന്ന 'വിനയപ്പേര്' സ്വയം സ്വീകരിക്കുകയും ചെയ്തു.)

മിലാൻ ശാസനം ക്രിസ്ത്യാനികൾക്കുവേണ്ടി മാത്രമുള്ളതായിരുന്നില്ല. സാമ്രാജ്യത്തിലെ എല്ലാ പൗരന്മാർക്കും അവരവരുടെ മതവിശ്വാസമനുസരിച്ച് ആരാധിക്കുന്നതിനുള്ള ഒരു സർവ്വമത സ്വാതന്ത്ര്യ പ്രഖ്യാപനമായിരുന്നു തത്വത്തിൽ ആ ശാസനം. എന്നാൽ ക്രിസ്ത്യാനികൾ അതുവരെ കഠിനമായ പീഡകൾ അനുഭവിച്ചിരുന്നതുകൊണ്ടും അവരുടെ വിശ്വാസനിഷ്ഠയും വിശ്വസ്തതയും ത്യാഗപൂർണ്ണമായ സമർപ്പണബോധവും അധികാരികൾക്ക് ബോധ്യപ്പെട്ടതിനാലും, ഈ സ്വാതന്ത്ര്യം പ്രായോഗികമായി ക്രിസ്ത്യാനി

കൾക്ക് പ്രയോജനപ്പെട്ടു. പിന്നീട് കുസ്തന്തീനോസ് ചക്ര വർത്തി ക്രിസ്തീയ വിശ്വാസം സ്വീകരിച്ചതോടുകൂടി, അത് രാജകീയ മതമായിത്തീർന്നു. പക്ഷേ അപ്പോഴും റോമാസാ മ്രാജ്യത്തിൽ അത് ഔദ്യോഗിക മതമായില്ല. അത് സംഭവി ക്കുന്നത് 380-ൽ തെയഡോഷ്യസ് ചക്രവർത്തിയുടെ കാല ത്താണ്. എങ്കിലും കുസ്തന്തീനോസിന്റെ അമ്മ ഹെലനി രാജ്ഞി വലിയ വിശ്വാസിനി ആയിരുന്നതുകൊണ്ട്, തന്റെ പുത്രനെ സ്വാധീനിക്കയും ക്രിസ്തീയ വിശ്വാസത്തിന് എല്ലാ രാജകീയ-സൈനിക പിന്തുണയും ലഭിക്കയും ചെയ്തു (ഹെ ലനി രാജ്ഞി യറുശലേമിൽ ചെന്ന് കർത്താവിന്റെ കുരിശ് കണ്ടെടുത്തതും, ചക്രവർത്തി തന്റെ സൈന്യത്തിന്റെ കൊടി യിൽ കുരിശടയാളമിട്ടു യുദ്ധം ജയിച്ചതുമായ കഥകൾ പൊടിപ്പും തൊങ്ങലും ചേർത്തു എല്ലായിടത്തും പ്രചരിച്ചു).

ക്രിസ്തീയ സഭയുടെ ആഗോളചരിത്രത്തിൽ വലിയ മാറ്റ ങ്ങളുടെ നാന്ദിയായിരുന്ന മിലാൻ ശാസനവും പിന്നീടുണ്ടായ രാജകീയ മതംമാറ്റവും.

സഭയ്ക്ക് അകത്തും പുറത്തുമുള്ള വിമർശകർ കോൺസ്റ്റ യിനിന്റെ "മാനസാന്തര"ത്തെ അത്ര നന്നായല്ല കാണുന്നത്. രാജകീയസ്ഥാനം ലഭിച്ച സഭ ലൗകീകസ്ഥാപനമായി മാറി, ആദ്ധ്യാത്മിക ദർശനം നഷ്ടപ്പെടുത്തി; നസ്രായനായ യേശു വിന്റെ സുവിശേഷം ദരിദ്രർക്കും തള്ളപ്പെട്ടവർക്കും വേണ്ടി യായിരുന്നു; കഷ്ടതയും കുരിശുമരണവുമായിരുന്നു ക്രിസ്തു മാർഗ്ഗം.

പക്ഷേ പിൽക്കാല രാജകീയ സഭ ഇതെല്ലാം മറന്നു പോയി എന്നതായിരുന്നു പ്രധാന വിമർശനം. ചക്രവർത്തി യുടെ കാലത്തുതന്നെ, സന്യാസ പ്രസ്ഥാനത്തിൽ നിന്ന് ഈ വിമർശനം ഉണ്ടായി. പിന്നീട് പ്രമുഖരായ പല സഭാപിതാ ക്കന്മാരും സഭയുടെ ലൗകിക ലഹരിയെ അപലപിച്ചു. അതു വരെ പീഡിപ്പിക്കപ്പെട്ടിരുന്ന സഭയിൽ, പുതിയ സ്വാതന്ത്ര്യം വന്നപ്പോൾ മെത്രാന്മാരും സന്യാസിമാരും രാജ കീയസ്ഥാനവും ദ്രവ്യവും മോഹിച്ച് തള്ളിക്കയറിത്തുടങ്ങി. ഏറ്റവും ശോചനീയമായ അധികാര വടംവലികളും ഭിന്നത കളും യേശുക്രിസ്തുവിന്റെ സഭയിലുണ്ടായി. റോമാസാമ്രാ

ജ്യത്തിൻ പുറത്തുണ്ടായ ആദ്യകാല സഭകൾ വിസ്മരിക്കപ്പെടുകയും പാർശ്വവൽക്കരിക്കപ്പെടുകയും ചെയ്തു. ക്രമേണ റോമാ സാമ്രാജ്യത്തിലെ രാജകീയ വാഴ്ച ക്ഷയിച്ചു. പതിനഞ്ചാം നൂറ്റാണ്ടിൽ സാമ്രാജ്യ തലസ്ഥാനമായ കോൺസ്റ്റാന്റിനോപ്പിൾ എന്ന "പുതിയ റോമാനഗരം" മുസ്ലീം ഭരണാധികാരികൾ പിടിച്ചെടുത്തു. സാമ്രാജ്യത്തിനുള്ളിലെ അലക്സന്ത്രിയ, അന്ത്യോഖ്യ തുടങ്ങിയ പൗരസ്ത്യ സഭകളെല്ലാം മുമ്പു തന്നെ മുസ്ലീം ആധിപത്യത്തിലായി കഴിഞ്ഞിരുന്നു.

യൂറോപ്പിൽ റോമിലെ പാപ്പാമാർ ലൗകികഭരണത്തിന്മേലും ചെങ്കോൽ നടത്തിത്തുടങ്ങി. പിന്നെയുണ്ടായ സഭയുടെ ലൗകിക ജീർണ്ണതയും കുരിശുയുദ്ധങ്ങളും, പതിനഞ്ചാം നൂറ്റാണ്ടിൽ ആരംഭിച്ച പാശ്ചാത്യ കൊളോണിയൽ-മിഷണറി പ്രസ്ഥാനവുമെല്ലാം ലോകചരിത്രത്തെത്തന്നെ മാറ്റിമറിച്ചു എന്നത് എല്ലാവർക്കുമറിയാം."

## തലസ്ഥാനം മാറ്റുന്നു

കോൺസ്റ്റന്റൈൻ റോമിന്റെ തലസ്ഥാനം ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ ആസ്ഥാനമായ കോൺസ്റ്റാന്റിനോപ്പിളിലേക്ക് മാറ്റി. പടിഞ്ഞാറ് റോമിന്റെ ശക്തി ക്ഷയിച്ചുകൊണ്ടിരുന്നു. നവറോമാ എന്ന പേരിൽ കോൺസ്റ്റാന്റിനോപ്പിൾ റോമാ സാമ്രാജ്യത്തിന്റെ തലസ്ഥാനമായി തീർന്നു.

ഭിന്നിച്ചു നിന്ന ക്രൈസ്തവ വിശ്വാസം ഏകീകരിക്കുന്നതിനുവേണ്ടി കോൺസ്റ്റന്റയിൻ ചക്രവർത്തി ലോകം ഒക്കെയും ഉള്ള സഭാപ്രതിനിധികളെ വിളിച്ച് സുന്നഹദോസ് നടത്തി സഭയെ വിശ്വാസ ഐക്യത്തിൽ ആക്കിത്തീർത്തു. കോൺസ്റ്റന്റയിൻ ചക്രവർത്തിയുടെ മഹനീയ നേതൃത്വത്തിൽ ആയിരുന്നു നിഖ്യയിലും കുസ്തന്തീനോസ്പോലീസിനും എഫേസോസിലും വച്ചു മൂന്നു സാർവ്വത്രിക സുന്നഹദോസുകൾ കൂടിയത്.

ആദ്യത്തെ മൂന്നു പൊതു സുന്നഹദോസുകളുടെ തീരുമാനം ആകമാന സഭയ്ക്കെല്ലാം സ്വീകാര്യമായിരുന്നു (ആ കാര്യമാണ് ഓർത്തഡോക്സ് സുറിയാനി സഭയുടെ എല്ലാ കുർബാനയിലും തുബ്ദേനിൽ ചൊല്ലുന്നത്: "ശ്ലൈഹികവും കുറ്റമില്ലാത്തതുമായ ഏകവിശ്വാസത്തെ പാലിച്ചു ഞങ്ങൾക്ക് ഏല്പിച്ചുതന്നവരായി,

ശുദ്ധിമാന്മാരുടെ സ്ഥലത്തു ശുദ്ധതയോടെ മുമ്പുകൂട്ടി നിദ്രപ്രാപിച്ചു വിശ്രമിക്കുന്നവരെയും, നിഖ്യായിലും കുസ്തന്തീനോപോലീസിലും, എപ്പേസോസിലും വച്ചുണ്ടായ പുണ്യപ്പെട്ടവയും, പരിശുദ്ധങ്ങളുമായ മൂന്നു പൊതു സുന്നഹദോസുകളെയും, അവയിലുണ്ടായിരുന്ന നീതിമാന്മാരും, മല്പാന്മാരും, സ്തുതിക്കപ്പെട്ടവരും, ദൈവത്തെ ധരിച്ചവരുമായ ഞങ്ങളുടെ പിതാക്കന്മാരെയും, ... ചൊവ്വുള്ളതും കുറ്റമില്ലാത്തതുമായ ഏകവിശ്വാസത്തെ പാലിച്ചു ഞങ്ങൾക്ക് ഏല്പിച്ചുതന്നവരായി, ഇവരുടെ മുമ്പും, ഇവരോടു കൂടെയും, ഇവരുടെ പിമ്പുള്ളവരെയും, ഞങ്ങൾ ഓർക്കുന്നു. അവരുടെ പ്രാർത്ഥന നമുക്കു കോട്ടയായിരിക്കട്ടെ.). പിന്നീട് പല സുന്നഹദോസുകൾ കൂടിയിട്ടുണ്ടെങ്കിലും ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ (മലങ്കര ഉൾപ്പെടെ) അംഗീകരിക്കുന്നില്ല. ആദ്യ ഏഴു സുന്നഹദോസുകൾ ബൈസന്റിയൻ ഓർത്തഡോക്സ് സഭകൾ (ഗ്രീക്ക്) അംഗീകരിക്കുന്നുണ്ട്.

# 12

# കുസ്തന്തീനോസും ക്രിസ്ത്യാനികളും

എ.ഡി. 306–ൽ ഒരു ടെട്രാക്കിന്റെ ഭരണാധികാരിയായി കുസ്തന്തീനോസ് ഭരണം ഏറ്റെടുത്തു. റോമാ സാമ്രാജ്യം 4 ടെട്രാക്കുകളായി തിരിച്ചിരുന്നു. ഓരോ ടെട്രാക്കിനും ഗവർണർമാരെപ്പോലെ ഓരോ ഭരണാധികാരി.

കുസ്തന്തീനോസിന് അനേകം യുദ്ധങ്ങൾ മറ്റു ടെട്രാക്കുകളുമായി ചെയ്യേണ്ടി വന്നു. ചില യുദ്ധങ്ങളിൽ പരാജയം ഏറ്റുവാങ്ങി പലായനം ചെയ്യേണ്ടി വന്നിട്ടുണ്ട്. പ്രധാന ശത്രു അദ്ദേഹത്തിന്റെ സ്യാലനായിരുന്ന Maxantius ആയിരുന്നു. കുരിശ് ആകാശത്തിൽ പ്രത്യക്ഷപ്പെട്ടതും 'നീ ഇതിനാൽ ജയിക്കും' എന്നുള്ള അശരീരി ശബ്ദം ഉണ്ടായതും നിമിത്തം അദ്ദേഹം കുരിശ് തന്റെ കൊടിയടയാളമായി സ്വീകരിച്ചു. പിന്നീട് യുദ്ധത്തിൽ എതിരാളിയെ പരാജയപ്പെടുത്തി റോമിന്റെ പരമാധികാരിയായി ത്തീർന്നു.

എ.ഡി. 333–ൽ അദ്ദേഹം മിലാൻ വിളംബരം പ്രഖ്യാപിക്കുകയും അതിനാൽ ക്രിസ്ത്യാനികൾക്ക് അവരുടെ മതം പ്രചരിപ്പിക്കുന്നതിന് അനുവാദം ലഭിക്കുകയും ചെയ്തത് ദൈവത്തിന്റെ അത്ഭുതകരമായ വലിയ അനുഗ്രഹമായി കാണാൻ കഴിയും.

കോൺസ്റ്റന്റയിൻ ക്രിസ്ത്യാനി ആയിരിക്കുകയും ക്രിസ്തുമതത്തിന്റെ വളർച്ചയ്ക്കുവേണ്ടി അദ്ധ്വാനിക്കുകയും പ്രവർത്തിക്കുകയും ചെയ്തതു കൂടാതെ ക്രിസ്തുമതത്തെ രാജകീയ മതമായി പ്രഖ്യാപിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ പ്രവർത്തനഫലമായി യൂറോപ്പു മുഴുവൻ ക്രിസ്തുമതം വളരാനും ഇടയായി. എങ്കിലും അവ മുഴുവനും റോമാസഭയുടെ പ്രവർത്തനഫലമായി റോമാ പാത്രിയർക്കീസിന്റെ കീഴിൽ ആയിത്തീർന്നു.

ഗ്രീസ് മുഴുവൻ ബൈസന്റയിൻ ഓർത്തഡോക്സ് സഭ വ്യാപിക്കുകയും ഇന്നുവരെയും ശക്തമായി നിലനിൽക്കുകയും ചെയ്യുന്നു. ഗ്രീക്ക് ഓർത്തഡോക്സ് പാത്രിയർക്കീസ് ബൈസന്റയിൻ ഓർത്ത

ഡോക്സ് സഭകൾക്ക് നേതൃത്വം കൊടുക്കുന്നു. ഗ്രീസിലെ ഈ പാത്രിയർക്കീസിനെ എക്യുമെനിക്കൽ പാത്രിയർക്കീസ് എന്നു വിളിക്കുന്നു. എല്ലാ ബൈസന്റയിൻ ഓർത്തഡോക്സ് സഭാ പാത്രിയർക്കീസന്മാരുടെ ഇടയിൽ സമന്മാരിൽ തലവനാണ് ഇദ്ദേഹം.

എന്നാൽ കിഴക്ക് ഗ്രീസ് മുതൽ കിഴക്കൻ മെഡിറ്ററേനിയൻ തീര പ്രദേശം വരെയുള്ള റോമൻ പ്രൊവിൻസുകൾ (ഉദാ: ഗ്രീക്ക്, ടർക്കി, ഏഷ്യാമൈനർ, പലസ്തീൻ പ്രദേശങ്ങൾ, ഈജിപ്ത്, അലക്സാന്ത്രിയാ, പേർഷ്യ മുഴുവനും തന്നെ) ഓർത്തഡോക്സ് സഭാവിശ്വാസികൾ മാത്രമായിരുന്നു. ആദ്യ നൂറ്റാണ്ടോടു കൂടി തന്നെ ഇവർ ബൈസന്റിയം ഓർത്തഡോക്സ് അല്ലെങ്കിൽ ഈസ്റ്റേൺ ഓർത്തഡോക്സ്, കോപ്റ്റിക് ഓർത്തഡോക്സ്, സിറിയൻ ഓർത്തഡോക്സ് എന്ന പല ഓർത്തഡോക്സ് വിഭാഗങ്ങളായി തന്നെ നിലനിന്നിരുന്നു. ഇവയിൽ കോപ്റ്റിക് ഓർത്തഡോക്സ്, സിറിയൻ ഓർത്തഡോക്സ് സഭകൾ ബൈസന്റയിൻ ഓർത്തഡോക്സ് സഭാ പാരമ്പര്യത്തിൽ പെടുന്നവയല്ല. അവ ഓറിയന്റൽ ഓർത്തഡോക്സ് സഭാ വിഭാഗത്തിലുൾപ്പെടുന്ന സഭകളാണ് (ആദ്യ മൂന്ന് പൊതു സുന്നഹദോസുകൾ മാത്രം അംഗീകരിക്കുന്ന സഭാ വിഭാഗമാണ് ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ).

റോമും ഇറ്റലിയും യൂറോപ്യൻ രാജ്യങ്ങൾ ഒട്ടുമിക്കവയും തന്നെ റോമൻ കത്തോലിക്കാ സഭാംഗങ്ങൾ ഭൂരിപക്ഷം അധിവസിക്കുന്ന പ്രദേശങ്ങളായി മാറി. എന്നാൽ റോമിന്റെ ശക്തി പല കാരണങ്ങളാൽ പിന്നീട് ക്ഷയിച്ചു തുടങ്ങി.

കുസ്തന്തീനോസ് തന്റെ സാമ്രാജ്യത്തിന്റെ തലസ്ഥാനം ഗ്രീസിൽ ഉള്ള ബൈസാന്റിയം എന്ന സ്ഥലത്തേക്കു മാറ്റി 'പുതിയ റോമാ' എന്ന പേരിൽ സ്ഥാപിച്ചു. വിശ്വാസത്തിന്റെ പേരിൽ ഭിന്നാഭിപ്രായമുണ്ടായിരുന്ന ക്രിസ്തീയ സഭയിൽ വിശ്വാസപരമായി ഒരു യോജിപ്പുണ്ടായെങ്കിൽ മാത്രമേ രാജ്യഭരണം വിജയിക്കുകയുള്ളു എന്നു മനസ്സിലാക്കിയ കോൺസ്റ്റന്റയിൻ ചക്രവർത്തി ലോകത്തിൽ ഉള്ള എല്ലാ ക്രൈസ്തവ മേലദ്ധ്യക്ഷന്മാരെയും തന്റെ സാമ്രാജ്യത്തിലുള്ള വിവിധ സ്ഥലങ്ങളിൽ വിളിച്ചുചേർത്ത് വിശ്വാസഐക്യത്തിൽ ആക്കിത്തീർത്തു.

ആദ്യത്തെ സുന്നഹദോസ് നിഖ്യായിൽ വച്ചും രണ്ടാമത്തേത്

തന്റെ ആസ്ഥാനമായ കോൺസ്റ്റാന്റിനോപ്പിളിൽ വച്ചും നടത്തി. ആ സുന്നഹദോസ് നെസ്തോറിയക്കാരെ പുറത്താക്കി. മൂന്നാമത്തേത് എഫേസോസിൽ വച്ചും ഏകകണ്ഠമായി തീരുമാനങ്ങൾ എടുത്തു. ആദ്യ മൂന്നു സുന്നഹദോസുകൾ അന്ന് ലോകത്തുള്ള എല്ലാ ക്രൈസ്തവസഭകളും അംഗീകരിച്ചു.

* * * * * * * * * * *

കുസ്തന്തീനോസ് ചക്രവർത്തിയെക്കുറിച്ചും മാതാവിനെക്കുറിച്ചും നിറംപിടിപ്പിച്ച കഥകളാണോ ക്രൈസ്തവ ചരിത്രകാരന്മാർ പറയുന്നതെന്ന് സംശയം ജനിപ്പിക്കുന്നതാണ് മതാനുയായി അല്ലാത്ത ഒരു ചരിത്രകാരന്റെ താഴെ പറയുന്ന പ്രതിപാദനം:

> "മൂന്നാം നൂറ്റാണ്ടിൽ ക്രിസ്ത്യാനികളുടെ സംഖ്യ വർദ്ധിക്കുകയും സഭയ്ക്ക് കുറെയൊക്കെ സമ്പത്ത് കൈവരികയും ചെയ്തു. എങ്കിലും നാലാം നൂറ്റാണ്ടു വരെ ക്രൈസ്തവർ റോമാ സാമ്രാജ്യത്തിൽ അവഗണിക്കപ്പെടുകയും ചിലപ്പോഴെല്ലാം പീഡിപ്പിക്കപ്പെടുകയും ചെയ്തിരുന്ന ഒരു ചെറിയ വിഭാഗമായിരുന്നു. ... ക്രിസ്ത്യാനികളോട് കോൺസ്റ്റന്റൈന് സഹാനുഭൂതി ഉണ്ടാകാൻ കാരണം തന്റെ മാതാവായ ഹെലേന ക്രിസ്ത്യാനി ആയിരുന്നു എന്നുള്ളതാണ്.
>
> കൂടാതെ ക്രിസ്ത്യാനികളുടെയും അവരുടെ ദൈവത്തിന്റെയും സഹായം കൊണ്ടാണ് തന്റെ എതിരാളികളായ മാക്സെൻഷ്യസിനെയും മാക്സമിനെയും തോല്പിക്കാൻ കഴിഞ്ഞത് എന്നും കോൺസ്റ്റന്റൈൻ വിശ്വസിച്ചിരുന്നു. അവരെ പരാജയപ്പെടുത്തി (312) പടിഞ്ഞാറൻ സാമ്രാജ്യത്തിന്റെ അധിപനായ ഉടനെ തന്നെ കോൺസ്റ്റന്റൈൻ കിഴക്കൻ റോമാ സാമ്രാജ്യത്തിന്റെ തലവനായ ലിസീനിയസുമായി ഉടമ്പടിയുണ്ടാക്കി. അതിന്റെ ഫലമാണ് ക്രിസ്ത്യാനികൾക്ക് മതസ്വാതന്ത്ര്യം അനുവദിക്കുന്ന ചരിത്രപ്രസിദ്ധമായ മിലാൻ വിളംബരം (313). അതിനുശേഷം ക്രിസ്ത്യാനികളുടെ സംഖ്യയും സമ്പത്തും സ്വാധീനവും ഗണ്യമായി വർദ്ധിച്ചു തുടങ്ങി.

കോൺസ്റ്റന്റൈൻ ചക്രവർത്തി അപ്പോഴും മാമ്മൂദിസാ മുങ്ങി ക്രിസ്ത്യാനിയാകാൻ കൂട്ടാക്കിയില്ല. രണ്ടു കാരണങ്ങളാലാണ് അതിന് അദ്ദേഹം മടികാണിച്ചത്. അന്ന് ക്രിസ്ത്യാനികളുടെ ഇടയിൽ രണ്ടു വിഭാഗക്കാരുണ്ടായിരുന്നു. ആരിയൂസ് പക്ഷക്കാരും ആരിയൂസിനെ എതിർത്തിരുന്നവരും.

ലിബിയയിൽ ജനിച്ച് അലക്സാന്ത്രിയായിൽ പുരോഹിതനായിരുന്ന ആരിയൂസ് ദൈവപുത്രനായ യേശുക്രിസ്തു പിതാവായ ദൈവത്തിനു സമനല്ല എന്നു വാദിച്ചു. അദ്ദേഹത്തെ എതിർത്തിരുന്ന അത്തനേഷ്യസിന്റെ വാദഗതിയാണ് റോമിലെ പാപ്പാ സ്വീകരിച്ചത്. ഇതനുസരിച്ച് പുത്രൻ പിതാവിനു തുല്യനാണ് (പിതാവ് ദൈവമായിരിക്കുന്നതുപോലെ തന്നെ പുത്രനും ദൈവമാണ്).

ഇവരിൽ ആരുടെ പക്ഷം ചേരണമെന്ന് ചക്രവർത്തിക്കു നിശ്ചയമില്ലായിരുന്നു. മാമ്മൂദിസാ സ്വീകരിക്കുന്ന ആളിന് അതുവരെയുള്ള എല്ലാ പാപങ്ങൾക്കും മോചനം ലഭിക്കും എന്നുള്ള ക്രിസ്ത്യൻ വിശ്വാസവും ചക്രവർത്തിയുടെ മാമ്മൂദീസാ സ്വീകരണം തന്റെ മരണം വരെ മാറ്റിവയ്ക്കുന്നതിന് പ്രേരണയായി. (ക്രൂരനായ ചക്രവർ ത്തിക്ക് അന്ത്യം വരെ പാപം ചെയ്തു ജീവിച്ചിട്ട് മരണസമയത്ത് മാമ്മൂദിസാ സ്വീകരിച്ചാൽ എല്ലാ പാപങ്ങളിൽ നിന്നും മോചനം നേടാമല്ലോ!)

കോൺസ്റ്റന്റൈൻ തന്റെ ജീവിതകാലം മുഴുവൻ പേഗൻ മതത്തിന്റെ തലവനും പ്രധാന പുരോഹിതനും (Pontifex Maximus) ആയി തുടർന്നു. എങ്കിലും ക്രിസ്ത്യാനികളോട് പ്രത്യേക പരിഗണനയുണ്ടായിരുന്ന ചക്രവർത്തി തന്റെ പടിഞ്ഞാറുള്ള കൊട്ടാരങ്ങളിൽ ഒന്നായ റോമിലെ ലാറ്ററൻ മണിമാളിക പാപ്പായ്ക്കു സമ്മാനിച്ചു. പാപ്പാ മതത്തിന്റെ വിശ്വാസപ്രമാണങ്ങളുടെ രൂപീകരണത്തിൽ ഈ പേഗൻ ചക്രവർത്തി വഹിച്ച പങ്ക് വളരെ വലുതാണ്. അദ്ദേഹമാണ് സഭയുടെ ചരിത്രത്തിലെ ഏറ്റവും പ്രധാനപ്പെട്ട

ആദ്യ പൊതു സൂനഹദോസ് (നിഖ്യാ) വിളിച്ചുകൂട്ടിയതും നിർണ്ണായകമായ തീരുമാനങ്ങൾ കൈക്കൊണ്ടതും. “ബിഷപ്പുമാരുടെ ബിഷപ്പ്” എന്നു സ്വയം വിശേഷിപ്പിച്ചിരുന്ന ഈ അക്രൈസ്തവ ചക്രവർത്തിയായിരുന്നു അന്ന് ക്രിസ്തീയ സഭയുടെ യഥാർത്ഥ തലവൻ (പില്ക്കാലത്ത് ചാർലിമെയിനും അങ്ങനെ തന്നെയായിരുന്നു).

റോമിലെ മെത്രാന് അന്ന് സാർവത്രിക സഭയുടെ മേൽ അധികാരമൊന്നുമുണ്ടായിരുന്നില്ല. അതുകൊണ്ട് മാർപാപ്പായ്ക്ക് ഒരു സാർവത്രിക സുനഹദോസ് വിളിച്ചുകൂട്ടാനും കഴിയുമായിരുന്നില്ല. ആരിയൂസിന്റെ ത്രീത്വത്തെ സംബന്ധിച്ചുള്ള ആശയ പ്രകടനങ്ങൾ അന്ന് ക്രിസ്ത്യാനികളുടെ ഇടയിൽ വലിയ അനൈക്യം ഉളവാക്കിയിരുന്നു. ഇത് സാമ്രാജ്യത്തെ ദുർബ്ബലമാക്കുമെന്നു കണ്ട ചക്രവർത്തി പ്രശ്ന പരിഹാരത്തിനായി ഏഷ്യാമൈനറിലെ നിഖ്യായിൽ ഒരു ആഗോള സഭാസമ്മേളനം വിളിച്ചു കൂട്ടി (325). അവിടെ കൂടിയ മെത്രാന്മാരിൽ ഭൂരിപക്ഷം ആരിയൂസിനെ അനുകൂലിച്ചിരുന്നുവെത്രെ. എങ്കിലും ചക്രവർത്തി അത്തനേഷ്യസ് എന്ന അലക്സാണ്ഡ്രിയൻ ഡീക്കന്റെ (ശെമ്മാശന്റെ) അഭിപ്രായത്തോടാണ് യോജിച്ചത്. അയാളുടെ വാദമനുസരിച്ച് പുത്രൻ പിതാവിനു തുല്യനാണ്. അതുകൊണ്ട് പിതാവിനെപ്പോലെതന്നെ പുത്രനും ദൈവമാണ്. അപ്പോൾ ഒന്നിലധികം ദൈവമോ? എന്ന ചോദ്യം അനേകം ദേവന്മാരുള്ള പേഗൻ മതത്തിന്റെ അനുയായി ആയിരുന്ന ചക്രവർത്തിക്ക് ഒരു പ്രശ്നമല്ലായിരുന്നു. എന്തായാലും ഈ അഭിപ്രായത്തെ റോമാ മെത്രാന്റെ പ്രതിനിധികളും സ്വീകരിച്ചു. യുക്തിക്കു നിരക്കാത്ത ഈ വാദത്തെ തള്ളിക്കളഞ്ഞ ആരിയൂസിനെ ചക്രവർത്തി നാടുകടത്തുകയും ചെയ്തു.

ഇന്നത്തെ കാത്തോലിക്കാസഭയുടെ വിശ്വാസപ്രമാണങ്ങളും ആചാരക്രമങ്ങളുമെല്ലാം മുഖ്യമായും

നിഖ്യാ തുടങ്ങിയുള്ള എട്ട് പൊതു സുനഹദോസു കളുടെ സൃഷ്ടിയാണ്. ഈ സുനഹോദോസുകളിൽ ഒന്നുപോലും റോമിലെ മാർപാപ്പാ വിളിച്ചുകൂട്ടിയതായിരുന്നില്ല. അവയുടെ നടത്തിപ്പിലും തീരുമാനങ്ങളിലും അദ്ദേഹത്തിന് യാതൊരു കയ്യുമുണ്ടായിരുന്നില്ല. അവയെല്ലാം അതാതു കാലത്തെ ചക്രവർത്തിമാരുടെ താല്പര്യപ്രകാരം സംഘടിപ്പിക്കപ്പെട്ടതാണ്. പലതിലും അവർ തന്നെയാണ് ആദ്ധ്യക്ഷം വഹിച്ചതും. സാർവ്വത്രിക സഭയുടെ മേലുള്ള റോമാ മാർ പാപ്പായുടെ ആധിപത്യം ഒരു പിൽക്കാല പ്രതിഭാസമാണ്. പന്ത്രണ്ടാം നൂറ്റാണ്ടുമുതലുള്ള കൗൺസിലുകളിൽ മാത്രമാണ് മാർപാപ്പാമാർക്ക് എന്തെങ്കിലും സ്വാധീനമുണ്ടായിരുന്നത്. ഇടക്കാലത്ത് ഫ്രഞ്ചുകാർക്ക് മുൻതൂക്കമുണ്ടായിരുന്നപ്പോൾ നടന്ന ഏതാനും സിനഡുകൾ ഒഴിച്ചുള്ളവയെല്ലാംതന്നെ റോമിലോ മറ്റേതെങ്കിലും ഇറ്റാലിയൻ പട്ടണത്തിലോ ആണ് നടന്നിട്ടുള്ളത്. സ്വാഭാവികമായും അവയിൽ പാപ്പാമാർക്ക് കൂടുതൽ സ്വാധീനം ചെലുത്താൻ കഴിയുകയും ചെയ്തു.

പാശ്ചാത്യ റോമാ സാമ്രാജ്യത്തിന്റെ പതനത്തിനു ശേഷം (476) സഭാകാര്യങ്ങൾ നിയന്ത്രിക്കുന്നതിന് ചക്രവർത്തിമാർ ഇറ്റലിയിൽ ഇല്ലാതെ വന്നു. അപ്പോൾ മാർപാപ്പാമാർക്ക് കൂടുതൽ അധികാരം കൈവന്നു. സമ്പത്ത് കുന്നുകൂടി. സഭാസ്ഥാനങ്ങൾ സമ്പത്തിന്റെയും അധികാരത്തിന്റെയും നിയന്ത്രണ കേന്ദ്രങ്ങളായി. ക്രിസ്തീയ സഭ ക്രിസ്തുവിൽ നിന്നകന്ന് മാമോൻ ആരാധകരുടെ ഒരു കൂട്ടമായി അധഃപതിച്ചു. റോമാസഭയുടെ സമ്പത്ത് ശത്രുക്കളിൽനിന്നും സംരക്ഷിക്കാൻ പണിപ്പെട്ട മാർപാപ്പാ സഹായത്തിനായി നോക്കിയത് വടക്കോട്ടാണ്. അദ്ദേഹത്തിന്റെ കണ്ണുകൾ പെപ്പിൻ എന്ന ഫ്രാങ്കിഷ് രാജാവിലും പുത്രൻ ചാർലിമെയിനിലുമാണ് പതിച്ചത്. അവർ വിശുദ്ധ റോമാ സാമ്രാജ്യത്തിന്റെ സ്ഥാപകരും

റോമിലെ സഭയുടെ സംരക്ഷകരും ആയിത്തീർന്നു. എങ്കിലും സഭയെ സംരക്ഷിക്കാൻ ആർക്കും കഴിയുമായിരുന്നില്ല. കാരണം സഭയുടെ യഥാർത്ഥ ശത്രുക്കൾ സഭാധികാരികൾ തന്നെയായിരുന്നു. നരകവാതിലുകൾ തന്റെ സഭയ്ക്കെതിരെ പ്രബലപ്പെടുകയില്ലായെന്നുള്ള യേശുവിന്റെ വചനങ്ങളെ പരിഹസിച്ചുകൊണ്ട് പേപ്പസി തന്നെയും നരകവാതിലായി പരിണമിച്ചു."

(പ്രൊഫ. കെ. എം. ഏബ്രഹാം, 'കുപ്രസിദ്ധരായ മാർപാപ്പാമാർ', ദീപാ ബുക്സ്, കുറവിലങ്ങാട്, 2002)

# 13

# ആദ്യ മൂന്നു പൊതു സുന്നഹദോസുകൾ

## നിഖ്യാ, കുസ്തന്തീനോസ്പോലീസ്, എഫേസോസ്

പൗലോസ് അപ്പോസ്തോലന്റെയും മറ്റു ശിഷ്യന്മാരുടെയും ശ്രമ ഫലമായി ക്രിസ്തുമതം വളരെ വേഗത്തിൽ റോമൻ സാമ്രാജ്യം ഒട്ടാകെ വളർന്നു വ്യാപിച്ചു. ശിഷ്യന്മാർ റോമാ സാമ്രാജ്യം മുഴു വൻ യാത്ര ചെയ്ത് ആദ്യം യഹൂദന്മാരുടെയും പിന്നീട് മറ്റു ജാതി കളുടെയും ഇടയിൽ സുവിശേഷം പ്രസംഗിച്ചു. ഏഷ്യാമൈനറിലും യെരുശലേമിലും വിശുദ്ധനാടുകളിലും അന്ത്യോഖ്യയിലും എത്യോ പ്യയിലും ഈജിപ്തിലും, റോമിലും, അലക്സാന്ത്രിയായിലും, ആതൻസിലും, തെസ്സലോനിക്യയിലും, ബൈസന്റായത്തിലും മറ്റും. കുസ്തന്തീനോസ് ചക്രവർത്തിയുടെ കാലഘട്ടം വരെ ക്രിസ്ത്യാ നികളായവരെ നിഷ്ഠൂരം പീഡിപ്പിച്ചുകൊണ്ടിരുന്നെങ്കിലും, സഭ അതിവേഗം വളർന്ന് റോമാ സാമ്രാജ്യം മുഴുവൻ വ്യാപിച്ചു. തുടർ ന്നാണ് കുസ്തന്തീനോസിന്റെ മാനസാന്തരവും, തദനന്തരമുള്ള പ്രജകളുടെ ക്രിസ്തുമത സ്വീകരണവും ഉണ്ടായത്.

റോമാ സാമ്രാജ്യം മുഴുവൻ സഭ വളർന്നു വലുതായി എങ്കിലും ക്രിസ്ത്യാനികളുടെ ഇടയിൽ വിശ്വാസസംബന്ധമായി ഐക്യമി ല്ലായിരുന്നു. തന്റെ പ്രജകളുടെ ഇടയിൽ അതായത് ക്രിസ്ത്യാനി കളുടെ ഇടയിലുള്ള വിശ്വാസതർക്കം പരിഹരിക്കുന്നതിനുവേണ്ടി റോമാ സാമ്രാജ്യത്തിലുള്ള എല്ലാ സഭാനേതാക്കന്മാരേയും വിളി ച്ചുകൂട്ടി സൗകര്യമായ സ്ഥലത്ത് വച്ച് ഒരു സുന്നഹദോസ് (എ.ഡി. 325-ൽ നിഖ്യായിൽ വച്ചു) വിളിച്ചു ചേർത്തു. The First Ecumenical Council എന്ന് അതിനെ വിളിക്കുന്നു. അലക്സാന്ത്രിയൻ പാത്രി യർക്കീസാണ് ആ സുന്നഹദോസിൽ ആദ്ധ്യക്ഷം വഹിച്ചത്. അന്ന് റോമായിക്ക് വലിയ പ്രാധാന്യം ഒന്നും ഇല്ലായിരുന്നു. ആദ്യകാല ത്തുള്ള ഒരു സുന്നഹദോസിലും റോമാ പാത്രിയർക്കീസിനെ അദ്ധ്യ ക്ഷനായി ക്ഷണിച്ചിരുന്നില്ല. അലക്സാന്ത്രിയായും അന്ത്യോഖ്യ യുമായിരുന്നു ആ കാലത്ത് ഒന്നാം സ്ഥാനത്ത് നിലനിന്നിരുന്നത്.

റോമാ സാമ്രാജ്യത്തിൽ എല്ലായിടത്തുനിന്നും 300 മെത്രാന്മാർ അതിൽ പങ്കെടുത്തു. പുത്രൻ, പിതാവിനേക്കാൾ സ്ഥാനം കുറഞ്ഞവനാണെന്നും ഒരു സൃഷ്ടി ആണെന്നുമുള്ള അറിയൂസിന്റെ വാദം തിരസ്കരിക്കുകയും അറിയൂസിനെ മുടക്കുകയും ചെയ്തു ഒന്നാം സുന്നഹദോസ് നിഖ്യായിൽ വച്ച്.

രണ്ടാം സുന്നഹദോസ് കുസ്തന്തീനോസ്പോലീസിൽ വച്ച് എ.ഡി. 381-ൽ നടന്നു. ആ സുന്നഹദോസിൽ ആദ്ധ്യക്ഷം വഹിച്ചത് അലക്സാന്ത്രിയാ പാത്രിയർക്കീസും അന്ത്യോഖ്യാ പാത്രിയർക്കീസുമായിരുന്നു. 150 മെത്രാന്മാർ അതിൽ പങ്കെടുത്തു.

പിതാവിന്റെയും പുത്രന്റെയും പദവിയിൽ താഴെ മാത്രമാണ് പരിശുദ്ധാത്മാവിന് സ്ഥാനം എന്ന വിശ്വാസവിപരീതത്തെ ഖണ്ഡിച്ച് ത്രിത്വത്തെക്കുറിച്ച് ഏകത്വം എന്ന ആശയം സ്വീകരിച്ചു. ഇതിനുവേണ്ടിയാണ് കുസ്തന്തീനോസ്പോലീസിൽ വച്ചുള്ള സുന്നഹദോസ് കൂടിയത്.

**മൂന്നാമത്തെ സുന്നഹദോസ് എഫേസോസിൽ**

എഫേസോസിൽ കൂടിയ മൂന്നാം സുന്നഹദോസ് എ.ഡി. 431-ൽ അലക്സാന്ത്രിയൻ പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിലാണ് നടന്നത്. റോമാസാമ്രാജ്യത്തിന്റെ നാനാഭാഗത്തു നിന്നുമുള്ള 250 മെത്രാന്മാർ അതിൽ പങ്കെടുത്തു. കന്യകമറിയാം ദൈവത്തിന്റെ മാതാവ് (Theotokos) എന്നുള്ള വിശ്വാസം അംഗീകരിക്കുകയും നെസ്തോറിനെ മുടക്കുകയും ചെയ്തു.

ഈ സംഭവത്തിന്റെ വിശദാംശങ്ങൾ ആഗോള പണ്ഡിതനും വേദശാസ്ത്രജ്ഞനുമായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് വിശദീകരിക്കുന്നത് കാണുക: "തെയോട്ടൊക്കൊസ് (Theotokose - God bearer) എന്ന ബഹുമതി സഭ കന്യകയ്ക്ക് നൽകുന്നതിനെ 428-ൽ നെസ്തോർ എതിർത്തു. ഓറിജന്റെ (188-254) കാലം മുതൽ സാധാരണയായി ഉപയോഗിച്ചുവന്ന പദമായിരുന്നു ഇത്. ഇവിടെയുണ്ടായിരുന്ന യഥാർത്ഥ വിവാദം കന്യകമറിയാമിന്റെ സ്ഥാനത്തെക്കുറിച്ചല്ല; പ്രത്യുത നമ്മുടെ കർത്താവിന്റെ മനുഷ്യസ്വഭാവത്തെക്കുറിച്ചായിരുന്നു. അന്ത്യോഖ്യൻ ചിന്തകന്മാർ ക്രിസ്തുവിന്റെ മനുഷ്യത്വത്തെ ഉറപ്പിച്ചു പ്രഖ്യാപിച്ചു. അലക്സന്ത്ര്യക്കാരാകട്ടെ, തന്റെ ദിവ്യസ്വഭാവത്തെയാണ് പ്രധാനമായിക്കരുതിയത്. ക്രിസ്തുവിന്റെ

മാതാവിനെ “ദൈവവാഹിനി”, “ദൈവപ്രസവിത്രി” എന്നർത്ഥമുള്ള പദം (Theotokos) കൊണ്ടു വിവക്ഷിക്കുന്നതു മൂലം കന്യക യിൽനിന്നു തന്റെ മനുഷ്യസ്വഭാവം ഉല്പാദിതമായി എന്നുള്ള സത്യം മറഞ്ഞുപോകുമെന്നും ദൈവത്തെ വഹിച്ച് ദൈവത്തെ പ്രസ വിച്ചു എന്നുമാത്രം ചിന്തിക്കാനിടയാകുമെന്നുമായിരുന്നു അന്ത്യോ ഖ്യക്കാരുടേയും നെസ്തോറിന്റെയും വാദം. കന്യകമറിയാമിന്റെ സ്ഥാനമാഹാത്മ്യത്തെ ചോദ്യം ചെയ്യുകയോ, ക്രിസ്തുവിന്റെ ദിവ്യ സ്വഭാവത്തെ നിഷേധിക്കുകയോ, നെസ്തോർ ചെയ്തില്ല.

എന്നാൽ ‘തെയോട്ടോക്കോസ്’ പദത്തിനെതിരായ വാദം ക്രിസ്തുവിന്റെ ദിവ്യസ്വഭാവത്തെ നിഷേധിക്കുന്നതായിട്ടാണ് അല ക്സന്ത്ര്യക്കാരും പ്രത്യേകിച്ച് മാർ കൂറിലോസും കരുതിയത്. അതു കൊണ്ട് 430-ൽ അദ്ദേഹം കുസ്തന്തീനോപോലീസിലേയ്ക്കെഴു തിയ ഒരു നീണ്ട കത്തിൽ തെയോട്ടോക്കോസ് പദത്തിനെതിരായ വാദത്തെ ശപിക്കുകയാണ് ചെയ്തത്. ആ കത്തിന്റെ അവസാന ത്തിലുണ്ടായിരുന്ന 12 ശാപങ്ങളിലാദ്യത്തേതിങ്ങനെയാണ്.

‘‘ഇമ്മാനുവേൽ സത്യത്തിൽ ദൈവമാണെന്നും ജഡമാ യിത്തീർന്ന ദൈവവചനത്തെ ജഡപ്രകാരം പ്രസവിച്ച പരിശുദ്ധ കന്യക തന്മൂലം ‘ദൈവപ്രസവിത്രി’ (Theotokos) ആണെന്നും ആരെ ങ്കിലും സമ്മതിക്കാതിരുന്നാൽ അവൻ ശപിക്കപ്പെട്ടവനായി രിക്കട്ടെ.’’

അങ്ങിനെ 431 മുതലാണ് ഈ പദം സഭ മുഴുവനിലും പ്രചാര ത്തിൽ വന്നത്. ഗ്രീക്കു ഭാഷയിൽ വളരെ ശ്രദ്ധാപൂർവ്വം കരുപ്പി ടിപ്പിച്ച ഒരു പുതിയ വാക്കാണ് Theotokos. ദൈവജനനി (ദൈവത്തെ ഉത്ഭവിപ്പിച്ചവൾ) എന്ന അർത്ഥമുള്ള Theo genitrix എന്ന പദമോ ദൈവമാതാവെന്നർത്ഥമുള്ള Theomatrix എന്ന പദമോ സഭയുപയോ ഗിച്ചില്ല. എന്നാൽ മറ്റു ഭാഷകളിലേയ്ക്ക് ഈ പദം വിവർത്തനം ചെയ്തപ്പോൾ ഇത്രതന്നെ ശ്രദ്ധ ചെലുത്താതിരുന്നതു മൂലം വള രെയധികം ധാരണപ്പിശകുകൾ പലരുടേയും മനസ്സിൽ കടന്നുകൂ ടിയിട്ടുണ്ട്.

Theotokos പദം തെറ്റാണെന്ന് നെസ്തോറിന്റെ കൂട്ടുകാർപോലും വാദിച്ചില്ല. മാർ തെയോഡോറെറ്റ്, അന്ത്യോഖ്യായിലെ മാർ യൂഹാ നോൻ, മുതലായവർ നെസ്തോർപക്ഷത്തു നിന്നുകൊണ്ടുതന്നെ

ഈ പദത്തെ അംഗീകരിച്ചു. വലിയ മാർ അത്താനാസ്യോസ്, നിസ്സായിലെ ഗ്രീഗോറിയോസ്, ഗ്രീഗോറിയോസ് നാസിയാൻസസ് എന്നിവരും ഈ പദം ഉപയോഗിക്കുന്നുണ്ട്.

ഈ പദം കൊണ്ട് വിവക്ഷിക്കുന്ന അർത്ഥം ആദിമ സഭയിൽത്തന്നെയുണ്ടായിരുന്നുവെന്ന് വേണം വിചാരിപ്പാൻ. ഇതിനെതിരായിട്ടുണ്ടായ നാല് വേദവിപരീതങ്ങളെ സഭ ശക്തിയുക്തം നിരാകരിക്കുകയാണ് ചെയ്തത്."

# 14

# ബൈസന്റിയത്തിന്റെ ഉത്ഭവം

അതിപുരാതനമായ ബൈസന്റിയം ബി.സി. 657-ൽ സ്ഥാപിച്ചത് ഗ്രീക്കുകാരുടെ കോളനികളായിട്ടായിരുന്നു. യൂറോപ്യൻ ഭാഗത്തുള്ള ബോസ്ഫോറസ് ഉൾക്കടലിന്റെ സമീപത്ത് ഗോഡ് ഓഫ് ഡെൽഫി യുടെ കൽപനപ്രകാരം "Opposite side of the land of blind"-ൽ ഈ പട്ടണം സ്ഥാപിക്കാനാണ് നിർദ്ദേശമുണ്ടായത് എന്നാണ് ചരിത്ര കാരനായ Tacitus പറയുന്നത്. ആ പ്രദേശം ഫലഭൂയിഷ്ടവും കൃഷിക്ക് യോജിച്ച സ്ഥലവുമായിരുന്നു. അന്ന് അവർക്ക് അക്ഷര മാലയും കലണ്ടറും അറിയാമായിരുന്നു.

ഇതിന്റെ പ്രത്യേകത നിമിത്തം ഗ്രീക്കുകാരും പേർഷ്യക്കാരും തമ്മിൽ എപ്പോഴും യുദ്ധം നടത്തേണ്ടി വന്നു. യൂറോപ്പിലേക്ക് ഏഷ്യാക്കാർക്കുള്ള ഏകവഴി ബൈസാന്റിയം മാത്രമായിരുന്നു. ഏജിയൻ ഉൾക്കടലും കരിങ്കടലും തമ്മിൽ സന്ധിക്കുന്നത് ഇവി ടെയായിരുന്നു. കരിങ്കടലിൽ നിന്നും ഏജിയൻ ഉൾക്കടലിലേക്കും ഏജിയൻ ഉൾക്കടലിൽ നിന്നും കരിങ്കടലിലേക്കും ഈ സ്ഥലത്തു കൂടി മാത്രമേ പോകാൻ കഴിയുകയുള്ളു. ഈ കാരണങ്ങളാൽ ബൈസാന്റിയം ഒരു യുദ്ധഭൂമിയായി നിലനിന്നു.

എങ്കിലും ഇവർ ഏറെക്കുറെ സ്വതന്ത്രന്മാരായി - ഗ്രീക്കു കോള നിയായി - ബി.സി. 657 മുതൽ എ.ഡി. 330 വരെ നിലനിന്നു.

എ.ഡി. 330-ൽ ആണ് കോൺസ്റ്റന്റയിൻ ചക്രവർത്തി തന്റെ ആസ്ഥാനം റോമിൽ നിന്നും ബൈസാന്റിയത്തേക്ക് മാറ്റിയത്.

എ.ഡി. ഒന്നാം നൂറ്റാണ്ടിൽ തന്നെ സെന്റ് പോളിന്റെയും യേശു വിന്റെ ശിഷ്യന്മാരുടെയും പ്രവർത്തനഫലമായി ക്രിസ്തുമതം നില വിൽ വന്നു. അവർ ബൈസന്റയിൻ ഓർത്തഡോക്സ് ക്രിസ്ത്യാ നികളായി 2000 വർഷങ്ങളായി തുടരുന്നു.

പേർഷ്യൻ ചക്രവർത്തിമാരായ ഡേരിയസും Xenxes വും പല പ്രാവശ്യവും ഇതിനെതിരായി യുദ്ധം ചെയ്യുകയും മറ്റും ചെയ്തി ട്ടുണ്ട്.

എ.ഡി. 4–ാം നൂറ്റാണ്ടോടുകൂടി റോമാസാമ്രാജ്യം മിക്കവാറും തന്നെ ക്രിസ്ത്യാനികളായി മാറി കഴിഞ്ഞിരുന്നു. പ്രത്യേകിച്ച് ബൈസന്റയിൻ എംപയർ പൂർണ്ണമായി സഭയുടെ കീഴിലുള്ള ആദ്യത്തെ സാമ്രാജ്യമായിരുന്നു. യൂറോപ്പും ഇറ്റലിയും ഗ്രീസും ആഫ്രിക്കയും മദ്ധ്യപൗരസ്ത്യ ദേശങ്ങൾ ഒക്കെയും ക്രൈസ്തവ സഭ വളർന്നു വന്നു. ഇറ്റലിയും യൂറോപ്പും ഒഴികെ മറ്റെല്ലായിടവും ഓർത്തഡോക്സ് വിശ്വാസത്തിൽ തന്നെയായിരുന്നു. അന്നു ലോകമൊക്കെയും ഉള്ള ക്രൈസ്തവ വിശ്വാസം അഭിപ്രായവ്യത്യാസമില്ലാതെ ഒരേ പേരിൽ അറിയപ്പെട്ടിരുന്നു. അഞ്ചു പാത്രിയർക്കീസന്മാരായിരുന്നു ലോകമൊക്കെയും ഭരിച്ചുകൊണ്ടിരുന്നത്. അലക്സാന്ത്രിയാ, യെരുശലേം, അന്ത്യോഖ്യാ, കോൺസ്റ്റാന്റിനോപ്പിൾ, റോം. കാലക്രമത്തിൽ റോമിനെ ഒന്നാം സ്ഥാനത്തു കാണണമെന്ന് എ.ഡി. 451–ൽ ഉള്ള കൽക്കദോന്യൻ സുന്നഹദോസ് തീരുമാനിച്ചു. Rome is the first among the equals. റോമൻ പാത്രിയർക്കീസിനെ സമന്മാരിൽ ഒന്നാമൻ എന്ന് അന്നു തീരുമാനിച്ചു. കോൺസ്റ്റാന്റിനോപ്പിളിലേയും, അലക്സാന്ത്രിയായിലെയും പാത്രിയർക്കീസന്മാർ പോപ്പ് എന്ന പേരിൽ അറിയപ്പെട്ടിരുന്നു. ഇന്നും അലക്സാന്ത്രിയാ പാത്രിയർക്കീസ് 'പോപ്പ്' തന്നെയാണ്. പിന്നീടാണ് റോമാ പാത്രിയർക്കീസ് പോപ്പ് എന്ന സ്ഥാനം സ്വീകരിച്ചത്.

ആദ്യത്തെ 7 സുന്നഹദോസുകൾ മാത്രമേ ബൈസന്റയിൻ ഓർത്തഡോക്സ് സഭ അംഗീകരിക്കുന്നുള്ളൂ. പിന്നീടുള്ള സുന്നഹദോസുകളെ ബൈസന്റിയൻ സഭ അംഗീകരിക്കാതിരിക്കുകയും ചെയ്തു.

എ.ഡി. 451–ൽ കൽക്കദോന്യൻ സുന്നഹദോസ് റോമാ പാത്രിയർക്കീസിന് ഒന്നാം സ്ഥാനം വേണമെന്നാവശ്യപ്പെടുകയും രണ്ടാം സ്ഥാനം കോൺസ്റ്റാന്റിനോപ്പിൾ (എക്യുമെനിക്കൽ) പാത്രിയർക്കീസിനു മതി എന്നു തീരുമാനിക്കുകയും ചെയ്തു. പിന്നീടങ്ങോട്ടുള്ള സുന്നഹദോസുകൾ എല്ലാംതന്നെ റോമിനു മേൽക്കോയ്മ വേണമെന്നുള്ള അവസ്ഥയിലായിത്തീർന്നു.

**റോമാസഭയും ബൈസാന്റിയൻ സഭയും പിരിയുന്നു.**

1054 ആയതോടുകൂടി ബൈസന്റയിൻ ഓർത്തഡോക്സ് സഭയും റോമാ സഭയും രണ്ടായി പിരിഞ്ഞു. എഫേസോസ് സുന്നഹദോ

സിനു ശേഷമുള്ള സുന്നഹദോസുകളിൽ നിന്ന് ഓറിയന്റൽ ഓർത്ത ഡോക്സ് സഭകളും വിട്ടുനിന്നു.

അങ്ങനെ ക്രൈസ്തവസഭ മൂന്നു വിഭാഗമായി പിരിഞ്ഞു. റോമാ സഭ, ബൈസന്റയിൻ ഓർത്തഡോക്സ് സഭ, ഓറിയന്റൽ ഓർത്ത ഡോക്സ് സഭ എന്നിങ്ങനെ.

**ബൈസന്റയിൻ ഓർത്തഡോക്സ് സഭാ കേന്ദ്രം റഷ്യയിലേക്ക്**

കാലക്രമത്തിൽ ബൈസന്റയിൻ ഓർത്തഡോക്സ് സഭയുടെ കേന്ദ്രം റഷ്യൻ ഓർത്തഡോക്സ് സഭയിലേക്ക് മാറി. അതായത് റോമാസഭയുടെ കേന്ദ്രം റോമും നെസ്തോറിയരുടേത് പേർഷ്യ യിലും (സെലൂഷ്യ) ഓറിയന്റൽ ഓർത്തഡോക്സ് സഭാകേന്ദ്രം അന്ത്യോഖ്യയും (നേരത്തെ അവിടെത്തന്നെ ആയിരുന്നു) ബൈസന്റയിൻ ഓർത്തഡോക്സ് സഭയുടെ കേന്ദ്രം റഷ്യയിലും ആയിരുന്നു.

# 15

# കുസ്തന്തീനോസ്പോലീസ്

'നിഖ്യായിലും കുസ്തന്തീനോസ്പോലീസിലും എഫേസോസി ലും...' വി. കുർബാനയിൽ അഞ്ചാം തുബ്ദേനിൽ ചൊല്ലുന്ന മേൽപ റഞ്ഞ മൂന്നു സ്ഥലങ്ങളുടെ പേരുകൾ ഒരു ഓർത്തഡോക്സ് സുറിയാനിക്കാരൻ ജനിച്ചു ഓർമ്മവച്ചു തുടങ്ങിയ കാലം മുതൽ അവന്റെ ജീവിതാവസാനം വരെ കേൾക്കുന്നവയാണ്. ഈ മൂന്നു സ്ഥലനാമങ്ങളിൽ കുസ്തന്തീനോ സ്പോലീസിനെക്കുറിച്ചാണ് നമ്മുടെ ചിന്താവിഷയം.

കുസ്തന്തീനോസ്പോലീസ് എന്നു കേൾക്കുമ്പോൾ ആദ്യകാ ലത്തും പിന്നീടും ഞാൻ ഓർക്കുമായിരുന്നു 'പോലീസ്' എന്ന വാക്ക്. ഇതെന്തു പോലീസ് എന്ന്. കാലക്രമത്തിൽ വളരെ കാല ങ്ങൾക്കുശേഷം പോലീസിന്റെ അർത്ഥം എനിക്ക് മനസ്സിലായി. നമ്മുടെ 'പോലീസ്' എന്നല്ല അതിന്റെ അർത്ഥം, പട്ടണം എന്നാണ്. കുസ്തന്തീനോസ് പോലീസ് എന്നാൽ കുസ്തന്തീനോസിന്റെ പട്ടണം എന്നാണർത്ഥം. ക്രിസ്ത്യാനിയായ ആദ്യ റോമാ ചക്ര വർത്തിയാണ് കുസ്തന്തീനോസ്. അദ്ദേഹം സ്ഥാപിച്ച പട്ടണമായ തുകൊണ്ട് കുസ്തന്തീനോസിന്റെ പട്ടണം എന്ന് അതിന് പേരാ യിത്തീർന്നത്.

എ.ഡി. 324-ൽ ആണ് ഈ പട്ടണം അദ്ദേഹം സ്ഥാപിച്ചത്. ഈ പട്ടണത്തിന്റെ പുരാതന പേര് ബൈസാന്റിയം എന്നായിരുന്നു. ബി.സി. 7-ാം നൂറ്റാണ്ടിൽ ഗ്രീക്ക് കോളനിയായിരുന്നു ഇത്. ആയിരം വർഷത്തോളം ഇത് ബൈസാന്റിയം എന്നറിയപ്പെട്ടിരുന്നു. റോമാ ക്കാർ ഇത് പിടിച്ചെടുത്തു. കോൺസ്റ്റന്റൈൻ ചക്രവർത്തി റോമിന്റെ മേൽകോയ്മയിൽ ആക്കിത്തീർത്ത് അദ്ദേഹത്തിന്റെ പേരും കൊടുത്തു. പിന്നീട് റോമിന്റെ തലസ്ഥാനം എ.ഡി. 324-ൽ ഇങ്ങോട്ടു മാറ്റുകയാണ് ഉണ്ടായത്. ഏതാണ്ട് ആയിരത്തോളം വർഷം റോമിന്റെ അധീനതയിൽ ആയിരുന്നു കോൺസ്റ്റാന്റിനോപ്പിൾ. നവ റോമാ എന്ന് ഇത് അറിയപ്പെട്ടിരുന്നു.

സെന്റ് പോളിന്റെയും യേശുവിന്റെ ശിഷ്യന്മാരുടെയും ശ്രമഫ

ലമായി ആദ്യ യഹൂദ ക്രിസ്ത്യാനികൾ ഇവിടെ ഉടലെടുത്തു. ക്രമേണ ഗ്രീസിലെ ഒട്ടുമുഴുവൻ ജനതയും ക്രിസ്തുമതം സ്വീകരിച്ചു. കുസ്തന്തീനോസ് ചക്രവർത്തി ക്രിസ്ത്യാനി ആയതോടുകൂടി റോമൻ പ്രജകളെല്ലാം ക്രിസ്ത്യാനികളായി മാറി. ഗ്രീസിലുള്ള എല്ലാ ക്രിസ്ത്യാനികളും ബൈസാന്റിയൻ ഓർത്തഡോക്സ് സഭയിൽപെട്ടവരാണ്.

എവിടെയാണ് കുസ്തന്തീനോസ്പോലീസ്/കോൺസ്റ്റാന്റിനോപ്പിൾ?

യൂറോപ്പിൽ നിന്നും കാൽ വെച്ചുവെച്ചു നടന്നാൽ ഏഷ്യായിലേക്ക് കടക്കാൻ കഴിയും. അതുപോലെ ജലമാർഗ്ഗമാണെങ്കിൽ കരിങ്കടലിൽ നിന്നും മെഡിറ്ററേനിയനിലേക്കും ഇതുവഴി മാത്രമേ പോകാൻ കഴിയൂ. അങ്ങനെ ഏഷ്യയ്ക്കും യൂറോപ്പിനും ഇടയ്ക്കു കിടക്കുന്ന തന്ത്രപ്രധാനമായ സ്ഥലമാണ് ബൈസന്റയിൻ എന്ന പ്രദേശത്തുള്ള കുസ്തന്തീനോസ്പോലീസ് (ഇത്രമാത്രം തന്ത്രപ്രധാനമായ സ്ഥലമായതുകൊണ്ടാണ് ഇറ്റലിയിലുള്ള റോമിൽനിന്ന് തലസ്ഥാനം കുസ്തന്തീനോസ് ചക്രവർത്തി ഈ സ്ഥലത്തേക്കു മാറ്റിയതും നവ റോമാ എന്നു പേരുകൊടുത്തതും). ആയിരത്തോളം വർഷം റോമാസാമ്രാജ്യത്തിന്റെ തലസ്ഥാനമായിരുന്നു കോൺസ്റ്റാന്റിനോപ്പിൾ. അതുകൂടാതെ അതിപ്രധാനമായ ഒരു തുറമുഖപട്ടണവുമായിരുന്നു.

ഈ പട്ടണത്തിൽ വച്ചാണ് കുസ്തന്തീനോസ് ചക്രവർത്തിയുടെ മേൽനോട്ടത്തിൽ 381-ൽ രണ്ടാം സുന്നഹദോസ് നടന്നത്. അതായത് എ.ഡി. 325-ൽ നിഖ്യായിലും 381-ൽ കുസ്തന്തീനോസ്പോലീസിലും 481-ൽ എഫേസോസിലും നടന്ന മൂന്ന് സുന്നഹദോസുകളുടെ കാര്യമാണ് അഞ്ചാം തുബ്ദേനിൽ വായിച്ചു നമ്മെ ഓർമ്മിപ്പിക്കുന്നത്.

# 16

# ജസ്റ്റീനിയൻ ചക്രവർത്തി

കുസ്തന്തീനോസിനുശേഷം കോൺസ്റ്റാന്റിനോപ്പിൾ കേന്ദ്ര മാക്കി റോമാ സാമ്രാജ്യം ഭരിച്ച പ്രധാനപ്പെട്ട മറ്റൊരു ചക്രവർത്തി യാണ് ജസ്റ്റീനിയൻ. എ.ഡി. 527 മുതൽ 565 വരെ ചക്രവർത്തി യായി ഭരണം നടത്തി.

കുസ്തന്തീനോസ് ആണല്ലോ റോമിന്റെ തലസ്ഥാനം എ.ഡി. 324-ൽ കോൺസ്റ്റാന്റിനോപ്പിളിലേക്ക് മാറ്റിയത്. എന്നാൽ ജസ്റ്റീ നിയൻ റോം കോൺസ്റ്റാന്റിനോപ്പിളിനോടു ചേർത്ത് ഒറ്റ രാജ്യ മാക്കി തീർത്തു. അതു വിജയിക്കുകയും ചെയ്തു. അങ്ങനെ റോമിന്റെ പ്രാധാന്യം കുറച്ചു. കോൺസ്റ്റാന്റിനോപ്പിളിന്റെ പ്രാധാന്യം വർദ്ധിപ്പിച്ചു. റോം കൂടാതെ ഇറ്റലി മുഴുവൻ തന്നെ കോൺസ്റ്റാന്റി നോപ്പിളിന്റെ കീഴിൽ ആക്കിത്തീർത്തു. ഈ പരിഷ്കാരം മൂലം സാമ്പത്തികമായി വലിയ നേട്ടവും ഉണ്ടായി.

ജസ്റ്റീനിയൻ, ആഫ്രിക്കാ തിരികെ പിടിച്ചെടുക്കുകയും ലിബിയ തന്റെ അധീനത്തിൽ ആക്കിത്തീർക്കുകയും ചെയ്തു. ഫ്രാൻസും സ്പെയിനുമായി സഹകരണത്തിൽ പോയതും വളരെ പ്രയോജ നപ്പെട്ടു.

**അഞ്ചാം സുന്നഹോദോസ്**

കുസ്തന്തീനോസ്പോലീസിൽ വച്ചു കൂടിയ ആകമാന അഞ്ചാം സുന്നഹദോസ് ജസ്റ്റീനിയന്റെ നേതൃത്വത്തിലായിരുന്നു നടന്നത്. ആകമാന സുന്നഹദോസ് രണ്ടാം പ്രാവശ്യമാണ് കുസ്തന്തീനോ സിൽ വച്ച് നടന്നത്. ഇത് എ.ഡി. 553-ൽ ആയിരുന്നു. അതുവ രെയും ക്രിസ്തീയ സഭ വിശ്വസിച്ചിരുന്ന പുനർജന്മം തെറ്റാണെന്നു ഈ സുന്നഹദോസ് തീരുമാനിച്ചു. Pre existence of saul എന്നുള്ള ഒറിഗന്റെ പഠിപ്പിക്കൽ ശരിയല്ല എന്നായിരുന്നു ഈ സുന്നഹദോസ് തീരുമാനിച്ചത്. എന്നാൽ ഈ തീരുമാനം ഓറിയന്റൽ ഓർത്ത ഡോക്സ് സഭയ്ക്കു ബാധകമല്ല. അഞ്ചാം സുന്നഹദോസ് ഓറി യന്റൽ ഓർത്തഡോക്സ് സഭ അംഗീകരിക്കുന്നില്ല. അതേസമയം

ബൈസന്റിയൻ ഓർത്തഡോക്സ് സഭകൾ അത് അംഗീകരിക്കേണ്ടിയും വന്നു.

ജസ്റ്റീനിയൻ ചക്രവർത്തിയുടെ സ്ഥാപിത താൽപര്യത്തിന്റെ പേരിലാണ് ഓറിഗന്റെ ആത്മാവിനെ സംബന്ധിച്ച വിശ്വാസം നിരാകരിച്ചത്.

# 17

# ചർച്ച് ഓഫ് ഹോളി വിസ്ഡം

## ഹേഗിയ സോഫിയ

ഈ വിജയങ്ങളുടെയെല്ലാം സ്മരണ നിലനിർത്തുന്നതിന് ശലോമോൻ പണിയിച്ച യെരുശലേം ദേവാലയത്തെ കടത്തിവെട്ടി ലോകപ്രശസ്തമായ ഒരു ദേവാലയം ജസ്റ്റീനിയൻ പണിയിച്ചു. അത് ഇന്ന് ഓത്ത്മാൻ മുഹമ്മദീയർ പിടിച്ചെടുത്ത് മോസ്ക് ആക്കിത്തീർത്ത് വികൃതമാക്കിയെങ്കിലും തിരികെ ലഭിച്ചിട്ടുണ്ട്. ഹേഗിയാ സോഫിയാ - ചർച്ച് ഓഫ് വിസ്ഡം ഇന്നും മഹാത്ഭുതമായി നിലകൊള്ളുന്നു എന്നുള്ളത് ക്രിസ്തീയ ലോകത്തിന് അഭിമാനിക്കാനുള്ള ഒന്നാണ്.

ലോകത്തിന്റെ നാനാഭാഗത്തുനിന്നും ടൂറിസ്റ്റുകൾ ഈ വിശ്വോത്തര ദേവാലയം കാണുവാനായി വന്നുകൊണ്ടിരിക്കുന്നു. 1500-ഓളം വർഷം പഴക്കമുള്ള ഈ പുരാവസ്തു ഒരു അത്ഭുതമായി നിലകൊള്ളുന്നു. ഗ്രീസിൽ പോകുന്ന ടൂറിസ്റ്റുകൾ ഇതു കാണാതെ മടങ്ങുകയില്ല.

# 18

# The Church of Hagia Irene

ക്രിസ്താബ്ദം ഒന്നാം നൂറ്റാണ്ടിൽ തന്നെ ബൈസാന്റിയത്തിൽ ക്രിസ്തീയ മതം നിലനിന്നിരുന്നു. എ.ഡി. 360–ൽ പാത്രിയർക്കാ സ്ഥാപനം ഗ്രീസിലെ ബൈസാന്റിയം എന്ന നഗരം കേന്ദ്രമാക്കി സ്ഥാപിതമായി. സുപ്രസിദ്ധമായ സോഫിയാ ദേവാലയത്തിന്റെ മുൻഭാഗത്ത് ഹേഗിയാ ഐറീൻ എന്ന പള്ളിയോടു ചേർന്നായിരുന്നു പാത്രിയർക്കീസിന്റെ ആസ്ഥാനം. ഈ സ്ഥാപനത്തിന്റെ പണിയാണ് എ.ഡി. 360–ഓടുകൂടി പൂർത്തിയായത്.

# 19

# ആദ്യത്തെ മൂന്നു പാത്രിയർക്കീസുമാർ

എ.ഡി. 330–ൽ കുസ്തന്തീനോസ് ചക്രവർത്തി റോമിൽ നിന്നും ബൈസാന്റിയം എന്ന ചെറിയ നഗരത്തിലേക്ക് തന്റെ ആസ്ഥാനം മാറ്റി താമസം ആരംഭിച്ചു. ബൈസാന്റിയത്തിനെ പുതിയ റോം എന്നു പുനർനാമകരണം നടത്തി. അവിടുത്തെ പാത്രിയർക്കീസിന്റെ പ്രവർത്തനഫലമായി ആ കാലം മുതൽ ഓർത്തഡോക്സ് സഭ വളരാൻ തുടങ്ങി.

റോമാ സാമ്രാജ്യത്തിന്റെ ആസ്ഥാനം ബൈസാന്റിയത്തിലേക്ക് സ്ഥാപിക്കുന്നതിനു മുമ്പ് പാത്രിയർക്കേറ്റിന് സ്വതന്ത്രപദവി ഇല്ലായിരുന്നു. ചക്രവർത്തിയുടെ ആസ്ഥാനം ഇവിടേക്ക് മാറ്റിയതോടുകൂടി സ്വതന്ത്രപദവി ലഭിക്കുകയും ഗ്രീസു മുഴുവനും ഏഷ്യാമൈനറും പെൺടസ്, ത്രേസ് മുതലായ പ്രദേശങ്ങൾ ബൈസാന്റിയം പാത്രിയർക്കീസിന്റെ അധീനതയിൽ ആയിത്തീരുകയും ചെയ്തു. കുസ്തന്തീനോപോലീസിന് എ. ഡി. 553–ൽ പാത്രിയർക്കാ പദവി ലഭിച്ചു. കുസ്തന്തീനോസിൽ വച്ചു കൂടിയ രണ്ടാമത്തെ സുന്നഹദോസിൽ വച്ചാണ് ഈ പദവി ലഭിച്ചത്. അതുവരെയും മൂന്നു പാത്രിയർക്കേറ്റുകൾ മാത്രമേ ഉണ്ടായിരുന്നുള്ളു. നാലാം സ്ഥാനമാണ് കുസ്തന്തീനോസിനു ലഭിക്കുന്നത്.

എ.ഡി. 381–ൽ ആയിരുന്നു കുസ്തന്തീനോസ് സുന്നഹദോസ്. ആദ്യത്തെ മൂന്നു പാത്രിയർക്കേറ്റുകൾ അന്ത്യോഖ്യാ, അലക്സാന്ത്രിയ, റോം എന്നിവയാണ്. അന്ത്യോഖ്യാ പാത്രിയർക്കീസാണ് പാത്രിയർക്കീസിനെ നിയമിച്ചുകൊണ്ടിരുന്നത്. കാലക്രമത്തിൽ അന്ത്യോഖ്യായുടെ പ്രാധാന്യം കുറഞ്ഞുകൊണ്ടിരുന്നു. കാരണം അന്ത്യോഖ്യയിൽ സഭയ്ക്ക് രാജഭരണത്തിന്റെ പിൻബലം ഇല്ലാതെപോയി. രാജഭരണത്തിന്റെ പിൻബലത്തിലാണ് റോമിനും കോൺസ്റ്റാന്റിനോപ്പിളിനും മുൻഗണന ലഭിച്ചത്.

അന്ത്യോഖ്യാ പുറംതള്ളപ്പെടുന്ന അവസ്ഥയിൽ എത്തിയതോ

ടുകൂടി എഫേസോസ് സുന്നഹദോസിനുശേഷം അവർ ഈ സംഘ ടനയിൽ നിന്നും ഒഴിഞ്ഞുമാറി സ്വതന്ത്രമായി മാറി നിന്നു. ഒന്നാം സ്ഥാനത്തു നിന്ന അന്ത്യോഖ്യാ തഴയപ്പെട്ടതോടുകൂടി അഭിമാനം നിലനിർത്തിക്കൊണ്ട് ഓറിയന്റൽ ഓർത്തഡോക്സ് സഭയായി തന്നെ നിലനിൽക്കുന്നു. ഇന്ന് അന്ത്യോഖ്യാ ഇല്ലാതായിക്കൊണ്ടി രിക്കുകയാണ്. മലങ്കരസഭയെ പിളർത്തിക്കൊണ്ട് അതിന്റെ മേലാ വായി അന്ത്യോഖ്യാ പാത്രിയർക്കീസ് കഴിഞ്ഞു കൂടുന്നു. ആസ്ഥാനം അന്ത്യോഖ്യയിൽ നിന്നും ലബനോനിലേക്ക് മാറ്റി കഴി ഞ്ഞു.

കോൺസ്റ്റാന്റിനോപ്പിൾ പാത്രിയർക്കീസ്, ചക്രവർത്തിയുടെ സ്വാധീനം ഉപയോഗിച്ചു ലോകത്തിന്റെ മറ്റു ഭാഗത്തുള്ള ഓർത്ത ഡോക്സ് സഭകളുടെ കാര്യത്തിൽ ഇടപെട്ടു. ചക്രവർത്തി ഒരു മദ്ധ്യവർത്തിയായി പ്രവർത്തിച്ചു. അങ്ങനെ ചക്രവർത്തിയും കോൺസ്റ്റാന്റിനോപ്പിൾ പാത്രിയർക്കീസും മറ്റുള്ള പാത്രി യർക്കീസന്മാരുടെ മേൽ ഒരു മേധാവിത്വം പുലർത്തിക്കൊണ്ടും ഇരുന്നു. കൂടാതെ കിഴക്കൻ സഭകളെ ഒന്നിച്ചുനിർത്തുന്ന കാര്യ ത്തിലും ചക്രവർത്തിയും പാത്രിയർക്കീസും പ്രവർത്തിച്ചു തുടങ്ങി. അങ്ങനെയാണ് ആകമാന സുന്നഹദോസ് ചക്രവർത്തിയുടെ നേതൃ ത്വത്തിൽ വിളിച്ചുകൂട്ടുവാൻ ഇടയായത്. ആ കാലത്ത് റോമിനു പ്രാധാന്യം ഒന്നും ഇല്ലായിരുന്നു. കോൺസ്റ്റാന്റിനോപ്പിളിൽ ഇങ്ങനെ സുന്നഹദോസ് വിളിച്ചുകൂട്ടുന്നതിനുള്ള റസിഡന്റ് സിനഡ് ഉണ്ടായി. അങ്ങനെ കോൺസ്റ്റാന്റിനോപ്പിൾ പാത്രിയർക്കീസ് എക്യു മെനിക്കൽ പാത്രിയർക്കീസ് ആയിത്തീർന്നു (Oikoumeni the house-hold of the empire).

ആയിരം വർഷത്തോളം ബൈസാന്റിയം ആകമാന ഓർത്ത ഡോക്സ് സഭയുടെ കേന്ദ്രപ്രദേശമായി മാറി. ബൈസാന്റിയം ഓർത്തഡോക്സ് സഭ ലോകത്തിലെ ഏറ്റവും വലിയ സഭയായി മാറി. മറ്റ് ഓർത്തഡോക്സ് സഭകൾ ഇവരുടെ മേൽനോട്ടത്തിലും നിയന്ത്രണത്തിലുമായിത്തീർന്നു. എക്യുമെനിക്കൽ പാത്രിയർക്കീസ് എന്ന പേരിൽ കോൺസ്റ്റാന്റിനോപ്പിൾ പാത്രിയർക്കീസ് ഇന്നും അറിയപ്പെടുന്നു.

# 20

# യോഹന്നാൻ സ്നാപകന്റെ തല

സ്നാപക യോഹന്നാന്റെ തല ഭദ്രമായി ഇന്നും സൂക്ഷിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ പേരിൽ തിയഡോറോസ് ഒന്നാമൻ ചക്രവർത്തി ഈസ്റ്റാംബൂളിൽ (കോൺസ്റ്റാന്റിനോപ്പിളിൽ) ഒരു പള്ളി പണിത് അതിലാണ് ഇന്നും സൂക്ഷിച്ചു വച്ചിട്ടുള്ളത്. അതിനോടു ചേർന്ന് അദ്ദേഹത്തിന്റെ ഓർമ്മയ്ക്കു ഒരു സ്തൂപവും പണിതിട്ടുണ്ട്. അത് ഇന്ന് ഒരു കൊച്ചു ഹൗസായി രൂപാന്തരപ്പെടുത്തിയിരിക്കുന്നു എന്നുള്ളത് പരിഹാസ്യമായിട്ടുള്ള ഒന്നാണ് എന്ന് പ്രസ്താവിച്ചു കൊള്ളട്ടെ. എങ്കിലും അത് ഒരു ചരിത്രസ്മാരകമായി നിലനിർത്തിയിരിക്കുന്നതിൽ സന്തോഷമുണ്ട്.

# 21

# ഗ്രീക്ക് ഓർത്തഡോക്സു സഭയിലെ പള്ളികളിൽ വിഗ്രഹങ്ങൾ

എ.ഡി. എട്ടും ഒമ്പതും നൂറ്റാണ്ടുകളിൽ Iconoclast movement എന്ന ഒരു സംഘടിത സംഘം നിലവിൽ വന്നു. ഈ സമയത്ത് രാഷ്ട്രീയമായ അസമാധാനം രാജ്യത്തൊട്ടാകെ ഉണ്ടാകുകയും ചെയ്തു.

ലിയോ മൂന്നാമൻ ചക്രവർത്തി എ.ഡി. 726-ൽ പ്രതിമകൾ നിർമ്മിക്കുന്നതിനെ തടഞ്ഞുകൊണ്ടും രാജ്യത്തു ക്രിസ്തുവിന്റെ പ്രതിമകൾ എല്ലാം നശിപ്പിക്കുന്നതിനുവേണ്ടി കൽപന പുറപ്പെടുവിച്ചു. രാജാവിന്റെ ഈ കൽപനപ്രകാരമുള്ള നിയമത്തെ രാജ്യത്തുള്ള ജനങ്ങൾ ശക്തിയായി എതിർത്തു.

കോൺസ്റ്റന്റയിൻ അഞ്ചാമൻ ചക്രവർത്തി എ.ഡി. 754-ൽ ഒരു സിനഡ് വിളിച്ചുകൂട്ടി പ്രതിമകൾ ഉണ്ടാക്കുന്ന സമ്പ്രദായത്തെ കർശനമായി അപലപിച്ചു നിരോധിച്ചു. അതോടുകൂടി രാജ്യത്ത് പള്ളികളിലും പുറത്തും ഉള്ള എല്ലാ പ്രതിമകളും അടിച്ചുപൊട്ടിച്ചു നശിപ്പിക്കുകയോ ഫോട്ടോകളുടെ മേൽ വൃക്ഷങ്ങളുടെയോ പക്ഷികളുടെയോ മൃഗങ്ങളുടെയോ പടംവരച്ചു മറയ്ക്കുകയോ ചെയ്തു. കന്യകമറിയാമിന്റെ പള്ളി ഒരു പഴക്കടയാക്കി മാറ്റിയെന്ന് ചിലർ പറയുന്നുണ്ട്.

ലിയോ നാലാമന്റെ കാലത്ത് എ.ഡി. 780-ൽ അദ്ദേഹത്തിന്റെ മകൻ രാജകുമാരന്റെ മരണത്തോടുകൂടി രാജ്ഞി ഐറീൻ ഒരു സിനഡ് വിളിച്ചുകൂട്ടി. നിഖ്യയിൽ വച്ച് എ.ഡി. 787-ൽ കൂടിയ ആ രണ്ടാം സുന്നഹദോസ് പ്രതിമകളെ ആരാധിക്കുന്നതിനുള്ള നിയമം പുനഃസ്ഥാപിച്ചു.

മേൽകണ്ട സംഭവങ്ങളിൽ നിന്നും ഭരണാധികാരികളുടെ, പ്രത്യേകിച്ചും രാജാക്കന്മാരുടെയും രാജ്ഞിമാരുടെയും സ്വാധീനം എത്ര

മാത്രം സുന്നഹദോസുകളുടെ കാര്യത്തിൽ ഉണ്ടായിട്ടുണ്ട് എന്നു നമുക്കു മനസ്സിലാക്കാൻ പ്രയാസമില്ല.

ഇതുപോലെ തന്നെയായിരുന്നു എഫേസോസിൽ വച്ചു കൂടിയ രണ്ടാം സുന്നഹദോസ് (537-ൽ കൂടിയത്). ഒറിഗന്റെ ആത്മാവിനെക്കുറിച്ചുള്ള വിശ്വാസം വേദവിപരീതമാണെന്നു പ്രഖ്യാപിച്ചത് ജസ്റ്റീനിയൻ ചക്രവർത്തിയുടെയും രാജ്ഞിയുടെയും സ്ഥാപിത താൽപര്യം പ്രമാണിച്ചായിരുന്നു എന്ന് ചരിത്രകാരന്മാർ പ്രസ്താവിച്ചിട്ടുണ്ട്.

# 22

# നൈക്കാ ലഹള

Nike എന്ന വാക്ക് ഇന്നു ലോകം മുഴുവൻ അറിയുന്ന ഒന്നാണ്. സ്പോർട്ട്സ് രംഗത്തും വസ്ത്രരംഗത്തും ബിസിനസ്സുകാർ ലോകം മുഴുവൻ ഈ വാക്ക് എടുത്ത് ഉപയോഗിച്ചുകൊണ്ടിരിക്കുകയാണ ല്ലോ. ലോകപ്രശസ്തമായ നൈക്ക് എന്ന വാക്ക് വ്യവസായത്തിൽ ഉപയോഗിച്ചു ആകർഷകമാക്കി തീർത്തിരിക്കുന്നു.

**എന്താണ് ഈ Nike?**

ഗ്രീക്കുകാരുടെ വിജയദേവതയാണ് Nike. ഇവിടുത്തെ പ്രസക്ത വിഷയം Nike riot (നൈക്കാ ലഹള) എന്നുള്ളതാണ്.

റോമാ സാമ്രാജ്യത്തിൽ ബൈസന്റയിൻ ഓർത്തഡോക്സ് ക്രിസ്ത്യാനികളുടെ ഇടയിൽ ക്രിസ്തുവിന്റെ ആളത്വത്തിന്റെ പേരിൽ രണ്ടഭിപ്രായങ്ങൾ ഉടലെടുത്തു. ഓർത്തഡോക്സ് സഭ രണ്ടായി തിരിഞ്ഞു. നിയന്ത്രിക്കാൻ പാടില്ലാത്തവിധത്തിൽ ലഹള പൊട്ടിപ്പുറപ്പെട്ടു. ക്രിസ്ത്യാനികൾ തെരുവിൽ ഇറങ്ങി പരസ്പരം ഏറ്റുമുട്ടി.

കുതിരപന്തയത്തിൽ Blue and Green എന്ന രണ്ടു വിഭാഗത്തിൽ പന്തയംവച്ച് രണ്ടു ഗ്രൂപ്പുകളായി തിരിഞ്ഞ് തെരുവുയുദ്ധം ആരം ഭിച്ചു. മുഖത്തു താടി വെട്ടാതെ വളർത്തി തലയുടെ മുൻഭാഗം ഷേവു ചെയ്ത് പിൻഭാഗം മുടിവളർത്തി വളരെ അയഞ്ഞ കുപ്പായം ധരിച്ച് ബെൽറ്റുകെട്ടി, കൈയുടെ റിസ്റ്റിൽ ചരടുകൊണ്ടോ തുണി കൊണ്ടോ കെട്ടി നിരത്തിൽ ഇറങ്ങി രണ്ടായി തിരിഞ്ഞ് മൽപി ടുത്തം നടത്തിക്കൊണ്ടിരുന്നു. ഇത് അവസാനം ഗ്രീസു മുഴുവനുള്ള ലഹളയായ മാറി. എ.ഡി. 532-ൽ നടന്ന ഈ സംഭവത്തെയാണ് Nika-riots എന്നു വിളിക്കുന്നത്. അവസാനം പട്ടണം മുഴുവൻ കൊള്ളിയും കൊള്ളിവെയ്പും വരെ എത്തി. കോൺസ്റ്റന്റയിൻ പണികഴിപ്പിച്ച സെന്റ് സോഫിയാ ദേവാലയം വരെ തീവച്ചു നശി പ്പിച്ചു. അത്രമാത്രം ഗുരുതരാവസ്ഥയിൽ ഈ ലഹള എത്തിച്ചേർന്നു.

ഈ ലോകപ്രശസ്ത പള്ളി പിന്നീട് ജസ്റ്റീനിയൻ ചക്രവർത്തി പുതുക്കിപ്പണിതു. പഴയ പള്ളിയേക്കാൾ അതിഗംഭീരമാക്കി

തീർത്തു. അതിനെ വെല്ലാൻ ലോകത്തിൽ മറ്റൊരു പള്ളിയും ഇല്ലാ യിരുന്നു. അതിന്റെ ഡോം ദൈവത്താൽ മാത്രമല്ലാതെ ഒരു ലോക ശക്തിക്കും കഴിയാത്തവിധത്തിൽ അത്ര ഗംഭീരമായിരുന്നു.

സെന്റ് സോഫിയായുടെ പ്രതിഷ്ഠാകർമ്മം രാജാവിന്റെ നേതൃ ത്വത്തിൽ തന്നെ എ.ഡി. 537 ഡിസംബർ 26-നു നടത്തി. ആ സമ യത്തു രാജാവ് ഇപ്രകാരം പറഞ്ഞു, "അല്ലയോ സോളമൻ, നിന്നെ ഞാൻ കടത്തിവെട്ടിയിരിക്കുന്നു."

ജസ്റ്റീനിയൻ മറ്റൊരു പള്ളിയും പുതുക്കി പണിതു: The Church of Holy Apostles. "The Church of Holy Apostles" ഇടിച്ചു നിരത്തി തൽസ്ഥാനത്ത് കുരിശിന്റെ ആകൃതിയിൽ ഒരു പുതിയ പള്ളി പണി യിച്ചു. പഴയപള്ളി കോൺസ്റ്റന്റയിൻ പണിയിച്ചതായിരുന്നു. ഈ പള്ളിയിലാണ് കോൺസ്റ്റന്റയിൻ മുതൽ ഉള്ള എല്ലാ ചക്രവർത്തി മാരേയും 11-ാം നൂറ്റാണ്ടുവരെയും കബറടക്കിയത്.

1453-ൽ രാജ്യം തുർക്കികളുടെ കൈയിൽ എത്തിച്ചേർന്നപ്പോൾ അവർ ഈ പള്ളിയും പൊളിച്ച് മോസ്ക് ആക്കിത്തീർക്കുകയും മുഹമ്മദ് രണ്ടാമന്റെ ഒരു കബറിടം സ്ഥാപിക്കുകയും ചെയ്തു.

അങ്ങനെ കോൺസ്റ്റന്റയിൻ പണിയിച്ച യെരുശലേം ദേവാലയ ത്തേക്കാൾ മേൽത്തരവും ഗംഭീരവുമായിരുന്ന ഈ രണ്ടു പള്ളി കൾ. മുസ്ലീം മോസ്കായി രൂപാന്തരപ്പെടുത്തി വികൃതമാക്കിയിരി ക്കുന്നത് ഇന്നും ടൂറിസ്റ്റുകൾക്ക് കാണാൻ കഴിയുന്ന പരിതാപകര മായ കാഴ്ചയാണ്. ചരിത്രത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്നത് പലതും കണ്ട് അമ്പരന്നു നിൽക്കാനേ നമുക്ക് കഴിയൂ.

# 24

# കോൺസ്റ്റാന്റിനോപ്പിളിന്റെ പതനം

ആയിരത്തോളം വർഷക്കാലം കോൺസ്റ്റാന്റിനോപ്പിളിന്റേയും ബൈസാന്റിയൻ ഓർത്തഡോക്സ് സഭയുടെയും സുവർണ്ണകാല മായിരുന്നു. ബൈസാന്റിയൻ ഓർത്തഡോക്സ് പാത്രിയർക്കീസാ യിരുന്ന സഭാതലവൻ. ഇപ്രകാരം സമാധാനപരമായി രാജ്യവും സഭയും നിലനിന്നിരുന്നു. എന്നാൽ അപ്രതീക്ഷിതമായി തുർക്കി സുൽത്താൻ മഹമ്മദ് രണ്ടാമൻ വളരെ പെട്ടെന്നു രാജ്യത്തെ ഉപ രോധിച്ചു. 1453 മേയ് മാസം 29-നാണ് ഉപരോധം തുടങ്ങിയത്.

53 ദിവസത്തെ ഉപരോധത്തിന്റെ ഫലമായി രാജ്യത്തെ വൻകോ ട്ടയായിരുന്ന "Walls of Theodosius" പീരങ്കി പ്രയോഗത്തിന്റെ ഫല മായി ഓട്ട വീഴുകയും അതിൽകൂടി ശത്രുസൈന്യം അകത്തു പ്രവേ ശിച്ച് രാജ്യം കൈയടക്കുകയും ചെയ്തു.

1453-ൽ ഉപരോധം ആരംഭിച്ച മഹമ്മത് എൻജിനിയർമാരെ മറ്റു രാജ്യങ്ങളിൽ നിന്നും മറ്റും കൊണ്ടുവന്നാണ് കോട്ട തകർത്തത്. കൂടാതെ മറ്റു പല വിദഗ്ദ്ധരെയും കടം എടുക്കുകയും മഹമ്മദീയ ഇമാമുകളെയും കൊണ്ടുവന്നു പട്ടാളത്തിനു പുതിയ വീര്യം പകർന്നുകൊണ്ടിരുന്നു.

ഇടവേളകളിൽ കീഴടങ്ങുന്നതിനു മൂന്നു അവസരങ്ങൾ കൊടു ത്തിരുന്നു. അന്നത്തെ ചക്രവർത്തിയായിരുന്ന കോൺസ്റ്റന്റയിൻ (ആദ്യത്തെ ചക്രവർത്തിയായ കോൺസ്റ്റന്റയിൻ അല്ല പിൻഗാമി കൾ പലരും ആ പേരു സ്വീകരിച്ചിരുന്നു) ആ കീഴടങ്ങൽ ക്ഷണം സ്വീകരിച്ചില്ല.

വീണ്ടും ഒരു മാസം അതിശക്തമായ പോരാട്ടമായിരുന്നു. മഹ മ്മദിനു മനോവീര്യം നഷ്ടപ്പെട്ടുകൊണ്ടിരുന്നു. എങ്കിലും അയാൾ നിരാശനാകാതെ യുദ്ധം നയിച്ചുകൊണ്ടിരുന്നു. അവസാനപോരാ ട്ടത്തിന്റെ തലേരാത്രിയിൽ മുഹമ്മദ് തലപുകഞ്ഞ് ചിന്തിച്ച് അവ

സാനമായി സകല ശക്തിയും സംഭരിച്ചുകൊണ്ട് പോരാടാൻ തീരുമാനിച്ചു.

1453 മെയ് 29-നു രാവിലെ പട്ടാളത്തോട് പ്രാർത്ഥിക്കാൻ നിർദ്ദേശം കൊടുത്തു. അത് സാധാരണ സമയങ്ങളിൽ ഉള്ള നമസ്കാരമല്ലായിരുന്നു. അസാധാരണവും അപ്രതീക്ഷിതവുമായ പെട്ടെന്നുള്ള രാജകീയ കൽപന - അതേ നിമിഷം പട്ടാളമെല്ലാം യുദ്ധം നിർത്തി നിലത്തു കുമ്പിട്ടു പ്രാർത്ഥിച്ചു.

ഈ സംഭവം എതിർകക്ഷിയെ വരെ അമ്പരപ്പിച്ചു. യുദ്ധസമയത്തുള്ള തുർക്കിപട്ടാളത്തിന്റെ അച്ചടക്കം കണ്ടപ്പോൾ കോൺസ്റ്റന്റയിന്റെ പട്ടാളക്കാരുടെ മനസ്സു ക്ഷീണിച്ചു. അവരുടെ ശരീരം ദുർബലമാകുകയും ചെയ്തു. മഹമ്മദിന്റെ പട്ടാളക്കാരുടെ അച്ചടക്കം കോൺസ്റ്റന്റയിന്റെ പട്ടാളത്തെ തളർത്തി. മാനസികമായ ശക്തി നഷ്ടപ്പെട്ടു എന്നു ചുരുക്കം.

ഈ തന്ത്രത്തിൽ കൂടിയാണ് മഹമ്മദ് പട്ടണം കൈയടക്കിയത്. അവർ പട്ടണം കൊള്ളയടിക്കാൻ തുടങ്ങി. പട്ടണവാസികളെ തടവുകാരായി പിടിച്ചു. ചിലരെ കൊല ചെയ്തു, ചിലരെ നാടു കടത്തി. അവസാനം ഓർത്തഡോക്സ് ക്രൈസ്തവ പട്ടണം ഓട്ടമാന്റെ നിയന്ത്രണത്തിലായി ത്തീർന്നു.

മഹമ്മദ് രണ്ടാമൻ അവസാനം പട്ടണത്തിന്റെ Top Kapi ഗേറ്റിൽ കൂടി ഒരു കുതിരപ്പുറത്തു കയറി ഹേഗിയാ സോഫിയാ പള്ളിയിലേക്ക് ഓടിച്ച് പള്ളിയിൽ കയറി അവിടെനിന്നും രാജ്യം പിടിച്ചെടുത്തതായി പ്രഖ്യാപിച്ചു.

ഒരു ഇമാം അവിടെ പള്ളിയിൽ വരാൻ കൽപന കൊടുത്തു. ഖുറാനിൽ നിന്ന് ഒരു പ്രാർത്ഥന ഇമാം ചൊല്ലി. മുഹമ്മദു നബിയെ പ്രവാചകനായി പ്രഖ്യാപിച്ചു. ഇതോടെ ലോകത്തിലേക്കും ഏറ്റവും വലുതും ഗംഭീരവുമായിരുന്ന ഹേഗിയ സോഫിയാ മുസ്ലീം മോസ്കായി രൂപാന്തരപ്പെടുകയും കോൺസ്റ്റാന്റിനോപ്പിളിനെ ഇസ്ലാമിക രാജ്യമായി പ്രഖ്യാപിക്കുകയും ചെയ്തു. അതോടുകൂടി ആയിരം വർഷത്തെ ക്രിസ്ത്യൻ ഓർത്തഡോക്സ് സഭയും രാഷ്ട്രവും മുസ്ലീം പാരതന്ത്ര്യത്തിൽ ആയിത്തീർന്നു.

# 25

# ഗ്രീക്ക് പാത്രിയർക്കീസിനെയും 14 മെത്രാന്മാരെയും തൂക്കിക്കൊല്ലുന്നു

ഗ്രീക്ക് പാത്രിയർക്കീസ് ഗ്രിഗറി അഞ്ചാമനെ എ.ഡി. 1821-ൽ സെന്റ് പീറ്റേഴ്സ് ഗേറ്റിൽ അദ്ദേഹത്തിന്റെ പദവിയ്ക്കനുസരണ മായ വിശുദ്ധ വസ്ത്രത്തോടുകൂടി തൂക്കിക്കൊന്ന് മൃതശരീരം മൂന്നു ദിവസം തൂക്കിയിട്ടു. ആ സംഭവത്തിനുശേഷം അതേ ഗേറ്റ് ഇന്നു വരെയും തുറന്നിട്ടില്ല എന്നും ചരിത്രം പറയുന്നു (Fall of Constantinople in 1453 and Ottoman age).

"History of Eastern Orthodox Church under the Ottoman Empire" എന്ന ഗ്രന്ഥത്തിൽ പറയുന്നത് പാത്രിയർക്കീസിനെ കൂടാതെ രണ്ടു മെത്രാന്മാരെയും പന്ത്രണ്ടു ബിഷപ്പുമാരെയും (അങ്ങനെ പാത്രി യർക്കീസ് ഉൾപ്പെടെ പതിനഞ്ചു മെത്രാന്മാരെ 1821 ഡിസംബർ 25-നു തൂക്കിക്കൊന്നു എന്നാണ്.

ഓട്ടോമൻ ഭരണകാലത്ത് ഓർത്തഡോക്സ് സഭയിൽ അടിമുടി അഴിമതിയിൽ കുളിച്ചിരിക്കുകയായിരുന്നു. കാരണം ഓട്ടോമൻ ഭര ണത്തിന്റെ വീഴ്ച തന്നെ. പാത്രിയർക്കീസ് സ്ഥാനത്തേക്കു തെര ഞ്ഞെടുപ്പും മറ്റും കൂടാതെ വൻ തുക തുർക്കികൾക്കു കൊടുത്താൽ വരാൻ കഴിയുമായിരുന്നു.

ഏറ്റവും വലിയ തുക ആരാണോ കൊടുക്കുന്നത് അവർക്ക് മാത്രമേ ആ സ്ഥാനം ലഭിച്ചിരുന്നുള്ളു. അങ്ങനെ വൻ തുകകൾ കൊടുത്തു പാത്രിയർക്കീസ് സ്ഥാനം ലഭിക്കുന്നവർ ആ തുക മുത ലാക്കുന്നതിനു അവരുടെ ഭരണത്തിൻകീഴിലുള്ള പള്ളികളിൽ നിന്നും വൈദികരിൽ നിന്നും തുകകൾ ഈടാക്കിക്കൊണ്ടിരുന്നു.

ഇന്ന് ഈ ജനാധിപത്യ കാലത്തുപോലും ഈ സമ്പ്രദായമാണ് നടമാടിക്കൊണ്ടിരിക്കുന്നത്. സഭാകാര്യമല്ല ഇവിടെ സൂചിപ്പിക്കു ന്നത്. ഭാരിച്ച തുക കൊടുത്ത് ഇന്നും സ്ഥാനമാനങ്ങൾ നേടുന്നു. അത് അവർ ജനങ്ങളിൽ നിന്നും മുതലാക്കിക്കൊണ്ടിരിക്കുന്നു. ഈ അഴിമതി നിർത്താൻ ആരെക്കൊണ്ടെങ്കിലും കഴിയുമോ? തോന്നു

ന്നില്ല. കോർപറേറ്റുകൾ കോടികൾ മുടക്കി തെരഞ്ഞെടുപ്പു നടത്തുന്നു. അവരുടെ ഗവണ്മെന്റ് ഉണ്ടാകുന്നു. അവർക്കുവേണ്ടി ആളുകൾ അധികാരത്തിൽ ഇന്നും എത്തുന്നു. അന്നും ഇന്നുമായി എന്താണ് വ്യത്യാസം.

15-ാം നൂറ്റാണ്ടിനും 19-ാം നൂറ്റാണ്ടിനും ഇടയിൽ സ്വാഭാവിക മരണം പ്രാപിച്ച പാത്രിയർക്കീസന്മാർ ചുരുക്കം. സ്ഥാനത്യാഗം ചെയ്യേണ്ടി വന്നവർ, നാടുകടത്തപ്പെട്ടവർ, മുക്കിക്കൊല്ലപ്പെട്ടവർ, വിഷം കൊടുത്തു കൊല്ലപ്പെട്ടവർ എന്നിവരായിരുന്നു ഭൂരിഭാഗവും. ഇതെല്ലാം ചരിത്രം രേഖപ്പെടുത്തിയിട്ടുള്ളതാണ്.

കർത്താവിന്റെയും ശിഷ്യന്മാരുടെയും ത്യാഗനിർഭരമായ പ്രവർത്തനഫലമായി സ്ഥാപിക്കപ്പെട്ട സഭയുടെ സ്ഥിതി ഇപ്രകാരമായിരുന്നല്ലോ എന്നോർത്തു ദുഃഖിക്കുന്നു.

ഓർത്തഡോക്സ് സഭയുടെ മാത്രമല്ല ഈ അവസ്ഥ എന്നു വിചാരിക്കരുത്. റോമാസഭയുടെ അവസ്ഥ ഇതിലും ഭീകരവും ഭയാനകവുമായിരുന്നു.

# 26

# ഗ്രീക്കിലെ റോമാ ഗവണ്മെന്റ് പരാജയ കാരണം

ഓട്ടമൻ സുൽത്താന്റെ പ്രായം 20 വയസ്സ് ആണ്. ഈ യുവാവാണ് ബൈസന്റൈൻ സാമ്രാജ്യം തകർത്തുകളഞ്ഞത്. ആ മനുഷ്യന്റെ നിശ്ചയദാർഢ്യവും അക്ഷീണപരിശ്രമവുമാണ് ഗ്രീക്ക് പിടിച്ചെടുക്കാൻ കഴിഞ്ഞത്. അന്നു കോൺസ്റ്റന്റയിൻ പതിനൊന്നാമനാണ് രാജ്യം ഭരിച്ചിരുന്നത്.

തുർക്കികളുടെ ഈ മുന്നേറ്റം മൂലം ക്രിസ്ത്യൻ സമൂഹം തകർന്നു തരിപ്പണമായി എന്നു പറയാം. പള്ളികൾ പിടിച്ചെടുത്തു. ക്രിസ്ത്യാനികളെ ബലംപ്രയോഗിച്ചു ഇസ്ലാം മതത്തിൽ ചേർത്തു. തുർക്കി രാജ്യത്തിന്റെ തലസ്ഥാനം കോൺസ്റ്റാന്റിനോപ്പിളിലേക്ക് മാറ്റി. കോൺസ്റ്റാന്റിനോപ്പിളിന്റെ പേരു മാറ്റി. ഈസ്റ്റാംബൂൾ എന്നു പേരു കൊടുത്തു, ഇന്നും ആ പേരു നിലനിൽക്കുന്നു.

**പരാജയ കാരണം**

രാജ്യം പ്രതിരോധിക്കേണ്ടതിനു തക്ക ആവശ്യത്തിനുള്ള സൈന്യബലം ഇല്ലാതെ പോയി. സൈന്യത്തിൽ ആകെ ഉണ്ടായിരുന്നത് 7000 പേർ മാത്രം. അതിൽ 2000 പേർ വിദേശികളായിരുന്നവരും. അവരുടെ കൂറ് രാജ്യത്തോടു അല്ലാതെ പോയി.

മറുഭാഗത്തിന് 50,000-നും 80,000-നും ഇടയ്ക്കു സൈന്യബലം ഉണ്ടായിരുന്നു. ജാനിസാർസ് 10,000. എല്ലാംകൂടിയാൽ ഒരു ലക്ഷത്തിൽപരം സൈന്യങ്ങൾ ഓട്ടോമാൻ സുൽത്താന്റെ കീഴിൽ. രാജ്യം ഭരിക്കുന്നവർ സ്വന്ത രാജ്യം പ്രതിരോധിക്കാനുള്ള സൈന്യബലം ഇല്ലാതെ പോയാൽ സംഭവിക്കുന്നത് ഇങ്ങനെ ഒക്കെ ആയിരിക്കും. പൂർവ്വികന്മാർ കെട്ടിപ്പെടുത്തുയർത്തിയ രാജ്യം സംരക്ഷിക്കാൻ പിൻഗാമികൾക്ക് കെല്പില്ലാതെ പോയാൽ ഇതൊക്കെ സംഭവിക്കും.

ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം കിട്ടിയ സമയത്ത് പഞ്ചശീലങ്ങൾ പറഞ്ഞുകൊണ്ട് അടുത്തുള്ള കരുത്തനായ ചൈനാക്കാരനെ വിശ്വ

സിച്ചതിനാൽ 1964-ൽ നമുക്കുണ്ടായ അനുഭവം ഞാൻ മറന്നിട്ടില്ല. നമ്മുടെ എത്രയായിരം സ്ക്വയർ മൈൽ അവർ തട്ടിയെടുത്തു. ഇന്നും അവർ കൈയേറ്റം നടത്തിക്കൊണ്ടിരിക്കുന്നു. റഷ്യ, അമേരിക്ക മുതലായ വൻശക്തികൾ ലോകത്തിൽ ഉള്ളതുകൊണ്ടു മാത്രമാണ് അവർ കൂടുതൽ ആക്രമിക്കാതിരിക്കുന്നത്. ഇന്ത്യയുടെ പ്രതിരോധത്തിനുവേണ്ടി എത്ര പണം നീക്കിവച്ചാലും അത് കൂടുതൽ അല്ല എന്നാണ് തോന്നുന്നത്.

കോൺസ്റ്റന്റയിൻ, ഓട്ടോമാന്റെ വളർച്ച ശ്രദ്ധിക്കാതെ പോയതിന്റെ ഭവിഷ്യത്താണ് ക്രൈസ്തവർ ഉൾപ്പെടെ അനുഭവിക്കേണ്ടി വന്നത്. അവരുടെ കാലത്തുണ്ടായ ക്രൈസ്തവ പീഡനങ്ങൾ നിരവധിയാണ്.

ഈ തുർക്കി മുന്നേറ്റം കാരണം ഓർത്തഡോക്സ് സഭയ്ക്കുള്ള നഷ്ടം നികത്താൻ കഴിയുന്നതല്ല. സഭയുടെ ആസ്ഥാനം തന്നെ തകർത്തു കളഞ്ഞു. എത്ര പാത്രിയർക്കീസന്മാരെ നിഷ്കരുണം കൊന്നുകളഞ്ഞു. പള്ളികൾ പിടിച്ചെടുത്തു മോസ്കാക്കി മാറ്റി. ക്രിസ്ത്യാനികളുടെ കുഞ്ഞുങ്ങളെ കൂട്ടമായി പാർപ്പിച്ച് അവരെ ദാസ്യവേല ചെയ്യിച്ചു. അവർ വലുതായപ്പോൾ അവർക്കു മാത്രമുള്ള സൈന്യം. അതിനും പ്രത്യേക ഉദ്ദേശ്യം ഉണ്ടായിരുന്നു. അപകടമേഖലകളിൽ അവരെ അയച്ചു യുദ്ധം ചെയ്യിക്കാൻവേണ്ടി. ക്രിസ്ത്യൻ സ്ത്രീകളെയും വെറുതെ വിട്ടില്ല. മുസ്ലീം ആകാൻ മൂന്നു ചാൻസു കൊടുത്തു. സമ്മതിക്കാത്തവരെ വകവരുത്തിക്കൊണ്ടിരുന്നു. പാത്രിയർക്കീസിനെയും മെത്രാന്മാരെയും നിരത്തി അവരുടെ ഔദ്യോഗിക വസതിക്കു മുമ്പിൽ തൂക്കിക്കൊന്നു ദിവസങ്ങളോളം ഔദ്യോഗിക വേഷത്തിൽ ആ മൃതദേഹങ്ങൾ തൂങ്ങിക്കിടന്നു. ഇതിൽ കൂടുതൽ അപമാനം ചെയ്യാൻ എന്താണുള്ളത്. ഇതെല്ലാം സംഭവിച്ചത് ഭരണാധികാരികളുടെ പിടിപ്പുകേടു കൊണ്ടായിരുന്നു എന്നു പറയാതിരിക്കാൻ കഴിയുകയില്ല. ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ നട്ടെല്ലു ഒടിച്ചുകളഞ്ഞത് തുർക്കികളാണ്. അതിനു കാരണക്കാർ രാജ്യത്തെ ഭരണകർത്താക്കളും.

# 27

# തുർക്കികളുടെ പീഡനം

ആയിരക്കണക്കിനു ക്രിസ്ത്യൻ ആൺകുട്ടികളെ അടിമകളാക്കി തീർത്തു. മൂന്നു ലക്ഷം അർമീനിയക്കാരെ കൊന്നുകളഞ്ഞു. 1909-ൽ 20,000 അർമീനിയൻ ക്രിസ്ത്യാനികളെ പട്ടാളം വധിച്ചു.

പിടിച്ചെടുക്കപ്പെട്ട ക്രിസ്ത്യൻ രാജ്യങ്ങളിൽ നിന്ന് നികുതി എന്ന പേരിൽ ക്രിസ്ത്യൻ ആൺകുട്ടികളെ ബലമായി മാതാപിതാക്കളിൽ നിന്നു കവർന്നെടുത്ത് അടിമകളുടെ സൈന്യം രൂപീകരിച്ച് പ്രത്യേകം പരിശീലനം കൊടുത്ത് പ്രത്യേക ആവശ്യങ്ങൾക്കു വേണ്ടി ഉപയോഗിച്ചിരുന്നു. ഇവരെ ജാനിസ്സാർ എന്നാണ് വിളിക്കുന്നത്. ഇവരിൽ ഭൂരിപക്ഷം പേരെയും യുദ്ധം ചെയ്യുന്നതിന് സൈന്യത്തിൽ ചേർക്കുമായിരുന്നു.

ഇസ്ലാം ആയിത്തീർന്നവർ തിരിച്ചു ഓർത്തഡോക്സ് സഭയിലേക്ക് തിരിച്ചുപോയാൽ തിരിച്ചു വരാൻവേണ്ടി മൂന്നു അവസരങ്ങൾ കൊടുക്കും. തയാറായില്ലെങ്കിൽ അവരെ കൊന്നുകളയുമായിരുന്നു. സ്ത്രീകളെ സ്ഥിരമായി ജയിലുകളിൽ പാർപ്പിക്കുകയും ചെയ്തിരുന്നു. അമുസ്ലീമുകൾക്ക് ആയുധം കൊണ്ടുനടക്കാനുള്ള അനുവാദം ഇല്ലായിരുന്നു. കൂടാതെ അവർ കുതിരപ്പുറത്ത് കയറിക്കൂടാ എന്നും നിഷ്കർഷിച്ചിരുന്നു. ഗ്രീക്ക് പൗരനുണ്ടായ ദയനീയ അവസ്ഥയെ വിധിവൈപരീത്യം എന്നു പറഞ്ഞാൽ മതിയല്ലോ.

# 28
# Eastern Orthodox Church

The Eastern Orthodox Church, officially called the Orthodox Catholic Church, and also referred to as the Orthodox Church and Orthodoxy, is the second largest Christian church in the world, with an estimated 225–300 million adherents, most of whom live in Eastern Europe (especially Greece and Southeastern Europe), the Middle East, and Russia. It identifies itself as the present-day continuation of the theology and episcopacy established by Jesus Christ through his Apostles. It is the religious affiliation of the majority of the populations of Belarus, Bulgaria, Cyprus, Georgia, Greece, Macedonia, Moldova, Montenegro, Romania, Russia, Serbia, and Ukraine; significant minority populations exist in Bosnia and Herzegovina, Albania, Kazakhstan, Israel, Jordan, Lebanon and Syria. It teaches that it is the One, Holy, Catholic and Apostolic Church established by Jesus Christ in his Great Commission to the disciples almost 2,000 years ago.

The Church's structure is composed of several self-governing ecclesial bodies, each geographically (and often nationally) distinct but unified in theology and worship. Each self-governing body (autocephalous jurisdiction), often but not always encompassing a nation, is shepherded by a Holy Synod whose duty, among other things, is to preserve and teach the apostolic and patristic traditions and related church practices. Like the Catholic Church, Anglican Communion, Assyrian Church of the East, Oriental Orthodoxy and some other churches, Orthodox bishops trace their lineage back to the apostles through the process of apostolic succession.

The Orthodox Church traces its development back to the earliest church established by St. Paul and the Apostles, through the ancient Roman Empire and its continuation the Byzantine Empire. It regards itself as the historical and organic continuation of the original Church founded by Christ and His apostles. It practices what it understands to be the original faith passed down from the Apostles (that faith "which has been believed everywhere, always, and by all", namely

